മാർ മാത്യൂസ് അത്താനാസ്യോസിന്റെ

# പഞ്ചകല്യാണി.

---

## ഒരു നിരൂപണം.





മന്നത്തു പത്മനാഭപിള്ള.

മാർ മാത്ത്യൂസ് അത്താനാസ്യോസിന്റെ

# പഞ്ചകല്യാണി.

---

# ഒരു നിരൂപണം.

---

ഗ്രന്ഥകർത്താ

മന്നത്തു പത്മനാഭപിള്ള.

---

പ്രസാധകൻ

ജസ്റ്റിസ് മാനേജർ

തിരുവനന്തപുരം.

കൊല്ലം
"ശ്രീരാമവിലാസം" പ്രസ്സിൽ
അച്ചടിച്ചതു്.

—*—

 [Price As 8.

൧൦൬൮.

മാർമാത്യൂസ് അത്താനാസ്യോസിന്റെ

# പഞ്ചകല്യാണി.

ഒരു നിരൂപണം.

---

൧.

'മാർമാത്യൂസ് അത്താനാസ്യോസിന്റെ പഞ്ചകല്യാണി' എന്നും, 'മാർദീവന്നാസ്യോസും തരണനല്ലൂർ നമ്പൂരിപ്പാടും' എന്നും മറ്റുമുള്ള തലക്കെട്ടിൽ ചിത്രമെഴുത്തു മി. കെ. എം. വറുഗീസ് ഏതാനും സംവത്സരക്കാലമായി മലയാളമനോരമയിൽ എഴുതാറുള്ള ലേഖനപരമ്പരകൾ, ക്രിസ്ത്യാനികൾക്ക് ആഹ്ലാദപ്രദവും ആത്മാഭിമാനജന്യവും ആയ ഒന്നാണെന്ന തോന്നാമെങ്കിലും, അതു ക്രിസ്ത്യാനികൾക്കു ശ്രവണാനന്ദവും മത്സരൈക്യവുമായ അവാസ്തവപ്രസ്താവനാപൂർണ്ണമാണെന്ന് അധികംപേരും അറിഞ്ഞിരിക്കുമോ എന്നു സംശയമാണ്. 'മാർമാത്യൂസ് അത്താനാസ്യോസ്' എന്ന വിപുലമായ തലക്കെട്ടിൽ അത്ഭുതാവഹങ്ങളായ ക്രിസ്ത്യപ്രതരർ. ആ കൊടുങ്കടലിലെ തിരമാലകളുടെ ഭേദിക്കകളു ഭയങ്കരങ്ങളായ എത്ര അധികം നക്രതിമിംഗലാദികൾ മുങ്ങിക്കിടപ്പുണ്ടെന്നും, നിർദ്ദോഷികളായ എത്ര അധികം ജന്തുക്കളെ ഹിംസിച്ചിട്ടുണ്ടെന്നും അറിഞ്ഞു കാണുകയില്ല. അപൂർവം ചിലരറിഞ്ഞിട്ടുണ്ടെങ്കിൽ തന്നെയും, മി. വറുഗീസിന്റെ സ്വകപോലകല്പിതമായ ഈ ലേഖനപരമ്പര ഒരു ചരിത്രമല്ലല്ലൊ എന്നും, ഒരു കാലത്തും ഒരു ചരിത്രമായിത്തീരാൻ നിവൃത്തിയില്ലാത്ത അസത്യവും, അയുക്തവും, അസംബദ്ധവും ആയ കാര്യങ്ങൾകൊണ്ടു സമ്പൂർണ്ണമാണല്ലൊ എന്നും മതാഭിമാനജന്യമായ സങ്കുചിതമനോഗതിയിൽനിന്നും പുറപ്പെട്ട ഈ ലേഖനതതി, മി. വറുഗീസിനെപ്പോലെയുള്ള സ്വജനപക്ഷപാതികളായ വായനക്കാരുടെ മാനസികമണ്ഡലാരണ്യത്തിൽ പ്രവഹിച്ചു ഉപയോഗശൂന്യമായി നശിക്കയെ ഉള്ളുവല്ലൊ എന്നും വിചാരിച്ചു അവർ സമാധാനപ്പെട്ടിരിക്കയായിരിക്കണം.

മാർഅത്താനാസ്യോസിനെ സംബന്ധിച്ചു മി. കെ. എം. വറുഗീസ് മനോരമയിൽ വരച്ച ചിത്രങ്ങളിൽ ചിലതു യാദൃച്ഛികമാ

യി ഞാനും കണ്ടിട്ടുണ്ട്. ഈ രാജ്യത്തിന്റെയും ഇവിടുള്ള സമുദായങ്ങളുടേയും ചരിത്രം സാമാന്യമായി പഠിക്കാനും, ക്രിസ്ത്യചരിത്രം കുറച്ചൊക്കെ അറിയാനും എനിക്കും സംഗതിയായിട്ടുണ്ട്. ചിത്രമെഴുത്തു വറുഗീസിന്റെ മനോരമച്ചിത്രമല്ലാതെ, അദ്ദേഹത്തിന്റെ വകയായി മററധികമൊന്നും കണ്ടിട്ടില്ലാത്ത ഞാൻ, ഈ ഭയങ്കരചിത്രകാരൻ ഇതുവരെ വരച്ചിട്ടുള്ള ചിത്രങ്ങളെല്ലാം സഹോദരസമുദായവിദ്വേഷപരവും, ദേശാഭിമാനശൂന്യവും ആയ വികാരങ്ങളും, [സ്തോഭങ്ങളും കൊണ്ടു കാഴ്ചക്കാരെ പരിഭ്രമിപ്പിക്കത്തക്കവയന്നും ഉണ്ടാക്കിയിട്ടുള്ളവയാണോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. മി. വറുഗീസിന്റെ വക അന്നു ഞാൻ കണ്ട ചരിത്രങ്ങളും എന്നെയും ആശ്ചര്യപരതന്ത്രനും, പ്രതിക്രിയയ്ക്കു ആതുരനുമാക്കിത്തീർത്തു; എങ്കിലും, കൃത്യാന്തരബാഹുല്യത്താലും, ക്ഷമാശീലത്താലും ഞാൻ സമാധാനപ്പെടുകയാണു ചെയ്തതു്. എന്നാൽ മി. വറുഗീസിന്റെ തൂലികാപ്രയോഗം മൂത്തു് അദ്ദേഹം കയ്യാങ്കളിയിൽ കലാശിക്കുമോ എന്നു സംശയിക്കേണ്ടുന്ന വട്ടത്തിലെത്തിയിരിക്കുന്നു. അദ്ദേഹം മ. മനോരമയുടെ പ്രതിദിനപ്രകാശം കണ്ടു ഭ്രമിച്ചു് ചിത്രശലഭങ്ങളെപ്പോലെ, ചില ചിത്രശകലങ്ങളുംകൊണ്ടു് ആത്മഹത്യയ്ക്കൊരുങ്ങുന്നതു കാണുമ്പോൾ അസ്സാധാരണമായ അനുകമ്പമാണുണ്ടാകുന്നതു്. ബുദ്ധിവൈഭവവും, കർമ്മകുശലതയും, ത്യാഗശീലവുംകൊണ്ടു സമ്പാദിച്ച പരിശുദ്ധയശസ്സിനാൽ, തിരുവിതാംകൂർരാജ്യത്തെ ധവളീകൃതമാക്കീട്ടുള്ള സുപ്രസിദ്ധന്മാരായ നായർപ്രമാണികളിൽ പലരുടേയും മുഖത്തു്, തന്റെ ഇരുളടഞ്ഞ സമുദായചരിത്രചിത്രപ്പെട്ടിയിൽ ഒരിക്കലും ഒടുങ്ങാത്തവണ്ണം നിക്ഷേപിച്ചിട്ടുള്ള ആ ഇരുണ്ട ചായമെടുത്തു കരിതേച്ചു് രംഗപ്രവേശം ചെയ്യിച്ചു കൂത്താടിക്കാൻ ഉദ്യമിക്കുന്നതു കണ്ടു സഹിച്ചിരിക്കാൻ സാദ്ധ്യമല്ലെന്നു മി. വറുഗീസ് ഗ്രഹിക്കേണ്ടതാണു്. മി. വറുഗീസിന്റെ ഈ മാതിരിയുള്ള ചിത്രകലാവൈദഗ്ദ്ധ്യമോ, കയ്യാങ്കളിപ്രയോഗമോ സ്വാധീനമാക്കാൻ സാധിച്ചിട്ടില്ലാത്ത ഒരുവനാണു ഞാനെങ്കിലും, മി. വറുഗീസിന്റെ സമുദായചിത്രത്തിന്റെ എതിർവശത്തു് അതിനു് അഭിമുഖത്തിലുള്ള പ്രാകൃതരൂപം വരച്ചു്, തന്മയത്വത്തോടുകൂടി കാണിക്കാൻ എനിക്കുതന്നെ കഴിയുമെന്നും, അതിനോടുകൂടി മി. വറുഗീസിന്റെ തൂലികയും ചായപ്പെട്ടിയും നിന്നനില്പിൽ താഴെവീഴും, അദ്ദേഹം സങ്കല്പിച്ചുണ്ടാക്കിയ അത്താനാസ്യോസിന്റെയും കൂട്ടരുടേയും ഭംഗിയുള്ളതായി കരുതപ്പെടുന്ന ചിത്രങ്ങളെ അതിന്റെ ശരിനിറത്തിൽ പ്രത്യക്ഷപ്പെടുത്തുമെന്നും, എതിരാളിയില്ലാത്ത വീരന്മാരെപ്പോലെ, കയ്യാങ്കളിപ്രയോഗത്തിനായത്തിയ കൈ, സ്തംഭിച്ചു് അതേനിലയിൽ, നിന്നുപോകുമെന്നും ഞാൻ സ്നേഹപൂർവ്വം അദ്ദേഹ

തൊട്ടറപ്പപറയുന്നു. മി. വറുഗീസ് അദ്ദേഹത്തിൻെറ സമുദായത്തിന് ഒരു ചരിത്രമുണ്ടാക്കി, ആ കുറവിനെ പരിഹരിക്കാൻ ശ്രമിക്കുന്നതിൽ എനിക്കു പരിഭവമില്ല. ആ ചരിത്രം, ഇല്ലാത്തതോ, ഉണ്ടാകാൻ പാടില്ലാത്തതോ ആയ സംഭവങ്ങൾകൊണ്ടു സമ്പൂൎണ്ണമായാലും എനിക്കു വിരോധമില്ല. ഇതരസമുദായപ്രമാണികളിൽ കുറ്റാരോപണം ചെയ്തു, അവരുടെ ശാപസമ്പാദ്യംകൊണ്ടു സ്വ സമുദായത്തിനു വീൎപ്പുണ്ടാക്കാൻ ശ്രമിക്കുന്നതിനെ തടയാതെയും എതിൎക്കാതെയും നിവൃത്തിയില്ലെന്നു മാത്രമേയുള്ളു. എൻെറ എതിർവാദത്തിൽ ക്രിസ്ത്യൻസമുദായമെന്നും, സിറിയൻക്രിസ്ത്യൻസമുദായമെന്നും പറയുന്നതിന്, മി. വറുഗീസിൻെറ സങ്കല്പസമുദായവും പാത്രങ്ങളും എന്നുള്ളതിൽ കവിഞ്ഞു യാതൊരു അൎത്ഥം കല്പിക്കരുതെന്നപേക്ഷിക്കുന്നു. വിവരമുള്ള ക്രിസ്ത്യാനികളാരും മി. വറുഗീസിൻെറ ചരിത്രത്തോടു യോജിക്കയില്ലെന്നും, അവൎക്കും എൻെറ ലേഖനം അസുഖപ്രദമായി തോന്നുകയില്ലെന്നും ഞാൻ വിശ്വസിക്കുന്നു. മി. വറുഗീസിൻെറ ലേഖനപരമ്പരകളിലെ പ്രധാന ഭാഗങ്ങൾ എടുത്ത് അവയിലെ അവാസ്തവവും, അയുക്തികവും, അസംബന്ധമയവും ആയ കാൎയ്യങ്ങൾ ചൂണ്ടിക്കാണിച്ച്, അദ്ദേഹത്തിൻെറ ഹൃദയശൂന്യതയുടെ നഗ്നമായ ഒരു ചിത്രം വായനക്കാരെ കാണിക്കണമെന്നേ തൽക്കാലം ഞാൻ വിചാരിക്കുന്നുള്ളു. എൻെറ ഈ ശ്രമം, മി. വറുഗീസിൻെറ ലേഖനം നിമിത്തം അദ്ദേഹത്തിൻെറ സമുദായത്തിനും സഹോദരസമുദായങ്ങൾക്കും രാജ്യത്തിനുമുണ്ടായിട്ടുള്ള കളങ്കം ഇല്ലായ്മചെയ്തു, സമുദായത്തിൻെറയും യഥാൎത്ഥചരിത്രവും നിലനിൎക്കാൻ ഇടയാകുന്നതിനുവേണ്ടി മാത്രമാണ്. അതിനു യഥാമതി ശ്രമിക്കാമെന്നു വാഗ്ദാനം ചെയ്യുന്നു. എൻെറ ലേഖനം ദീർഘമായിപ്പോകുന്നെങ്കിൽ വായനക്കാർ ക്ഷമിക്കണമെന്നപേക്ഷിക്കയും ചെയ്യുന്നു.

മാർ മാത്യൂസ് അത്തനാസ്യോസിനെ ഒരസാധാരണ പുരുഷനാക്കാനാണു മി. വറുഗീസിൻെറ ശ്രമം. അതെത്രത്തോളം സാധിച്ചിട്ടുണ്ടെന്നു നമുക്കൊന്നാമതായി നോക്കാം.

മാർ മാത്യൂസ് അത്തനാസ്യോസ് സിറിയൻക്രിസ്ത്യൻ സമുദായത്തിലെ ഒരു മെത്രാപ്പോലീത്തായായിരുന്നു; പുത്തൻ കൂറുകാരുടെ സമൎത്ഥനായ ഒരു മെത്രാപ്പോലീത്തായായിരുന്നു. അതിൽ കൂടുതലൊന്നും അദ്ദേഹത്തെപ്പറ്റി ആരും അറിഞ്ഞിട്ടില്ല; അറിയാനുമില്ല. അങ്ങനെയുള്ള ഒരു മെത്രാനെപ്പറ്റി മി. വറുഗീസ് സങ്കല്പംകൊണ്ടു ഭൂലോകത്തിൽനിന്നും എത്രമാത്രമകലെ ഉയൎത്തിയിരിക്കുന്നു.

൨.

നിർമ്മലഹൃദയനായി, സർവ്വസംഗപരിത്യാഗിയായി, പ്രശാന്തനായി ജീവിക്കേണ്ട ഒരു സന്യാസിവര്യനെ, ക്രിസ്ത്യാനികളിൽ വിശുദ്ധചിത്രകാരനായ മി: വറുഗീസിൻെറ കൈയിൽ കിട്ടിയപ്പോൾ, അദ്ദേഹം എത്ര അധികം ദുഷ്ടനും, ദുർന്നയനും, അവിവേകിയും, അമിതഭോഗിയും, അധികാരലോലുപനും, ആഡംബരപ്രിയനും ആയിത്തീർന്നു എന്നതിന്ന കണക്കില്ല. ഇഹലോകവ്യാപാരങ്ങളിൽ നിന്നും വേർപിരിഞ്ഞ്, സാത്വികഗുണപ്രധാനനായി, വൈരാഗ്യനായി, ക്ഷണപ്രഭാചഞ്ചലമായ ഭൗതികാനുഗ്രഹത്തിൽ വിരക്തനായി ജീവിക്കേണ്ട മെത്രാപ്പോലീത്തായെ, മി: വറുഗീസ് നമ്മുടെ മുമ്പാകെ ആവിർഭവിപ്പിക്കുന്നത് അഹങ്കാരപ്രമത്തനും, ആഡംബരപ്രിയനും, രാജസഗുണസമ്പന്നനും, സ്വേച്ഛാമൂർത്തിയുമായ ഒരു രാക്ഷസരാജനെപ്പോലെയാണ്.

“ക്രൈസ്തവവർഷം പതിനെട്ടാംശതകത്തിലെ കേരളീയമഹാത്മാക്കൾ 'നസ്രാണിരാജാ'വെന്ന അപരാഭിധാനത്തിന്ന സർവ്വഥാ അർഹനായ പാലക്കുന്നത്തു മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താതിരുമേനിയെപ്പററി കേട്ടിട്ടില്ലാത്ത കേരളീയർ അല്പംതന്നെയാണുള്ളതു്. കൊല്ലം ൧൦൨൭-ാമാണ്ടു മുതൽ ൧൦൫൨-ാമാണ്ടുവരെ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു സംസ്ഥാനങ്ങളെ അധിവസിച്ചിരുന്ന സിറിയൻക്രിസ്ത്യൻമഹാസമുദായത്തെ അത്യന്തം പൌരുഷത്തോടുകൂടി ഭരിച്ചിരുന്ന ധീരപരാക്രമിയായ ആ മലങ്കര മെത്രാപ്പോലീത്തായുടെ അപദാനകഥകൾ ഓരോന്നും ആത്മാഭിമാനികളായ സർവ്വനസ്രാണികളുടേയും സിരാചക്രത്തിലൂടെ ത്വരിതസഞ്ചാരണം ചെയ്യുന്ന വിമലരക്തത്തുള്ളികളെ ഇന്നും അതിശക്തിയോടുകൂടിത്തന്നെ തിളപ്പിക്കുന്നുവല്ലൊ”.

മി: വറുഗീസിൻെറ ഈ പുറപ്പാടുകൊണ്ടും, അനവസരചൊല്ലിയാട്ടങ്ങൾകൊണ്ടും, മെത്രാപ്പോലീത്തായെ പള്ളിഭരണത്തിനല്ല രാജ്യഭരണത്തിനാണു തയ്യാറാക്കുന്നതെന്നു സ്പഷ്ടമാകുന്നു. മി: വറുഗീസിന്നു കഴിയുമെങ്കിൽ, മെത്രാപ്പോലീത്തായുടെ ഉടുപ്പുമാററി, അദ്ദേഹത്തെ കേരളത്തിലെ നസ്രാണികളുടെ ചക്രവർത്തിയായി പട്ടംകെട്ടിക്കാൻ ഒരുങ്ങുകയായിരുന്നു അദ്ദേഹം ചെയ്യേണ്ടിയിരുന്നതു്. എന്നാൽ ഇത്രത്തോളം അപരാധിയാകയില്ലായിരുന്നു. മെത്രാപ്പോലീത്തായെ ആട്ടിൻതോൽ പുതച്ച ചെന്നായായിട്ടു കുഞ്ഞാടു്കളുടെ നടുവിൽ യഥേഷ്ടം വിഹരിക്കാൻ വിട്ട വറുഗീസിൻെറ മനോ

ബിറംബോധമോ ചരിത്രജ്ഞാനമോ ഏതാണു കൂടുതലെന്നു പറയാൻ നിവൃത്തിയില്ല. തൃപ്പൂണിത്തുറക്കോവിലിന്റെ മുൻവശത്തുള്ള നാൽക്കവലറോഡിൽവച്ചല്ല, 'കുരിശാകൃതി'യിലുള്ള നിരത്തിൽ വച്ച് ൧൦൮൦-ാമാണ്ടു ധനുമാസം ൧൦-ാനു- പത്തുമണിസമയത്താണു മെത്രാപ്പോലീത്തായെ നമ്മുടെ മുമ്പിൽ പ്രവേശിപ്പിക്കുന്നതു്. അതു് ഒരു അസാമാന്യമട്ടിലുമാണു്. അതിനു മുമ്പും പിമ്പും അങ്ങനെ പുറപ്പെട്ടിട്ടുണ്ടോ എന്നു സംശയമാകുന്നു. കൊച്ചിമഹാരാജാവു നാടുനീങ്ങീട്ടു് ഒരുകൊല്ലം തികഞ്ഞിട്ടില്ലാത്തതിനാൽ. രാജ്യമാസകലം നാട്ടുവാലായ്മ ആചരിക്കുന്ന കാലമായതുകൊണ്ടു്. രാജഭക്തരായ നസ്രാണികളുടെ. സമുദായാദ്ധ്യക്ഷൻ നാട്ടാചാരവിലംഘിയായി ഘോഷയാത്രയെഴുന്നള്ളിയതു് ഒരു മഹിമയാണെന്നാണു് മി: വറുഗീസിന്റെ അഭിപ്രായം. അങ്ങനെയിരുന്നാലും, ആ ഘോഷയാത്ര ഒരു മെത്രാനു ചേർന്നതല്ലായിരുന്നു. "തൃപ്പൂണിത്തുറ കരോവാളത്തിന്റെ ഇരുവശത്തുമുള്ള നസ്രാണിഗൃഹങ്ങളുടെ പുരോഭാഗം മുഴുവൻ മെഴുകി പൂക്കളിട്ടു പട്ടുംപാവാടകളും പരക്കെ വിരിച്ചു അലങ്കരിച്ചതും, ൧൦൧ തിരിവിളക്കുകളും കോൽവിളക്കുകളും കത്തിച്ചതും. പച്ചിലത്തോരണങ്ങളും പട്ടുകൊടികളും കാണാറായതും. ഞായറാഴ്ച പള്ളിയിൽപോകുന്നതിനുമാത്രം പുറത്തുവരുന്ന അന്തഃപുരവാസിനികളായ പെമ്പിളമാർ വിശേഷവസ്ത്രം ധരിച്ചു ഭയഭക്തിബഹുമാനപൂർവം പ്രതീക്ഷിച്ചു നിൽക്കുന്നതും മെത്രാപ്പോലീത്തായുടെ പദവിക്കാവശ്യമായിരിക്കാം. കതിനാവെടികളുടെ തുടരെത്തുടരെയുള്ള ഭയങ്കരശബ്ദങ്ങൾ പള്ളിയോടു സംബന്ധപ്പെട്ടതായതുകൊണ്ടു് ആ മെത്രാപ്പോലീത്തായ്ക്കും പറ്റുമെങ്കിലും. മി. വറുഗീസിന്റെ സമുദായം ഇന്നും അറിഞ്ഞിട്ടില്ലാത്ത പഞ്ചവാദ്യവും ഈ അടുത്തകാലത്തു കുറേറ പള്ളികളിൽ കടന്നുകേറിത്തുടങ്ങിട്ടു മാത്രമുള്ള പാണ്ടിവാദ്യവും കൊമ്പും കുഴലും അന്നേ മെത്രാന്റെ ഘോഷയാത്രയ്ക്കുണ്ടാക്കിയതു സകലവിഷയങ്ങളിലും നസ്രാണിസമുദായത്തിനു സ്വാധീനവും അന്നുള്ള പരിജ്ഞാനവും ലോകരെ ബോദ്ധ്യപ്പെടുത്തി ഒരു മെച്ചം സമ്പാദിക്കാനായിരുന്നാൽ തന്നെയും ആ മെത്രാപ്പോലീത്തായുടെ ഘോഷയാത്രയുടെ നിജസ്ഥിതിക്കു് ഒരിളക്കംതട്ടുന്ന കാര്യം ആണെന്നു ജാത്യാഭിമാനിയായ മി: വറുഗീസ് ഓർമ്മിക്കാത്തതിൽ വ്യസനിക്കുന്നു. പള്ളിയോടുകൂടി ഈ രാജ്യത്തു വന്ന ഗവകകൊട്ടും 'തംബുരാട്ടിയും' ഈ ഘോഷയാത്രയിൽ വേണ്ടെന്നുവച്ചതു്, "അടിമത്വത്തിൽ നിന്നും അന്ധാചാരങ്ങളിലമായ ജാതിക്കെട്ടുകളിൽ നിന്നും മാതൃരാജ്യനിവാസികളായ മലയാളികൾക്കു സ്വാതന്ത്ര്യപഥത്തിലേക്കു ഹസ്താവലംബം നൽകിയ അതിപരിശുദ്ധമായ ഒരു പൌരസ്ത്യമതത്തിന്റെ മഹാനുഗ്രഹശക്തിയെ

സർവത്ര പ്രകാശിപ്പിച്ചുകൊണ്ടു ഹൃദയാകർഷകമാംവണ്ണം പരിലസിക്കുന്ന" "ലോഹഛത്രികളോടു" സംബന്ധപ്പെട്ട ഭക്തികൊണ്ടും, അന്ധാചാരങ്ങളിലമായ ഹിന്ദുക്കളുടെ ആചാരങ്ങളിലും ആഘോഷങ്ങളിലും ഉള്ള വെറുപ്പുകൊണ്ട്, അവയുടെ തനിമയ ഉള്ള ഒരു പ്രദർശനം മെത്രാപ്പോലീത്തായെ കാണിച്ചു രാജ്യത്തെ ശുദ്ധികരിച്ച് അനുഗ്രഹിപ്പാൻ വേണ്ടിയോ എന്നു മനസ്സിലാകുന്നില്ല. പട്ടമഹിഷിയോടുകൂടി പുറപ്പെടുന്ന രാജാവിനെപ്പോലും ആവശ്യമുള്ളതിൽ കവിഞ്ഞ പട്ടമെത്തകളും, ഈട്ടിപ്പെട്ടികളും, തെക്കൂർ പെട്ടികളും, വള്ളുവപ്പുറപ്പെട്ടികളും തുടങ്ങിയുള്ള ബഹുലമായ വിവിധസാമാനങ്ങളും ലൌകികസുഖവും ആഡംബരവും സ്വപ്നേപി ചിന്തിച്ചിട്ടില്ലാത്ത ക്രിസ്തുദേവന്റെ പ്രതിനിധിക്കാവശ്യമായിരിക്കാം. മി: വറുഗീസിന്റെ ഭാഷയിൽ പറയുന്നപക്ഷം, മെത്രാപ്പോലീത്താ പരസ്യമായി എഴുന്നെള്ളുകയും രഹസ്യമായി നീങ്ങുകയുമാണു ചെയ്യുന്നതു്. ആ സ്ഥിതിക്കു തൃപ്പൂണിത്തുറക്കോവിലകത്തിന്റെ പ്രധാന തെരുവീഥിയിൽക്കൂടിയായാലും, ആ രാജ്യത്തെ മഹാരാജാവു നാടുനീങ്ങിയ നാട്ടുവഴിയായ്മയായാലും, മെത്രാപ്പോലീത്തായ്ക്കു് 'കനകപ്പല്ലക്കിൽ' ഘോഷയാത്രാസമന്വിതം 'എഴുന്നെള്ളാൻ' അവകാശമുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ലല്ലോ. എന്നാൽ "വാദ്യഘോഷങ്ങളുടേയും കുട്ടിയാപ്പുകളുടേയും നിരന്തരസമ്മേളനഭാനം കനകക്കുന്നുകൊട്ടാരത്തിന്റേയും കൊച്ചീക്കോവിലകങ്ങളുടേയും ഉള്ളിൽക്കൂടി ഇരമ്പിപ്പാഞ്ഞ"തെന്തിനാണെന്നു മനസ്സിലാകുന്നില്ല. മുഴക്കത്തിന്റെ മൂർദ്ധന്യം കാണിക്കാനാണെങ്കിൽ, എറണാകുളംകായൽവക്കിനേയോ മാമലപ്പുള്ളിയേയോ നിർദ്ദേശിക്കാമായിരുന്നു. അങ്ങനെ ചെയ്യാതിരുന്നതു മി: വറുഗീസു കൂടെക്കൂടെ എടുത്തുപറയാറുള്ള തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ മൂന്നു രാജ്യങ്ങളിലെ വൈദികനൃപനായ മെത്രാപ്പോലീത്തായെ അപേക്ഷിച്ച്, നിസ്സാരനായി കരുതപ്പെടേണ്ട കൊച്ചിരാജാവിനെ ഹാസ്യസൂചകമായി ദുഷിക്കാനും, ഭയപ്പെടുത്താനും, കേരളചക്രവർത്തിപദം സ്വാധീനപ്പെടുത്താനും ഈ പുസ്തകംമൂലം ഭാവമുണ്ടെന്നു ധ്വനിപ്പിക്കാൻവേണ്ടിയായിരിക്കണം.

"പല്ലക്കിന്റെ മുമ്പിലും പിമ്പിലുമായി രാജപാതയിൽക്കൂടി പടിഞ്ഞാറോട്ടു സാവധാനം ഒഴുകുന്ന ജനസമൂഹത്തിന്റെ ഇരുവശവും, മുത്തുക്കുട, പച്ചക്കുട, പവിഴക്കുട, പട്ടുകുട, തൊടിയക്കുട, മഴവട്ടക്കുട എന്നീ ഇനത്തിൽപെട്ടതായ ആയിരത്തിലേറിലധികം കുടകളും, കൊടി, തഴ, വാഴക്കുല എന്നിത്യാദി അലങ്കാരചിഹ്നങ്ങളും, കോൽവിളക്കും" ഉണ്ടായിരുന്നെങ്കിൽ ഉണ്ടായിക്കൊള്ള

ട്ടെ. "ഘോഷയാത്രയുടെ മുമ്പിൽ ആയുധാഭ്യാസചതുരന്മാരായ അനാവധി നസ്രാണിയുവാക്കൾ, കുന്തങ്ങളും, വാളുകളും" കൊണ്ടു നടന്നിരുന്നെങ്കിൽ നടന്നുകൊള്ളട്ടെ. എന്നാൽ വീതികുറഞ്ഞ ചെറിയ വീഥികളിൽക്കൂടി ഒഴുകുന്ന അയ്യായിരത്തിലധികം ഭക്തന്മാരുടെ ഇടയ്ക്ക് ആ ആയുധങ്ങളെ "ആകാശമണ്ഡലത്തിൽ മിന്നിച്ചുഴറ്റി എറിഞ്ഞതു" ഒരു അസാദ്ധ്യമായ അതിസാഹസകർമ്മമാണെന്ന് മി. വറുഗീസ് ഇനി എഴുതുന്ന *പുസ്തകത്തിന്റെ മുമ്പെങ്കിലും ഓർമ്മിക്കണം. മാർത്തോമ്മാമെത്രാപ്പോലീത്തായ്ക്ക് ഇന്നത്തെ അത്രവലിയ സ്വർണ്ണക്കുരിശുണ്ടോ എന്നു സംശയിക്കുന്ന ഞാൻ, ആ സമുദായത്തിനു പറയത്തക്ക പ്രാബല്യമോ ഐശ്വര്യമോ ഇല്ലാതിരുന്ന ൯൯൦-ാമാണ്ട് "ഇരുപതിനോളം സ്വർണ്ണക്കുരിശുകൾ മദ്ധ്യത്തിൽ നെട്ടുകെ നിരത്തിപ്പിടിച്ചു" ശരിയെന്നു വിശ്വസിക്കാൻ ന്യായമില്ലെങ്കിലും, ൯൯൦-ൽ അല്പകാലത്തു കടയ്ക്കു ൧൦ സ്വർണ്ണക്കുരിശു എങ്കിലും ഉണ്ടായിരുന്നെങ്കിലെ അംഗീകരിക്കയുള്ളു എന്നു ഞാൻ സമ്മതിക്കുന്നു. "പല്ലക്കിന്റെ പുറകിൽ ഇരുവശങ്ങളിലുമായി അകമ്പടി സേവിച്ചിരുന്ന രണ്ടു ഗജവീരന്മാരുടെ പുറത്ത് ആനഅമ്പാരികളിൽ ചിലർ ഇരുന്നു കേരളീയനസ്രാണികൾക്കു കേരളചക്രവർത്തികളിൽനിന്നു ലഭിച്ചിട്ടുള്ള ഇതരസ്ഥാനമാനങ്ങളിൽ പെട്ടതായ ആലവട്ടം വെഞ്ചാമരം എന്നിവകൾ കൂടെക്കൂടെ വീശുകയും ഇടയ്ക്കിടയ്ക്ക് ശംഖനാദം ഉച്ചത്തിൽ മുഴക്കുകയും" ചെയ്തു ഘോഷയാത്രയുടെ വർണ്ണന അവസാനിപ്പിക്കുന്നു. ലൗകികപദവികളുടെ അഗ്രിമസ്ഥാനത്തിരിക്കുന്ന മഹാരാജാക്കന്മാരുടെ ഘോഷയാത്രയ്ക്കുപോലും വെഞ്ചാമരം അല്ലാതെ ആലവട്ടം ഉപയോഗിച്ചതായി ഞാൻ കേട്ടിട്ടില്ല. ചക്രവർത്തിമാർ അനുവദിച്ചുകൊടുക്കുന്ന സ്ഥാനമാനങ്ങളിൽ പെട്ടതാണ് ആലവട്ടമെന്നും ഞാനറിഞ്ഞിട്ടില്ല. ശംഖനാദം മുഴങ്ങുന്ന അമ്പലമല്ലാതെ ഒരു പള്ളിയും ലോകത്തിൽ ഉണ്ടായിട്ടില്ലാതിരിക്കെ, മി. വറുഗീസ് അതുംകൂടി മെത്രാപ്പോലീത്തായ്ക്കു ദാനം ചെയ്യുന്നത്, അദ്ദേഹത്തിന്റെ ഔദാര്യത്തിന്റെയും ഭക്തിയുടേയും കൂടുതൽകൊണ്ടാണെന്നു വിചാരിച്ചു സമാധാനപ്പെടാം. ക്രിസ്ത്യാനികളുടെ ഇടയ്ക്കു പേരെടുത്ത ഒരു സാഹിത്യകാരനായ മി. വറുഗീസ്, "ഗജവീരന്മാരുടെ" പുറത്ത് "ആനഅമ്പാരി" ഉണ്ടാക്കി മെത്രാനെ ഉപചരിക്കാൻ പുറപ്പെട്ടതു മലയാളഭാഷയുടെ ഭാഗ്യമില്ലായ്മകൊണ്ടാകുന്നു. ഞാൻ എന്റെ സ്നേഹിതനോട് ഒന്നു ചോദിച്ചുകൊള്ളട്ടെ. മൂന്നു 'ചെപ്പേട്'കളിലും ഇനി കാണപ്പെടാനുള്ള 'ചെപ്പേട്'കളിലും കൂടി, കേരളചക്രവർത്തികളിൽ നിന്നും കിട്ടീട്ടുള്ള 'ആനഅമ്പാരി'കളും മറ്റു സ്ഥാനമാനങ്ങളും ഇപ്പോൾ എവിടെപ്പോയി. ൯൯൨-ാ

കാണ്ടു "സ്ഥാനാരോഹണം" ചെയ്ത മെത്രാപ്പോലീത്താമ്മാരുണ്ടായിരുന്ന ഈ പദവികഠം, അദ്ദേഹത്തിന്റെ അനന്തരഗാമികഠംക്കു ഇല്ലാതെ പോകാൻ കാരണമെന്തു്. മലയാളത്തെ ക്രിസ്ത്യാനികളിൽ സംഖ്യാബലംകൊണ്ടും, ധനസമൃദ്ധികൊണ്ടും, സംഘടനാശക്തികൊണ്ടും ഒന്നാമതായി നിൽക്കുന്നതു റോമൻകത്തോലിക്കരാണ്. അവരിൽ ഒരു മെത്രാന്റെ സ്ഥാനാഭിഷേകം കഴിഞ്ഞു് ഏറ്റവും മോടിയോടുകൂടിയുള്ള ആദ്യത്തെ ഘോഷയാത്രയും, മറ്റൊരു മെത്രാന്റെ സ്ഥാനാഭിഷേകത്തോടു സംബന്ധിച്ചുള്ള ഘോഷയാത്രയും ഞാൻതന്നെ കണ്ടിട്ടുണ്ടു്. സർവസ്ഥാനമാനങ്ങളും ഉപയോഗപ്പെടുത്തേണ്ട ഘട്ടമാണതു്. ആനയോ, അമ്പാരിയോ, ആലവട്ടമോ, വെഞ്ചാമരമോ, ശംഖനാദമോ ഒന്നും ഉണ്ടായിരുന്നില്ല. കേരളത്തിൽ ക്രിസ്ത്യാനികഠംക്കു ശക്തിയും സ്വാതന്ത്ര്യവും കൂടിവരുന്നതല്ലാതെ കുറഞ്ഞുപോകുന്നെന്നു ചരിത്രത്തിന്റെ വല്ലതാംശവും പഠിച്ചിട്ടുള്ളവർ പറയാൻ സാദ്ധ്യമല്ല. ബാവാകക്ഷിയും മെത്രാൻ കക്ഷിയും പല മെത്രാന്മാരെയും, മാർമാത്യൂസ് മെത്രാപ്പോലീത്തായുടെ കാലശേഷം വാഴിച്ചിട്ടുണ്ടല്ലോ. ഏതുമെത്രാന്റെ ഘോഷയാത്രയ്ക്കാണു് അമ്പാരിയുണ്ടായിരുന്നതെന്നു് ഒന്നു പറഞ്ഞുതന്നാൽ വേണ്ടില്ല. സിറിയൻ ക്രിസ്ത്യൻസമുദായത്തിന്റെ സർവാദ്ധ്യക്ഷനായ പാത്രിയർക്കീസ് ബാവാ വന്നപ്പോഠംപോലും കാണാത്തതായ സ്ഥാനമാനങ്ങളാണ്, നൂറു കൊല്ലം മുമ്പു തൃപ്പൂണിത്തുറ തെരുവിൽവെച്ചു മി: വറുഗീസ് മെത്രാപ്പോലീത്തായ്ക്കുണ്ടാക്കിക്കൊടുക്കുന്നതു്. കനകപ്പല്ലക്കിന്റെ അവശേഷത്തോടുകൂടി അമ്പാരിയുടെ വല്ല ശകലവും വല്ല സിമ്മനാരികളുടെയും മൂലയിൽ കിടപ്പുണ്ടോ എന്നു് എന്റെ സ്നേഹിതൻ അന്വേഷിക്കണം. തിരുവിതാംകൂറിലേയും കൊച്ചിയിലേയും മഹാരാജാക്കന്മാർക്കു്, ബ്രിട്ടീഷ് ഗവൺമെന്റിന്റെ ശക്തിനിമിത്തം പണ്ടത്തെക്കാഠം അധികാരവും സ്വാതന്ത്ര്യവും കുറഞ്ഞു പോയിട്ടുണ്ടെങ്കിലും, അവരുടെ പദവികളെല്ലാം ഇന്നും നിലനിന്നു പോരുന്നതുകൊണ്ടു, യാതൊരു പ്രകാരത്തിലും, കുറഞ്ഞുപോകാൻ ഇടയില്ലാത്ത വൈദികശക്തി, കുറഞ്ഞുപോയിട്ടുണ്ടെങ്കിൽ, അതിനുള്ള കാരണം മി. വറുഗീസ് തെളിയിക്കേണ്ടതാണ്. ബ്രിട്ടീഷ് ശക്തി ക്രൈസ്തവശക്തിയെ പിന്താങ്ങുകയും പോഷിപ്പിക്കുകയും കൂടി ചെയ്യുന്ന ഒരു കാലമാണിതു്. പദവികഠം ഉണ്ടായിരുന്നെങ്കിൽ അതെങ്ങനെ പൊയ്പോയി. രാജാവിനെ ധിക്കരിക്കയും, നാട്ടുനടപ്പിനെ ധ്വംസിച്ചു രാജകുടുംബത്തിനും ഭൂരിപക്ഷം ജനസമുദായത്തിനും അവമാനവും വ്യസനവും ഉണ്ടാക്കുകയും ചെയ്ത ഒരു മെത്രാപ്പോലീത്തായോടു്, യാതൊരു ബഹളവും കൂടാതെ, നിയമാനുസരണം ചോദ്യംചെയ്ത ഗവ

മെൻറിനെ പുച്ഛിക്കയും, എതിൎക്കുകയുമാണദ്ദേഹം പിന്നീടു ചെയ്തത്. തൻെറ രാജ്യത്തുവച്ചു നിയമവിരോധമായി നടത്തിയ പല പ്രവൃത്തികളിൽ ഒന്നിനെപ്പററിപോലും ചോദിക്കാൻ കൊച്ചീഗവർമ്മെൻറിന് അധികാരമില്ലെന്നു വാദിച്ചു കീഴടങ്ങാതിരുന്ന ഒരു മെത്രാപ്പോലീത്തായുടെ ആവശ്യപ്രകാരം യാതൊരു തെളിവും എടുക്കാതെ ഗവർമ്മെൻറിനോടു സമാധാനം ചോദിക്കുന്ന ഒരു മദ്രാസ് ഗവർണ്ണരും, മെത്രാപ്പോലീത്തായും ബോട്ടുകളിൽവച്ചു കൈകൊടുക്കാൻ തയ്യാറായി കാത്തുനില്ക്കുന്ന റസിഡൻറിൻെറ ദാസ്യം ഉള്ളപ്പോൾ, സാധ്യമെങ്കിൽ, പുതിയ അധികാരം ഉണ്ടാകയല്ലാതെ, ഉള്ള അധികാരം പോകയില്ലെന്നുള്ളതു നിസ്സംശയമാകുന്നു.

അതുകൊണ്ട് ഈ സംഭവത്തെ ആപാദചൂഡം അവിശ്വസിക്കാനേ നിവൃത്തിയുള്ളു എന്നു എടുത്തുപറയേണ്ട ആവശ്യമില്ല.

സന്യാസിമാർ രാജാക്കന്മാരെക്കാളും ചക്രവർത്തിമാരെക്കാളും പൂജ്യന്മാരാണെന്നു മി. വറുഗീസ് കേട്ടിട്ടുണ്ട്. എന്നാൽ അവർ ഈ ലോകത്തിലെ നശ്വരമായ സകല പദവികളെയും അന്തസ്സുകളെയും തൃണവൽ ഗണിച്ച്, നിത്യമായ ആത്മാനന്ദാനുഭവത്തിനു വേണ്ടിമാത്രം ജീവിക്കുന്നവരായതുകൊണ്ടാണ് നാം അവരെ ഈ വിധം ആരാധിക്കുന്നതെന്ന് അദ്ദേഹം മനസ്സിലാക്കീട്ടില്ല. അവരുടെ തപശ്ശക്തിയുടേയും, തന്മൂലമുള്ള പാവനതയുടേയും, കൂടുതൽ അനുസരിച്ചാണ്, അവരെപ്പററി ജനസമുദായത്തിനു ഭക്തിയും ബഹുമാനവും ഉണ്ടാകുന്നതെന്നും അദ്ദേഹം ധരിച്ചിട്ടില്ല. അങ്ങനെ ധരിച്ചിരുന്നു എങ്കിൽ, ഈ വിധമുള്ള ആഡംബരങ്ങൾകൊണ്ടു മഹാപ്രതാപനെ അതിശയിപ്പിക്കാൻ ശ്രമിക്കയില്ലായിരുന്നു. ഇംഗ്ലണ്ടിലെ രാജാവിൻെറ കിരീടധാരണത്തിനുള്ള ആഘോഷങ്ങളൊന്നും, കാൻറർബറിയിലെ ആർച്ച്ബിഷോപ്പിൻെറ സ്ഥാനാരോഹണത്തിനു കാണാറില്ല. അവരുടെ രണ്ടാളുടേയും ശവസംസ്കാരത്തിനുപോലും ആനയും ആടും പോലെയുള്ള വ്യത്യാസമുണ്ട്. ഇൻഡ്യാഗവർമ്മെൻറിൻെറ ഒരംശമായി കരുതപ്പെടുന്ന വലിയബിഷോപ്പ് ഒരു സായ്പായിരുന്നിട്ടുകൂടിയും, അദ്ദേഹത്തിൻെറ യാത്രയിൽ, വൈസ്രോയിയുടേയോ, ഗവർണ്ണരുടേയോ, ഒരു റസിഡൻറിൻെറ എങ്കിലുമൊ 'ഒഫിഷ്യൽ' സന്ദർശനത്തിൻെറ വല്ല പദവിയും ലഭിക്കുന്നുണ്ടോ. ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥൻെറ പദവി, ഒരു യൂറോപ്യൻ ബിഷോപ്പിനു കിട്ടുന്നില്ലെങ്കിൽ, ഒരു നാട്ടുകാരൻ മെത്രാന്, അവിടത്തെ രാജാവിനെക്കാൾ പദവിയുണ്ടാകണമെന്ന് എന്തിനു വി

ചാരിക്കുന്നു. അസാദ്ധ്യവും അനാവശ്യവുമായ ഈ സംരംഭത്തിൽ മി. വറുഗീസിനു പററിയ അബദ്ധങ്ങൾക്കു കണക്കില്ല. ഒരു മതാദ്ധ്യക്ഷനായ മെത്രാപ്പോലീത്തായ്ക്കു് അദ്ദേഹത്തിന്റെ യോഗ്യതയ്ക്കനുസരിച്ചു പദവിയുണ്ട്. അദ്ദേഹം ലൗകികകാര്യാപാരങ്ങളിൽ ഉൾപ്പെടുന്ന ആളാണെങ്കിൽ എപ്പോഴും രാജാവിനും അവിടത്തെ ഗവൺമെന്റിനും കീഴടങ്ങിയിരിക്കാനെ സാദ്ധ്യമാകയുള്ളൂ. എന്നല്ല, മെത്രാന്റെ തിരഞ്ഞെടുപ്പിനെ അതാതു ഗവൺമെന്റ് ഒരു ചടങ്ങിൻപടി സ്വീകരിക്കാറും, അവർക്കു ചില പദവികൾ അനുവദിച്ചു കൊടുക്കാറുമുണ്ട്. സ്ഥാനാരോഹണം കഴിഞ്ഞാൽ ഓരോ മെത്രാനും അതാതുരാജ്യത്തെ രാജാവിനെ മുഖംകാണിക്കാൻപോകുന്നതു രാജാവിനെ അനുഗ്രഹിക്കാൻ വേണ്ടിയല്ല; അംഗീകരണത്തിനുവേണ്ടിയാണ്. അനുഗ്രഹം സാധാരണയായി, വന്നു വാങ്ങുകയല്ലാതെ, കൊണ്ടുകൊടുക്കാറില്ല. പാത്രിയർക്കീസ്, പാത്രിയർക്കീസാകുന്നതുതന്നെ, ടർക്കിസുൽത്താന്റെ അംഗീകരണത്തിനു ശേഷമാണെന്നറിഞ്ഞുകൂടെ. അതുകൊണ്ടു ലൗകികദൃഷ്ട്യാ രാജപദവിക്കുമീതെയല്ലാ, മെത്രാൻപദവിയെന്നു സമ്മതിച്ചേതീരൂ. ആ പരമാർത്ഥം മെത്രാപ്പോലീത്തായ്ക്കുണ്ടാകേണ്ടതാണ്. അതുണ്ടായിരുന്നെങ്കിൽ ഇങ്ങനെ ഒരു ഘോഷയാത്രയ്ക്കോ അനന്തരകലാപങ്ങൾക്കോ ഒരു ഇടകയില്ലായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിന് ഒരു മെത്രാനുണ്ടാകേണ്ട മനഃസ്ഥിതിയല്ല. ഒരു അതിക്രമിക്കുള്ള മനഃസ്ഥിതിയാണ് ഉണ്ടായിരുന്നതെന്നു സ്പഷ്ടമാകുന്നു.

## ൩

ഇനി ആകൃതികൊണ്ടുതന്നെ അദ്ദേഹം ഒരു മഹാമെത്രാപ്പോലീത്താ ആയിരുന്നു എന്നു കാണിക്കാനുള്ള മി. വറുഗീസിന്റെ ശ്രമം എത്രത്തോളം സഫലമായിട്ടുണ്ടെന്നു നോക്കാം. അദ്ദേഹം ഇങ്ങനെ പറയുന്നു.

“കേരളഭൂമിയിൽ അക്കാലത്തു ജീവിച്ചിരുന്ന മഹാപുരുഷന്മാരായ എല്ലാവരേയും അതിശയിക്കത്തക്ക ബുദ്ധിവൈഭവത്തോടുകൂടിയ ആ ധീരോദാത്തനായ മെത്രാപ്പോലീത്തായുടെ ശിരസ്സിൽ മാണിക്യരത്നഖചിതമായ ഒരു മുതലവായൻമുടി വയ്ക്കപ്പെട്ടിരുന്നു. ആജ്ഞാകാരിയായ ഏതൊരു ധീരനേതാവിന്റെയും അധരപുടത്തെ ഒരൊററനോട്ടത്താൽ സ്തംഭിപ്പിച്ചുകളയത്തക്കവണ്ണം രക്തരേഖാസങ്കീർണ്ണമായ അദ്ദേഹത്തിന്റെ വൈദ്യുതനേത്രങ്ങൾ ആകാശമണ്ഡലത്തി

ൽ ഉയരെ ചരിക്കുന്ന ഗൃദ്ധ്റത്തിന്റെ കണ്ണുകളോടൊപ്പം സൂക്ഷ്മവീക്ഷണനിപുണതയോടുകൂടിയതും, തൃണസ്തംഭങ്ങളുടെ ഇടയിൽ പതുങ്ങുന്ന ഇരയുടെനേരെ, അത്യുഗ്രവീക്ഷണം ചെയ്യുന്ന കേസരിവീരന്റെ നീലക്കനൽക്കണ്ണിനൊപ്പം സദാ വഹ്നിസ്ഫുലിംഗം ചിതറുന്നതുമായിരുന്നു. ചെന്തീക്കനൽക്കട്ടയോടുകൂടിയതായ ആ തീക്ഷ്ണനേത്രങ്ങൾ, പരിസരഹൃദയാകമ്പകരമായ മയൂഖങ്ങളായി പ്രകാശിക്കുന്നു. അധികം ദൈർഘ്യമൊ ഹ്രസ്വതമൊ അല്ലാതെ ആയാമാഗം അതിഭംഗിയായി കനത്തുതടിച്ച് ഇരുവശത്തുമുള്ള പുടപക്ഷങ്ങളെ അതിഗംഭീരമാംവണ്ണം ഉയർപ്പിച്ചു ചാരുചാപതയോടുകൂടി സദാ ഒരു വീരരസം ചിന്നുന്നതായ അദ്ദേഹത്തിന്റെ നാസിക, ഒരു വൈദികശ്രേഷ്ഠൻ എന്നതിനേക്കാൾ, അനേകായിരം വീരയോദ്ധാക്കളെ ഭരിക്കാൻ അവതരിച്ച ഒരു മഹാസൈന്യനേതാവിന്റെ വദനബിംബത്തിന് ഏറ്റവും യോജിച്ചതായിരുന്നു. ഏതെങ്കിലും ഉച്ചരിക്കുന്നതിനായി അധരപുടം വിടരുന്നതായ എല്ലാസന്ദർഭങ്ങളിലും, പുടപക്ഷങ്ങൾ തെല്ലും പേടിതോന്നിപ്പിക്കുന്നവിധം വീർത്തുമിറങ്ങി വിജൃംഭിക്കുന്നതായ ഒരു പ്രത്യേകസ്വഭാവത്തോടുകൂടിയ അത്യുഗ്രനാസികയായിരുന്നു അത്. അദ്ദേഹത്തിന്റെ അധരമാകട്ടെ മദ്ധ്യത്തിൽ ഒരു ചോരച്ചുവപ്പുരേഖയോടുകൂടി പാടലവർണ്ണം കലർന്ന വീരനായ രതിഭാവകാമുകന് ഏറ്റവും യോജിച്ചതിലധികം സദാ വിശേഷസന്നദ്ധതയെ പ്രകാശിപ്പിക്കുന്നു. ഇടയ്ക്കിടയ്ക്കു നരച്ചുതുടങ്ങുന്ന രോമസമൂഹങ്ങൾ നിരന്ന തരംഗാകൃതിയോടുകൂടി കവിളത്തിൽ വിലസുന്നതായ അദ്ദേഹത്തിന്റെ താടിമീശയുടെ ഇരുവശത്തും ഒരേകനത്തിൽ അതിനിബിഡമാംവണ്ണം വളർന്നുതൂങ്ങുന്ന മേൽമീശയും, ഇടയ്ക്കിടയ്ക്ക് ഇളംപുഞ്ചിരിപ്പൊരി പാറുന്ന നേത്രമണികളിലെ സജീവഗാംഭീര്യവും, ഒക്കെപ്പാടെ കൂടിയുള്ള ആകെ സമ്മേളനത്തിൽ ശാസ്ത്രകലാകുശലന്മാരായ ചൊൽക്കൊണ്ട മേധാവികൾക്കുകൂടി അഗോചരമായിട്ടുള്ള സംഖ്യാതീതങ്ങളായ ലോകരഹസ്യങ്ങൾ ഒളിച്ചുവച്ചിട്ടുള്ളതായി തോന്നിപ്പോകുന്നു. കോപം അങ്കുരിക്കുന്നതായ സന്ദർഭങ്ങളിൽ നിശ്ചലമായ അദ്ദേഹത്തിന്റെ മുഖത്തു രോമസമൂഹങ്ങൾ മാത്രം തുള്ളിവിറച്ചുകൊണ്ടു നിൽക്കുന്ന ആ ഒരു കാഴ്ച ഭയാനകമായ കനത്തതൊന്നായിരുന്നു.”

വായനക്കാരെ ഞാൻ വളരെ ബുദ്ധിമുട്ടിച്ചിരിക്കും. അതിനെ അവർ ദയാപൂർവ്വം ക്ഷമിക്കണമെന്നപേക്ഷിക്കുന്നു. ഇതുപോലുള്ള ചില ഘട്ടങ്ങളിൽകൂടി ഇനി നിങ്ങളെ എനിക്കു കൊണ്ടുപോകേണ്ടതായി വന്നേക്കും. അതിനും കൂടി നിങ്ങൾ തയ്യാറായിരിക്കണമെന്നും അപേക്ഷയുണ്ട്.

മെത്രാപ്പോലീത്തായുടെ മുതലാവായൻതൊപ്പിയെപ്പററി എനിക്കൊന്നും പറയാനില്ല. അതാതിടെ തലയിൽ വയ്ക്കുന്നോ അവിടിരിക്കുന്നതാണ്. അദ്ദേഹത്തിന്റെ കുന്നു വല്ലാത്തതൊന്നുതന്നെ. മഹാകവിയായ രവീന്ദ്രനാഥന്റെ വഴിയെ നടക്കാൻ ആഗ്രഹിക്കുന്ന മി. വറുഗീസ് തന്റെ പദപ്രയോഗംകൊണ്ടു വരുത്താവുന്ന പുഷ്ടിയും രജസ്സും തേജസ്സും എല്ലാം ആ കുന്നിനു വരുത്താൻ ശ്രമിച്ചിട്ടുണ്ട്. അതു ഒരു നല്ല കുന്നായിത്തീർന്നിട്ടില്ലെങ്കിൽ അദ്ദേഹത്തെ കുററം പറയാൻ നിവൃത്തിയില്ല. അദ്ദേഹം ഒരു ടാഗ്ഗോർ അല്ലെന്നും ഒരു സാധാരണനാണെന്നും അറിഞ്ഞു ക്ഷമിക്കണം. മെത്രാപ്പോലീത്തായുടെ കുന്നിന്റെ അകം എങ്ങനെ അഗ്രാഹ്യമായിരിക്കുന്നോ അതുപോലെതന്നെ വറുഗീസിന്റെ കുന്നു വന്നായുടെ അകവും പുറവും അഗ്രാഹ്യമായിരിക്കും. ആ കുന്നിന് ഒരു സന്യാസിവര്യന്റെ കുന്നിനുള്ള സൗമ്യതയോ, മൃദുലതയോ, ശാന്തിയോ, സംയമനമോ ഇല്ലെങ്കിൽ അതിനു ആരും പരാതിപ്പറയണ്ട. അദ്ദേഹത്തെ ഒരു സന്യാസിയായിട്ടല്ല, അനേകായിരം വീരയോദ്ധാക്കളെ ഭരിക്കാൻ അവതരിച്ച ഒരു സൈന്യവ്യൂഹനേതാ'വായിട്ടാണു സൃഷ്ടിച്ചതെന്നു മി. വറുഗീസുതന്നെ പറയുന്നുണ്ട്. അതിന്റെ യോജിപ്പു, കപ്പടരാലികർക്കുള്ള 'ഗ്രഡ്'ന്റെ രൂപവും അദ്ദേഹത്തിന്റെ വരുത്തിട്ടുണ്ട്. മെത്രാൻസ്ഥാനമാകുന്ന ആകാശമണ്ഡലത്തിൽ ഉയർന്നുനിന്നിട്ടും, പാതാളലോകത്തുള്ള ഭയങ്കരവും ബീഭത്സവുമായ ശവക്കുഴിയിലേക്കു ഉഴ്ന്നു പോയിക്കൊണ്ടിരിക്കുന്നുള്ള ഒരു നീചമനഃസ്ഥിതിയാണ്, നമ്മുടെ അത്താനാസ്യോസിനുള്ളതെന്നും കൂടി വായനക്കാരെ ഗ്രഹിപ്പിക്കാൻ ആ 'ഗ്രഡ്'നോട്ടം'മൂലം മി. വറുഗീസ് ശ്രമിച്ചിട്ടുണ്ട്, അദ്ദേഹം പറയുന്ന മാതിരി കുന്നും മുക്കും മാർമാത്ത്യൂസ് അത്താനാസ്യോസിനുണ്ടായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നില്ല. അദ്ദേഹത്തെപ്പററി ലേശമെങ്കിലും ബഹുമാനമുള്ള ഒരാൾക്കു് അതു വിശ്വസിക്കാൻ സാദ്ധ്യമല്ല. മി. വറുഗീസ്, സാഹിത്യകുശലനായ സി. വി. രാമൻപിള്ള അവർകളുടെ, സുപ്രസിദ്ധമായ ധർമ്മരാജാ ശ്രദ്ധാപൂർവ്വം വായിച്ചിട്ടുണ്ടെന്നു വിശ്വസിക്കാം. ആ ആഖ്യായികയിലെ ഹരിപഞ്ചാനനന്റെ സദൃശനാക്കി മെത്രാപ്പോലീത്തായെ മോടിപ്പെടുത്താൻ ശ്രമിച്ച ലക്ഷണം ധാരാളം കാണുന്നുണ്ട്. ഹരിപഞ്ചാനനനെ സൃഷ്ടിച്ചതു സി. വി. രാമൻപിള്ള അവർകളാണ്. അദ്ദേഹത്തിന്റെ മേധാശക്തിയും, പാണ്ഡിത്യസാർവ്വഭൗമത്വവും, സാഹിത്യരസികത്വവും പരിപൂർണ്ണമായി സമ്പാദിപ്പിച്ചിട്ടുള്ള ഒരസാധാരണപാത്രമായ ഹരിപഞ്ചാനനന്റെ പൂർണ്ണലക്ഷണം സൂക്ഷ്മമായി കാണാൻ ശേഷിയുള്ളവർ തന്നെ ചുരുക്കമായിരിക്കുമ്പോൾ, മി: വറുഗീസിനെപ്പോലെ, ജീവനില്ലാതെ ചിത്രം വരയ്ക്ക

ന്നവർ അതിനെ പകർത്താൻ ശ്രമിച്ചാൽ അതു വിഫലമാകുന്നതിൽ അത്ഭുതപ്പെടാനില്ല. എന്നല്ല, ഹരിപഞ്ചാനനൻ ബുദ്ധിമാനും ദീർഘദർശിയുമായ ഒരു കപടസന്യാസിയായിരുന്നതുപോലെ മെത്രാപ്പോലീത്തായും ഒരു കപടസന്യാസിയും പ്രതികാരവൈരാഗ്യമുള്ള രാജദ്രോഹിയും ആണെന്നു സ്ഥാപിക്കാനാണോ മി: വറുഗീസിന്റെ ശ്രമം? അങ്ങനെയാണെങ്കിൽ ഹരിപഞ്ചാനനച്ഛായകൾ മെത്രാപ്പോലീത്തായുടെ മുഖത്തേയ്ക്കു പരിവർത്തനം ചെയ്യിക്കാൻ ശ്രമിച്ചതിൽ അത്രതന്നെ ആക്ഷേപമില്ല. മെത്രാപ്പോലീത്തായുടെ അധരവർണ്ണം അത്യാവശ്യമായിരുന്നോ എന്നു സംശയമുണ്ട്. മററു പല അനാവശ്യങ്ങളുടെയും കൂട്ടത്തിൽ ഇതിനെയും ചേർക്കാൻ പാടില്ലെന്നില്ല. അധരത്തിന്റെ മദ്ധ്യത്തിൽ ചോരച്ചുവപ്പുരേഖയോടുകൂടിയ "പാടലവർണ്ണം" കലർന്നാൽ, ധീരനായ അഭിഭാഷകവര്യനുള്ള വിശേഷസന്നദ്ധത പ്രകാശിക്കുമെന്നതു മെത്രാന്മാരുടെ സാമുദ്രികാലക്ഷണത്തിൽ പെട്ടതായിരിക്കണം.

ഏതായാലും മി. വറുഗീസിന്റെ സങ്കേതപ്രകാരവും അല്ലാതെയും മെത്രാപ്പോലീത്താ എന്നുള്ള ശബ്ദവും അതിനുള്ള ഉടുപ്പും ഒഴിച്ചു മറെറാന്നും ആ സ്ഥാനത്തിനു ചേർന്നതായി അദ്ദേഹത്തിലില്ലായിരുന്നു എന്നും, തനിക്ക് അവകാശമില്ലാത്ത പേരും പറഞ്ഞു, താൻ മറെറാരാളായി ജീവിക്കയായിരുന്നു എന്നും, തനിക്കവസരം കിട്ടിയപ്പോഴെല്ലാം, ജന്മസിദ്ധവും കർമ്മസിദ്ധവും ആയ അതിക്രമപ്രവൃത്തികൾ നടത്തിട്ടുണ്ടെന്നും, ആകാരം തന്നെ അതിനു ചേർന്നതാണെന്നും മി. വറുഗീസ് തെളിയിച്ചിരിക്കുന്നു.

വാളുകളും പുലിത്തോൽ പരിചകളും ഏന്തിയ പന്ത്രണ്ടു ശിപായിമാരും, വെള്ളിപ്പിടിമൊന്തകളും സ്വർണ്ണച്ചെല്ലവും, പൊൻപിടിത്തണ്ടുള്ളതായ മയിൽപ്പീലിവിശറികളും എല്ലാം മി. വറുഗീസിന്റെ മെത്രാപ്പോലീത്തായ്ക്കു അത്യാവശ്യമാണ്. ഏലമലക്കാര്യവിചാരവും, സ്വർണ്ണം കൊണ്ടുള്ള ഒരു ആനച്ചങ്ങലയും കൂടി ആകാമായിരുന്നു. എന്നാലും സൂരിനമ്പൂരിപ്പാടും മെത്രാപ്പോലീത്തായും വ്യത്യസ്തമതവിശ്വാസികളായ രണ്ടു വൈദികന്മാരെന്നല്ലാതെ അവർ തമ്മിൽ യാതൊരു സാമ്യവും ഉണ്ടാകുന്നതല്ലെന്നു തീർച്ചയാണ്.

"മാർമാത്യൂസ് അത്താനാസ്യോസിന്റെ കൂത്തുകൾ കാണിച്ചിട്ടുള്ള വിക്രിയകളിൽ ഒന്നിനെ മി. വറുഗീസ് തേടിപ്പിടിച്ചു ഉദ്ധാരം താഴെ ചേർക്കുന്നു.

മാർമത്ത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ കണ്ണുകൾക്കുള്ള ആ ഒരു നിസ്തുല്യ വൈദ്യുതകാന്തിയെപ്പറ്റി രസകരമായ ഒരു കഥയുണ്ട്. ഒരിക്കൽ മെത്രാപ്പോലീത്താ പുത്തൻകാവുപള്ളിയിൽനിന്നു ചെങ്ങന്നൂർ പള്ളിയിലേക്ക് ഒരു രഹസ്യയാത്ര ചെയ്കയായിരുന്നു. ചെങ്ങന്നൂർ ശിവക്ഷേത്രത്തിൽ അന്നു എട്ടാം ഉത്സവത്തിന്റെ പൊടിപൂരമാണ്. സ്ഥാനികളായ പത്തില്ലത്തിൽ പോററിമാരും കരപ്രമാണികളായ നായന്മാരും വേലകളി കാണ്മാൻ കളിത്തട്ടിലും പരിസരങ്ങളിലും യഥാസ്ഥാനം സ്ഥിതിചെയ്യുന്നു. മെത്രാപ്പോലീത്താ ചെങ്ങന്നൂർ പള്ളിയിലേക്കു പോകുന്നതിനായി അതുവഴി വരുന്നുണ്ടെന്നുകേട്ട പ്രമാണികളെല്ലാവരുംകൂടി അദ്ദേഹത്തെ ഒന്നുതൊട്ടിവിടണമെന്നുതീരുമാനിച്ചിരിക്കയാണ്. 4-മണിസമയമായപ്പോൾ സാധാരണ പതിവനുസരിച്ചു വെള്ളിവില്ലാക്കാർ, പിടിമൊന്തക്കാർ, ചെല്ലക്കാരൻ എന്നിവരോടുകൂടി മെത്രാപ്പോലീത്താ പടിഞ്ഞാറോട്ടു പുറപ്പെട്ടു. കിഴക്കെ നടയിലായപ്പോൾ അദ്ദേഹത്തെ എത്ര വിധേയനും ഒന്നു ഇളിഭ്യരാശിയാക്കിവിടുന്നതിനു ചിലർക്കു ഉത്സാഹം കലശലായിത്തുടങ്ങി. അതിലേക്ക് എന്തൊക്കെയോ പണിത്തരങ്ങളും അവർ ഇതിനിടയ്ക്കു സൃഷ്ടിക്കയും ചെയ്തിരുന്നു. ഗംഭീരനായ മെത്രാപ്പോലീത്താ, വഴിയിൽ കൂടിനില്ക്കുന്ന ജനക്കൂട്ടത്തെ കണ്ടഭാവംപോലും നടിക്കാതെ കതിരയെ മുന്നോട്ടു നടത്തി. കളിത്തട്ടോടു സമീപിച്ചപ്പോൾ അവിടെ ഇരുന്നിരുന്നവരിൽ ഒരുത്തൻ, അല്പം വല്ലഭസ്വരത്തിൽ ഉച്ചത്തിൽ പറഞ്ഞു. മെത്രാപ്പോലീത്തായുടെ ശ്രദ്ധയെ ബലാലാകർഷിച്ചുകൊണ്ട് "ഇന്നത്തെ വേലകളി കതിരപ്പുറത്തുകയറിപ്പുറപ്പെട്ടിരിക്കയാണ്". എന്നു കൂസൽകൂടാതെ ജല്പിച്ചു. ഉദാസീനനായി മുന്നോട്ടുള്ള ദൃഷ്ടികൾ നയിച്ചിരുന്ന സിംഹസമാനനായ മെത്രാപ്പോലീത്താ തൽക്ഷണം ബാണക്കുററിയിലെ അഗ്നിവാഹിനികൾക്കുല്യം തീപ്പൊരിചിതറുമാറു ദൃഷ്ടികൾ കളിത്തട്ടിലേക്കു പായിക്കയും, മെത്രാപ്പോലീത്താ ഇളിച്ചു തലതാഴ്ത്തുന്നതു കാണ്മാനായി കാത്തിരുന്ന പ്രമാണികളെല്ലാവരും, അവിചാരിതമായി മിന്നിപ്പരന്ന ചെന്തീക്കൊള്ളിയാൻ ഏററമാതിരി ഝടിതി ഞെട്ടി എണീററ് അതിയായ ഭീതിയോടും അമ്പരപ്പോടും ഭവ്യതയോടുംകൂടി മേൽമുണ്ടുചുരുട്ടി കക്ഷത്തിൽവച്ചു നിരപ്പെ താണുതൊഴുതു് അട്ടച്ചുതളും മറ്റു വല്ലാതെ ചുളിപ്പോകയുംചെയ്തു. പിന്നീട് അദ്ദേഹത്തിന്റെ കതിരയുടെ വാൽകൂടിയും ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞശേഷമെ അവർക്കു കളിത്തട്ടുപടികളിൽ ആസനം ഉറപ്പിച്ചു ഇരിക്കുന്നതിനു ധൈര്യമുണ്ടായുള്ളു."

ഇത്ര മഹിമയേറിയ കള്ളം വായനക്കാരാരും കണ്ടുകാണുകയില്ലെന്നു തീർച്ചയാണ്. പുരാണങ്ങളിലും ഇതിഹാസങ്ങളിലും കൂടി കാണ്മാൻ സാദ്ധ്യമല്ലാത്തതും നാടകങ്ങളിലും നോവലുകളിലും കണ്ടെത്താൻപ്പെടാത്തതും, യുക്തിവിഹീനമായ പഴങ്കഥകളിൽപോലും ചെന്നെത്തിയിട്ടില്ലാത്തതുമായ ഒരപൂർവ്വസൃഷ്ടിയാണു മെത്രാപ്പോലീത്തായുടെ ദൃഷ്ടിയെന്നു വായനക്കാർ മനസ്സിലാക്കാൻ ഒരു പ്രയാസവുമില്ല. ഈ ദൃഷ്ടിയുടെ സൃഷ്ടികർത്താവു മെത്രാപ്പോലീത്തായുടെ സ്വർഗ്ഗസ്ഥനായ പിതാവോ ഇഹലോകപിതാവോ അല്ലെന്നും, വിചിത്രചിത്രകാരനായ നമ്മുടെ വറുഗീസാണെന്നും, ഈശ്വരനും മഹാകവികൾക്കും സാധിച്ചിട്ടില്ലാത്ത ഈ വിശിഷ്ടസൃഷ്ടികർമ്മം നിമിത്തം മി. വറുഗീസ് ലോകാതീതനായിത്തീർന്നിരിക്കുന്നു എന്നും, അദ്ദേഹത്തിന് സ്വർഗ്ഗത്തിനുമീതെയോ, നരകത്തിനു താഴെയോ എവിടെയാണു സ്ഥാനമെന്നു നിർണ്ണയപ്പെട്ടിട്ടില്ലെന്നും വായനക്കാർ ധരിക്കേണ്ടതാണ്. മെത്രാപ്പോലീത്തായുടെ പകലെ ഉള്ള രഹസ്യയാത്രയ്ക്കു വേറെ വഴിയുണ്ടെങ്കിലും എട്ടാം ഉത്സവത്തിനാം അമ്പലത്തിന്റെ മുൻവശത്തുകൂടി കതിരപ്പുറത്തു വന്നെങ്കിലല്ലെ മോഹാലസ്യപ്പെടത്തക്ക 'തിരിച്ചുനോട്ടത്തിനു' സൗകര്യമുള്ളു എന്നു വിചാരിച്ചായിരിക്കണം, അന്ന് അദ്ദേഹം അതിലെ പുറപ്പെട്ടതു്. എഴുന്നള്ളത്തിന്റെ മുമ്പിലുള്ള വേലകളിക്കു സമീപംകൂടി, കതിരപ്പുറത്തുപോകാൻ നിശ്ചയിച്ച മെത്രാപ്പോലീത്താ, ഹിന്ദുക്കളെയും, അവരുടെ മതാചാരപ്രമാണങ്ങളെയും, ആരാധനാവസ്തുവെയും അവഹേളിക്കാൻ കരുതിക്കൂട്ടി പുറപ്പെട്ട സഹോദരസമുദായവിദ്വേഷകനാണെന്നു പറയേണ്ടിവരും: മാത്യൂസ മെത്രാപ്പോലീത്താ മി. വറുഗീസിനെപ്പോലെ അവിവേകിയോ ബുദ്ധിശൂന്യനോ അല്ലാതിരുന്നതിനാലും, അങ്ങനെപോയാലുള്ള ഫലം അറിയാനും മാത്രം വിവരം അദ്ദേഹത്തിനുണ്ടായിരുന്നതിനാലും ആ ദിവസം കാൽനടയായിട്ടുപോലും അദ്ദേഹം അതിലെ സഞ്ചരിച്ചിരിക്കയില്ലെന്നു തീർച്ചയാണ്. ആ എട്ടാമുത്സവം കഴിഞ്ഞശേഷവും അദ്ദേഹം വളരെക്കാലം ജീവിച്ചിരുന്നതായി കാണുന്നതുകൊണ്ടു നമുക്ക് അതിലേക്കു മറ്റൊരു തെളിവന്വേഷിക്കേണ്ട ആവശ്യമില്ല. സ്ഥാനികളായ പണ്ടില്ലത്തിൽ പോറ്റിമാരും കരപ്രമാണികളായ നായന്മാരും ഭക്തിപൂർവ്വം അവരുടെ കുലദൈവതപൂജയും, ഉത്സവവും നടത്തിക്കൊണ്ടിരിക്കുമ്പോഴും, അറിവുകേടുകൊണ്ടോ, മതവിദ്വേഷംകൊണ്ടോ 'നീച്ചജാതി' എന്ന അർത്ഥത്തിൽ ബൗദ്ധന്മാർ, എന്നു പുച്ഛിക്കാറുള്ള ഒരു സമുദായത്തിന്റെ ചെറുശാഖയിലെ പ്രമാണി, ഹിന്ദുക്കളുടെ സങ്കേതത്തിൽ അവിവേകമായി കടന്നുകയറിച്ചെന്നാൽ, ആട്ടുപുത്തും പോലെ പുറത്താക്കുകമാത്രമല്ല, പോക്കി കര

യുംപോലെ കരയുകകൂടി ചെയ്യേണ്ടിവരും. പാതില്ലത്തിൽ പോററിമാരെ വെറും സാധുക്കളായ മലയാളബ്രാഹ്മണരായിട്ടു ചരിത്രം പഠിച്ചവരാരും വിചാരിക്കയില്ല.

അവർ ഇടപ്രഭുക്കന്മാരും അവരവരുടെ അധികാരാതിർത്തിക്കകത്തു് പഴയകാലത്തെ 'കൊല്ലുംകൊലയും' നടത്തിയവരുമാണു്. ആ വംശത്തിൽ ജനിച്ചവർക്ക് ഇന്നും ബ്രാഹ്മണരുടെ ശാന്തതയെക്കാൾ ക്ഷത്രിയരുടെ ഊർജ്ജിതമാണുള്ളതു്. അൻപതുകൊല്ലംമുൻപു അവർക്കു അവിടുള്ള പ്രാഭവത്തിനതിരില്ലായിരുന്നു. മി. വറുഗീസ് ഇന്നു കാണുന്ന കാഴ്ചയിലല്ല അന്നത്തെ നായന്മാർ ഇരുന്നിരുന്നതെന്നു അദ്ദേഹത്തിന്റെ പിതാക്കന്മാർക്കറിയാം. ഇന്നുതന്നെയായാലും അവരുടെ ആരാധനാവസ്ഥയെ അവഹേളിച്ചാൽ അവർ സഹിക്കുന്നവരല്ലെന്നു്, പുത്തൻകാവുതന്നെ തെളിവായി നിൽക്കുന്നില്ലേ? അങ്ങനെയിരിക്കെ, ഇന്നത്തെക്കാൾ എല്ലാംകൊണ്ടും പ്രാഭവവും പ്രാമാണ്യവുമുള്ള അന്നത്തെ പോററിമാരും നായന്മാരും സകല വിഷയങ്ങളിലും അവരെക്കാൾ ഏററവും താണപടിയിലുള്ള ഒരു ക്രിസ്ത്യൻപുരോഹിതന്റെ അഹങ്കാരമയമായ അവിവേകത്തെ സഹിക്കാൻ ന്യായവും ആവശ്യമില്ലെന്നു സ്പഷ്ടമാകുന്നു. മി. വറുഗീസിന്റെ അഭിപ്രായം, ചെയ്തുകൂടാത്ത പ്രവൃത്തികൾ ചെയ്യുന്നതു ഒരു അമാനഷതമാണെന്നാണു്. അതുതന്നെയായാലും, അതു തികഞ്ഞ മര്യാദകേടാണെന്നാണു് എന്റെ അഭിപ്രായം. മെത്രാപ്പോലീത്താ അന്നു അതിലെ പോയിരുന്നു എങ്കിൽ അദ്ദേഹം സൗമനസ്സാലെ കുതിരപ്പുറത്തുനിന്നിറങ്ങി എഴുന്നള്ളത്തിനെ ആദരിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്തിരുന്നു എങ്കിൽ അതൊരു മഹാപുരുഷലക്ഷണമാകുമായിരുന്നു. എന്തുചെയ്യാം, ഈശ്വരനെപ്പോലും വകവയ്ക്കാതെ അതിനും അപ്പുറത്തുപോയെങ്കിൽ മാത്രമേ മി. വറുഗീസിന്റെ മെത്രാപ്പോലീത്തായ്ക്കു സ്ഥാനം മതിയാകയുള്ളുവല്ലോ.

മെത്രാപ്പോലീത്തായുടെ അതിലെയുള്ള യാത്ര മുൻകൂട്ടി അറിഞ്ഞിരുന്ന പോററിമാരും നായന്മാരും, അദ്ദേഹത്തെ 'തൊട്ടിവിടാനം' ഇളിഭ്യരാശിയാക്കാനും കരുതിയിരുന്നിട്ടും, വാണക്കുററിയിലെ അഗ്നിവാഹിനിക്കു തുല്യമുള്ള നോട്ടംകൊണ്ടു് അതു സാധിക്കാതെ വന്നുപോലും. മെത്രാപ്പോലീത്തായുടെ കൈയിൽ 'ഒരു വെടിക്കെട്ടിനു' വകയുള്ളപ്പോൾ ഏതുസംഭവത്തെ ചെറുക്കാനും അവകാശമുണ്ടല്ലോ എന്നാണു മി. വറുഗീസിന്റെ വിശ്വാസം. 'കൊള്ളിയാൻ' എന്നുമാത്രം പറഞ്ഞാൽ ധാരാളം മതിയാകുന്ന ഒരു പദത്തിനു് ചെറിയകൊള്ളിയാൻ, ആകകിയതു്, മെത്രാന്റെ കണ്ണിൽനി

നും പറഞ്ഞതുകൊണ്ടുള്ള ബഹുമതിക്കുവേണ്ടിയാണെന്നു വിചാരിച്ചു സമാധാനപ്പെടാമെങ്കിലും, കൊള്ളിയാൻ മിന്നിയാൽപോരാ, പേരക്കുകൂടിവേണമെന്നു പറയുന്നതും സഹിക്കാമെങ്കിലും, കൊള്ളിയാൻ ഏററാൽ ഞെട്ടി എണീക്കണ'മെന്നു നിർബന്ധിക്കുന്നതിനെ എതിർക്കാതെ നിവൃത്തിയില്ല. അധികപ്രസംഗവും അവിവേകവും കാണിച്ച മെത്രാപ്പോലീത്തായെ. അദ്ദേഹത്തിന്റെ നിസ്സബ്ദമായ ഒററനോട്ടംകണ്ടു, ജീവച്ഛവങ്ങളായി, അവിടത്തെ പോററിമാരും നായന്മാരും, മേൽമുണ്ടു ചുരുട്ടി കക്ഷത്തിൽവച്ചു, നിരപ്പു താണുതൊഴുതു പോരാഞ്ഞിട്ട്, അട്ടപുഴുക്കളെപ്പോലെ ചുരുളുകയും ചെയ്തുപോലും. എന്റെ മി. വറുഗീസേ! പൊളി പറയുന്നതിനും ഒരവസാനംവേണ്ടെ. പാപപരിഹാരാർത്ഥം നിരപരാധിയായ യേശുക്രിസ്തുവിനെപോലും, കുരിശിൽ തൂങ്ങിമരിക്കേണ്ടിവന്നമതസ്ഥർ-പാപസഞ്ചയസമ്പാദകന്മാരായ നിങ്ങൾക്കു മരിക്കാനുള്ള മാർഗ്ഗം ഏതൊന്നാണെന്നാണു നിങ്ങൾ കരുതിയിരിക്കുന്നത്. ഒരു പെമ്പിള്ള പ്രസവിച്ചു, മാപ്പിളക്കൊച്ചുൻ, വളർന്നുവന്നു, ഉടുപ്പിട്ടതാണു ഒരു മെത്രാപ്പോലീത്താ എന്ന അറിവുള്ളവരാണു. ഈ രാജ്യത്തെ ഹിന്ദുക്കൾ എന്ന്, നിങ്ങൾക്കറിയാൻപാടില്ലാതെപോയല്ലോ. ഒരു മെത്രാനെ, മുണ്ടു കക്ഷത്തിൽവച്ചു, പോററിമാരും നായന്മാരും താണു തൊഴുകയോ? കതിരവുടെ പൃഷ്ഠഭാഗം മറയുന്നതുവരെ അവർ ഇരിക്കാതിരിക്കയോ? അതും ചെങ്ങന്നൂർ ദേശവാസികളായ ഹിന്ദുക്കൾ? നിങ്ങൾ ശ്രദ്ധാപൂർവ്വം കേരളചരിത്രം പഠിച്ചിട്ട്, ബ്രാഹ്മണരും നായന്മാരും ആരാണെന്നറിഞ്ഞിട്ട്, ക്രിസ്ത്യാനികൾ ഈ രാജ്യത്തു എങ്ങനെയുണ്ടായി എന്നും അവരുടെ സ്ഥിതിഗതികൾ എന്തെല്ലാമായിരുന്നുഎന്നും ഓർമ്മിച്ചിട്ടു, കള്ളക്കഥകൾ സൃഷ്ടിക്കുന്നതാണ് നിങ്ങൾക്കും നിങ്ങളുടെ സമുദായത്തിനും രാജ്യത്തിനും ക്ഷേമം. ജാതിസമത്വവും, സഹോദരബന്ധവും വർദ്ധിച്ചു വരുന്ന ഈ കാലത്തുപോലും, മനുഷ്യമര്യാദയനുസരിച്ചുള്ള ആചാരോപചാരങ്ങൾ അന്യോന്യസമ്മതപ്രകാരം ചെയ്യുന്നല്ലാതെ. ഒരു മെത്രാപ്പോലീത്തായേയും തൊഴാനൊ തിരുമേനിയെന്നു വിളിക്കാനൊ ഹിന്ദുക്കൾ തയ്യാറില്ലാതിരിക്കുമ്പോൾ, അൻപതു കൊല്ലത്തിനുമുമ്പ്, ആഢ്യന്മാരായ ബ്രാഹ്മണരേയും, പ്രമാണികളായ നായന്മാരേയും കൊണ്ടു, ഈശ്വരസാന്നിദ്ധ്യത്തിൽ, ബഹുജനസമക്ഷം ഭയപ്പെടുത്തി കുമ്പിടീച്ചു മെത്രാപ്പോലീത്തായ്ക്കു മേന്മകൂട്ടാനും, തൻമൂലം സമുദായസ്പർദ്ധ വർദ്ധിപ്പിക്കാനും ശ്രമിച്ച നിങ്ങൾക്ക്, ഉചിതമായ സമ്മാനം നിങ്ങളുടെ സമുദായം തരുന്നില്ലെങ്കിൽ, അതു വേണ്ടപോലെ തരുന്നതിനു, ഇന്നും ഹിന്ദു സമുദായത്തിനു ശേഷിയും ശേമുഷിയും ഉണ്ടെന്നു നിങ്ങളോടു വിനയാദരപൂർവ്വം ഞാൻ ഉറപ്പുപറയുന്നു. ഇതു ചെങ്ങന്നൂർ

ദേശവാസികളായ ഹിന്ദുക്കളുടെ പ്രത്യേകകാര്യമായതുകൊണ്ടു് ഇതിലധികം സമാധാനം പറയണമെങ്കിൽ അവർ പറഞ്ഞുകൊള്ളട്ടെ.

## ൪.

നാട്ടുനടപ്പായി നോക്കേണ്ടതുള്ളതു് അദ്ദേഹത്തിന്റെ അന്തേവാസികളാരെല്ലാമായിരുന്നു എന്നും, അവരുടെ സ്വഭാവം എങ്ങനെയുള്ളതെന്നും, അവരെക്കൊണ്ടു മെത്രാപ്പോലീത്താ എന്തെല്ലാംകാട്ടിക്കൂട്ടി തന്റെ സ്ഥാനത്തിനു ചേരാത്തപേരെടുത്തു എന്നും നോക്കാം. ഒരാളുടെ സഹവാസികൾ ആരെല്ലാമെന്നറിയുമ്പോഴാണു അയാളുടെ യോഗ്യത നിർണ്ണയിക്കാൻ കഴിയുമെന്നുള്ളതു തീർച്ചയാണു്.

അദ്ദേഹത്തിന്റെ ആശ്രിതന്മാരിൽ പ്രഥമഗണനീയൻ വിഖ്യാതനായ തുമ്പമൺ അമ്മിനാദാബാണെന്നു മി. വറുഗീസ് പറയുന്നു. അദ്ദേഹം മെത്രാപ്പോലീത്തായ്ക്കു 'കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രി'പോലെ അത്ര പററിയ ആളായിരുന്നുപോലും.

ഈ വീരപുരുഷന്റെ മുഖത്തു മെത്രാപ്പോലീത്തായൊഴിച്ചു്, അദ്ദേഹത്തിന്റെ ഭാര്യപോലും നോക്കുകയില്ലായിരുന്നു. ഇതു ഒരു കൊല്ലംമുമ്പുനടന്ന ഒരു സംഭവമാണെങ്കിലും, ഒരു 'ഐതിഹ്യം' ആണെന്നാണു് മി. വറുഗീസ് പറയുന്നതു്. ഐതിഹ്യം എന്നു പറഞ്ഞാൽ എന്താണെന്നു്, വായനക്കാർക്കു സംശയമുണ്ടെങ്കിൽ, പണ്ഡിതനായ വറുഗീസിനോടു ചോദിച്ചറിഞ്ഞുകൊള്ളണം. അൻപതുകൊല്ലംമുമ്പു നടന്ന സംഭവമെന്നു തോന്നിയതിൽ നിന്നും തൽക്കാലം അർത്ഥമാകുന്നില്ല. തന്റെ സഹോദരീപുത്രനായ ഒരു പിള്ളരുകരാനെ മടിയിൽവെച്ചു ഉമ്മവെച്ചപ്പോൾ, പരിചയമില്ലായ്കകൊണ്ടോ എന്തോ അതു കരഞ്ഞു ശബ്ദമില്ലാതാകാൻ ഇടയായതാണു് അമ്മിനാദാബിന്റെ വീരപുരുഷലക്ഷണം എന്നു വറുഗീസു പറയുന്നു. അന്യന്റെ മുഖത്തു നോക്കി സംസാരിക്കാൻ തന്റേടമില്ലാത്ത അദ്ദേഹം നിലത്തുനോക്കി സംസാരിക്കുന്നതു മറ്റുള്ളവർക്കു പേടിയാതിരിക്കാൻവേണ്ടിയാണെന്നാണു മി. വറുഗീസിന്റെ അഭിപ്രായം. ശരീരമാസകലം, മുള്ളൻപന്നിയുടെ മുള്ളുപോലെ കൂർത്തുനീണ്ട രോമസമൂഹംകൊണ്ടാവൃതമായിരുന്നു എന്നുള്ളതു്. പൂർവ്വജന്മവാസനയെയോ പുനർജ്ജന്മസ്മരണയെയോ ഏതിനെയാണു പ്രകാശിപ്പിക്കുന്നതെന്നു നമുക്കു സംശയം തോന്നുന്നുണ്ടെങ്കിലും, ആ രോമസമൃദ്ധിയും കരികട്ടകൊള്ളിപോലെ ഹാ! എന്തു ചമൽകാരം! മതിയായില്ലെങ്കിൽ സ്വപ്രീമുഖസദൃശമായി ക്രൂരം ചിരിക്കുന്നിൽ

ന്നപ്പോഴും, ഒരു പിടലിച്ചുരുളൻ ബ്രാഹ്മണമതാമാരെ കണ്ടപ്പോഴം, ഭയപ്പെട്ടു കതിരപ്പുറത്തുനിന്നു ചാടി ഇറങ്ങിപോലും! കൊച്ചിരാജ്യത്തെ കീർത്തികേട്ട ആളുംതന്നെ ഇങ്ങനെ ചെയ്തുവെന്നിരിക്കെ അവിടുത്തെ സാധാരണന്മാരായ ഹിന്ദുക്കളും ഈ രോമസ്പർശനത്തെ ഓർമ്മിച്ചു മലമൂത്രവിസർജ്ജനം ചെയ്തു എന്നു വായനക്കാർ ധരിക്കണമെന്നാണു വറുഗീസിന്റെ ആശ. കൊച്ചിരാജ്യത്തെ മണ്ണുമുഴുവനും ഒരാറംകൊണ്ടു കഴിച്ചതു ക്രിസ്ത്യാനികളാണെന്നു മി. വറുഗീസ് പറയുന്നുണ്ടെങ്കിലും അതു ചരിത്രത്തിലെങ്ങും കാണുന്നില്ല. കേരളചരിത്രത്തിന്റെ ആദിമകാലങ്ങളിൽ കാണാത്തതു അവർ അന്നു ഈ രാജ്യത്തില്ലാത്തതുകൊണ്ടാണെന്നു സമാധാനം പറയുമായിരിക്കും. സെന്റുതോമസ്സ് ഇവിടെ വന്നു രണ്ടുമൂന്നു പള്ളി സ്ഥാപിക്കയും, അന്നു ഇവിടെ ഉണ്ടായിരുന്ന ഹിന്ദുക്കളിൽ അന്യമതപ്രസംഗം ആത്യധികം അനുഭവിച്ചിരുന്ന പറയരിലും പുലയരിലും മരയ്ക്കാരിലും നിന്നു കുറച്ചുപേരെ മാർഗ്ഗം കൂട്ടുകയും ചെയ്തു. അങ്ങനെയാണു കേരളത്തിൽ ക്രിസ്ത്യാനികളുണ്ടായതു. അതു എ. ഡി. ൫൨-ലാണ്. അതിനു മുമ്പും കേരളവും അതിലെ നാട്ടു ചരിത്രവും ഉണ്ടെന്നുള്ളതു നിസ്സംശയമാണല്ലോ. അവരുടെ പൂർവ്വികന്മാർ എവിടെനിന്നു വന്നവരാണെന്നു ക്രിസ്ത്യാനികളിൽ പലർക്കും ഒരു തെറ്റിദ്ധാരണയുണ്ട്. ക്നായി തൊമ്മൻമുതലായി അപൂർവ്വം ചിലർ, വളരെ കുറച്ചു കുടുംബക്കാരെ സിറിയായിൽ നിന്നു കൊണ്ടു വന്നതായി ചരിത്രം പറയുന്നു. അവരാണു തങ്ങളുടെ പൂർവന്മാരെന്നു പഠിപ്പും പ്രാബല്യവുമുള്ള ഓരോ ക്രിസ്ത്യൻ കുടുംബക്കാരും അഭിമാനിക്കുന്നുണ്ട്. അവരെ തിരിച്ചറിയാൻ നിവൃത്തിയില്ലാതവണ്ണം കൂടിക്കലർന്നു പോയിട്ടുണ്ടെന്നുള്ളതാണ് പരമാർത്ഥം. ഏതായാലും സിറിയായിൽനിന്നു വന്ന ഏറ്റവും തുച്ഛമായ സംഖ്യ ഒഴിച്ച്, ബാക്കിയുള്ളവരെല്ലാം ഇവിടുത്തെ ഹിന്ദുക്കളിൽ നിന്നും മതപരിവർത്തനം ചെയ്തിട്ടുള്ളവരും അവരുടെ സന്തതിപരമ്പരയും ആണെന്നു ഓർമ്മിച്ചുകൊണ്ടുവേണം, ഹിന്ദുക്കളേയും ഹിന്ദുരാജാക്കന്മാരെയും പററി ഗുണദോഷനിരൂപണം ചെയ്യാൻ. ക്രിസ്ത്യാനികളിൽ ഒരംശം ഇവിടുത്തെ നമ്പൂരിമാർ മാർഗ്ഗം കൂടിയവരാണെന്നു മി. വറുഗീസ് പറയുന്നു. നമ്പൂരിമാർ മാർഗ്ഗം കൂടിയൊ എന്നും, കൂട്ടുമൊ എന്നും ആലോചിച്ചു തീരുമാനിക്കേണ്ടതാണ്. നമ്പൂരിമാർ കേരളത്തിലെ ഭൂദേവന്മാരാണ്. അവരുടെ ഔന്നത്യത്തെപ്പററിയും മററും ഇപ്പോൾ ചിന്തിക്കേണ്ട ആവശ്യമില്ല. എത്രയൊ ശതവർഷക്കാലമായി അവർ സാമുദായികമായും, മതസംബന്ധമായും ഉള്ള കാര്യങ്ങളിൽ ഒന്നാം കിടയിൽ നില്ക്കുന്നവരാണ്. സർവ്വാധികാരമുള്ള രാജാ

ക്കന്മാർപോലും, അന്ന് അവരുടെ ഇഷ്ടപ്രകാരമാണോ ജീവിച്ചിരുന്നതെന്നുള്ളതിനു എത്രയോ തെളിവുകൾ ഉണ്ട്. അങ്ങനെ സമ്പത്തിലും, സ്വാതന്ത്ര്യത്തിലും, ജ്ഞാനത്തിലും, അധികാരത്തിലും ഹിന്ദുസമുദായത്തിന്റെ അഗ്രിമസ്ഥാനത്തു സർവ്വസ്വതന്ത്രോപഭോഗികളായി ജീവിച്ചിരുന്ന നമ്പൂതിരിമാർ, ഒരു വിഷയത്തിലും അവർക്കു പറ്റാത്തതായ അന്യമതസ്വീകരണത്തിനൊരുങ്ങുമോ എന്നും, അതിനു അവർക്കു എപ്പോഴെങ്കിലും ആവശ്യമുണ്ടായിട്ടുണ്ടോ എന്നും നല്ലപോലെ ആലോചിക്കേണ്ടതാണ്.

ലോകത്തിൽ പല മതങ്ങളുണ്ടെങ്കിലും, ആദ്യം അറ്റംവരെ ഉതാരം മുട്ടാതെ നില്ക്കുന്ന മതം, സനാതനമതം മാത്രമേ ഉള്ളു എന്നു പക്ഷപാതബുദ്ധിയില്ലാത്ത ഇതരമതസ്ഥരും സമ്മതിക്കും. ചിന്തകന്മാർക്കു സമാധാനം നല്കുന്ന വേദാന്തം സനാതനമതത്തിന്റെ തായ്‌വേരാണ്. അതിൽ അടങ്ങാത്ത ഒരു കാര്യവും ഈശ്വരപരമായി ഉണ്ടായിരിക്കയില്ല. ഈ പരമാർത്ഥം, യൂറോപ്പിലും അമേരിക്കയിലും ഉള്ള ചിന്തകന്മാരും സമ്മതിച്ചു കഴിഞ്ഞിട്ടുണ്ട്. അങ്ങനെയുള്ള വേദാന്തമതം സ്ഥാപിച്ച മഹാത്മാവായ ശങ്കരാചാര്യരെ ജനിപ്പിച്ച നമ്പൂതിരി സമുദായത്തിനു, മതസംബന്ധമായ സംതൃപ്തിക്കു വേണ്ടി, മതപരിവർത്തനം ചെയ്യേണ്ട ആവശ്യമില്ലെന്നും ഒരു സാധാരണ ഹിന്ദുവിനുതന്നെയും സമാധാനം നല്കാൻ ശേഷിയില്ലാത്ത ക്രിസ്തുമതത്തിൽ, ഒരു നമ്പൂതിരിക്ക് ഒരു നിമിഷം ഇരിക്കാൻ സാദ്ധ്യമല്ലെന്നും തീർച്ചയാണ്. പ്രാതസ്സ്നാനം കഴിഞ്ഞു ക്ഷേത്രത്തിൽപോയി ഈശ്വരാഭിമുഖമായി സാഷ്ടാംഗനമസ്കാരം ചെയ്തു പരിശീലിച്ചിട്ടുള്ള നമ്പൂതിരിക്ക് കുളിക്കാതെ പള്ളിയിൽപോയി മുട്ടുകുത്തിനിന്നു പ്രാർത്ഥിക്കാൻ എങ്ങനെയാണു സമ്മതം വരിക. പ്രണവശബ്ദത്തിനു സമാനമെന്നു വിശ്വസിക്കപ്പെട്ടിട്ടുള്ള ശംഖനാദവും, ഭക്തിരസദ്യോതകമായ എടയ്ക്കാവാദ്യവും ശ്രുതിമധുരമായ നാഗസ്വരമേളവും കൊണ്ടു ശബ്ദബ്രഹ്മത്തിനു മാഹാത്മ്യം വർദ്ധിപ്പിച്ചു അതിൽ ലയിച്ചിട്ടുള്ള നമ്പൂതിരിക്കു, തലവേദനയുണ്ടാക്കുന്ന ഘണ്ടാനാദവും, അതിനു യോജിച്ച ബാൻറുവാദ്യവും കൊണ്ടു ഒരാപൽസംഭവത്തെയോ, യുദ്ധോദ്യമത്തെയോ സൂചിപ്പിക്കുന്നതും മനശ്ചാഞ്ചല്യം വരുത്തുന്നതുമായ ശബ്ദസമൂഹത്തോടുകൂടിയ, മുഴങ്ങുന്ന പ്രാർത്ഥനകൊണ്ട് എങ്ങനെയാണു തൃപ്തിയുണ്ടാകുന്നത്. മത്സ്യമാംസാദികൾ, സമീപദേശത്തു കാണുകപോലും ദുസ്സഹമായി കരുതുന്ന നമ്പൂതിരി, അവ കൂടാതെയുള്ള ആഹാരം സാദ്ധ്യമല്ലാത്ത ഒരു ക്രിസ്ത്യാനിയാകുന്നതെങ്ങനെയാണ്. പശുവിനെ ഈശ്വരതുല്യമായി കരുതി ആരാധിക്കണമെന്നു വി

ശൌചാചാരമുള്ള ഹിന്ദുമതത്തിലെ പൂജാധികാരിയായ നമ്പൂതിരിക്ക്, അതിനെ ജീവനോടെ തോൽ ഉരിച്ച്, ഹൃദയമുള്ളവനു ഭയങ്കരമാകുന്ന ഉണ്ടാക്കത്തക്കവണ്ണം അറുത്ത്, മാലമാലയായി തൂക്കി. ഭക്ഷണത്തിനുപയോഗിക്കേണ്ടതിനു വേണ്ടിയാണു അവയെ സൃഷ്ടിച്ചുതെന്നു വിശ്വസിക്കുന്ന ക്രിസ്ത്യാനിയുടെ ജീവിതമത്തോടനുകൂലിക്കാൻ മരിച്ചാൽതന്നെ മനസ്സുണ്ടാകുമോ? സകലരസികത്വത്തിന്റെയും സാരസർവസ്വം അനുഭവിക്കാമായി സ്വായത്തമായിട്ടുള്ള നമ്പൂതിരിബ്രാഹ്മണർക്ക്, അവരുടെ ദൃഷ്ടിയിൽ അരസികാഗ്രഗണ്യന്മാരെന്നു തോന്നപ്പെടുന്ന ഒരു സമുദായത്തിന്റെ നടുവിൽ ചെന്നു ചാടുന്നത് ആത്മഹത്യയ്ക്കു തുല്യമായി അവർ കരുതാതിരിക്കുമോ. എന്നുവേണ്ട മതവിശ്വാസത്തിലും, ആരാധനാസമ്പ്രദായത്തിലും, ആചാരാദിദിനചര്യകളിലും, സംഗീതസാഹിത്യാദി കലാരസത്തിലും, ആത്മാഭിമാനവിശ്വാസത്തിലും പകലും രാവും പോലെ വ്യത്യാസമുള്ളവരാണ് ഹിന്ദുക്കളും ക്രിസ്ത്യാനികളും എന്നുള്ള പരമാർത്ഥം. സ്മരണയിൽ വച്ചുകൊണ്ടുവേണം, നമ്പൂതിരിമാർ ഹിന്ദുമതം ഉപേക്ഷിച്ചു ക്രിസ്തുമതം സ്വീകരിച്ചു എന്നൊരു തീർപ്പുപിടിപ്പിക്കാൻ.

നമ്പൂതിരിമാരുടെ പരിഷ്കാരവും അധികാരവും മൂർദ്ധന്യപ്രാപിച്ച കാലത്ത് അവരുടെ സമുദായശക്തി എന്നും നിലനില്ക്കാൻ വേണ്ടി എഴുതി വച്ചിട്ടും നടപ്പാക്കിയിട്ടുള്ള പല നിയമങ്ങളും, കാലോചിതമായ മാറ്റം വരുത്താതെ അതിൻവണ്ണം അനുസരിച്ചു ഇതിനിമിത്തം ഇന്ന് ആ സമുദായത്തിനു പല ഉടവുകളും തട്ടീട്ടുണ്ടെങ്കിലും, നിർബന്ധപൂർവമുള്ള നിയമപരിപാലനംമൂലം, വളരെ കാലത്തേക്ക് അവരുടെ ഐശ്വര്യവും വംശശുദ്ധിയും നിലനിന്നുപോന്നു എന്നുള്ളതു നിസ്തർക്കമാകുന്നു. എന്നാൽ, സംയമനഹൃദയന്മാരും, പരമശാന്തന്മാർക്കുമല്ലാതെ സാധാരണന്മാർക്ക് അനുസരിക്കാൻ സാധ്യമല്ലാതിരുന്ന ആ നിയമം കാലക്രമേണ ഉപദ്രവകരമായിത്തീരുകയും, തന്മൂലം അപൂർവം ചിലർ സമുദായഭ്രഷ്ടന്മാരായിത്തീരാനിടയാകുകയും ചെയ്തിട്ടുണ്ട്. ഹിന്ദുക്കളുടെ അനാചാര ആചാരനിയമങ്ങളുടെ കാഠിന്യംകൊണ്ട്, ഒരു നമ്പൂതിരി പിഴച്ചാൽ പറയനായി ജീവിക്കാൻപോലും സാധ്യമല്ലായിരുന്നു. അനാഥശരണന്മാരായി. നൂറാണ്ടിലധികൾ അങ്ങനെ ഉണ്ടാകുന്ന വളരെ കുറച്ചു നമ്പൂതിരിയോ അന്തർജനമോ. ആർക്കും ശരണംപ്രാപിക്കാൻ സൌകര്യം നൽകിട്ടുള്ള ക്രിസ്ത്യൻ സമുദായത്തിൽ ലയിച്ചിട്ടില്ലെന്നു ഞാൻ തർക്കിക്കുന്നില്ല. അങ്ങനെയുള്ളവരുടെ സന്തതികളിൽനിന്ന് ആ സമുദായത്തിന് ഒരു മെച്ചവും ഉണ്ടായിട്ടില്ലെന്നും എനിക്കു വാദമില്ല. ഇങ്ങനെ വല്ല ഉത്സംഭവവും ഉണ്ടായിട്ടുണ്ടെന്നു വിചാരിച്ച്, ഇവിടത്തെ നമ്പൂതിരിമാരേയും, സിറിയായിൽനി

ന്നു വന്നവരുടേയും സന്തതികളാണു് ഇക്കണ്ട നാനാതരത്തിലു
ള്ള ക്രിസ്ത്യാനികളെല്ലാം എന്നു സമ്മതിക്കാതിരുന്നാൽ മതി. സ്വ
സമുദായത്തിൽ വലിയ അസ്വാതന്ത്ര്യതയില്ലാത്തവർ ഇതരമതാവല
ംബികൾ സാധാരണമല്ലാത്തതുകൊണ്ടു് നമ്പൂതിരിമാർ, നായന്മാർ ഇ
ങ്ങിനെയുള്ള സവർണ്ണർ കൈവിരൽകൊണ്ടെണ്ണാൻതക്കവണ്ണമുള്ള സം
ഖ്യപോലും ഈ ഏൻ ശതാബ്ദത്തിനിടയിൽ ക്രിസ്ത്യൻസമുദായ
ത്തിൽ ലയിച്ചിട്ടില്ലെന്നു് എവിടെനിന്നു വേണമെങ്കിലും സത്യം
ചെയ്യാൻ ഞാൻ തയ്യാറാണു്. നമ്പൂതിരിമാരേയും നായന്മാ
രേയും ക്രിസ്ത്യാനികളാക്കാൻ സാധിക്കുമെങ്കിൽ ഇപ്പോഴും എന്തു
കൊണ്ടു് അതു സാധിക്കുന്നില്ല. സമുദായശക്തിയും, പരിഷ്കാരവും
വർദ്ധിച്ചും, ഒരു വിദേശമതം എന്നുള്ള വെറുപ്പു കാലപ്പഴക്കംകൊ
ണ്ടു കുറഞ്ഞും, ഹിന്ദുക്കളുടെ പല ആചാരങ്ങളേയും ഭിന്നപ്രേത
എന്നപോലെ പകർത്തി, ആ മതവും ആയി സാരമായ വ്യത്യാസ
മില്ലാതാക്കിയും, കോടിക്കണക്കിനു രൂപ ചെലവുചെയ്തു പ്രചരണ
വേല നടത്തിയും വരുന്ന ഇക്കാലത്തുപോലും ഒറ്റനായരും നമ്പൂ
തിരിയും ക്രിസ്ത്യാനിയാകുന്നില്ലെങ്കിൽ, ഇതിനെല്ലാം എതിരായി
രുന്ന പുരാതനകാലത്തു് അവർ മതപരിവർത്തനം ചെയ്തു എന്നു
വിശ്വസിക്കാൻ മി. വർഗീസിന്റെ വിശ്വാസപ്രമാണംകൊണ്ടു
സാദ്ധ്യമല്ലാതെ വന്നിരിക്കുന്നു. അസമത്വസങ്കടം സാമാന്യംപോ
ലെ അനുഭവിക്കുന്ന ഈഴവരിൽ നിന്നുതന്നെ വളരെ കുറച്ചുപേരെ
ക്രിസ്ത്യാനികളായിട്ടുള്ളു. ആചാരഭേദം സവർണ്ണ വർണ്ണങ്ങളു
ണ്ടാക്കി, അവരെ എങ്ങനെയോ അകററിനിറുത്തിയതുകൊണ്ടു് അ
വർ സങ്കടം അനുഭവിക്കുന്നതല്ലാതെ, ഹിന്ദുമതത്തെപ്പററി സവർണ്ണ
ർക്കുള്ള വിശ്വാസവും വിവരവും അവർക്കില്ലാതെയല്ലാ ഇരിക്കുന്നതു്.
അതുനിമിത്തം ആ സങ്കടം സഹിച്ചിട്ടും, അസമത്വപരിഹാരത്തി
നായി ശ്രമിച്ചുകൊണ്ടു് ഹിന്ദുക്കളായിത്തന്നെ ഇരിക്കാനേ അവർ
തയ്യാറാകുന്നുള്ളു. ഹിന്ദുമതത്തെപ്പററി അല്പജ്ഞാനമുള്ളവർക്കു
പോലും ആ മതം വിട്ടുപോകാൻ സമ്മതമുണ്ടാകാറില്ല. ആ
സ്ഥിതിക്കു പഴയ കാലംമുതലേ സംസ്കൃതവിദ്യാഭ്യാസം ചെയ്തു
പാണ്ഡിത്യം സമ്പാദിച്ചു നായകന്മാരോടുകൂടിയ ഈഴവർ അ
വരുടെ വിശ്വാസത്തിനെതിരായി ഒരു മതപരിവർത്തനത്തിനൊ
രുങ്ങാത്തതിൽ അത്ഭുതപ്പെടാനില്ല. ഇതിൽനിന്നെല്ലാം ധരി
ക്കാൻ കഴിയുന്നതു്, ഹിന്ദുമതബോധത്തിന്റെ വല്ല അംശവും
ഉള്ളവരോ, അല്പമായ നിലയോ, സ്ഥിതിയോ, ജീവിതമാന
കളുമൊ, സ്ഥിരബുദ്ധിയോ ഉള്ളവരോ ഇതുവരെ മതപരിവർത്ത
നം ചെയ്തിട്ടില്ലെന്നും, ചെയ്യുന്നതല്ലെന്നും ആകുന്നു. കാലപ്പ
ഴക്കംകൊണ്ടു വന്നുകൂടിയ മതാചാരഭേദം നിമിത്തം, ഹിന്ദുമ

തദ്ദേശവാസികളിൽ ഏററവും താണപടിയിൽ കിടക്കുന്ന പുലയർ പറയർ മുതലായ സമുദായങ്ങൾ, തലമുറ തലമുറയായി അനുഭവിച്ച സങ്കടങ്ങൾക്കു കണക്കില്ല. തന്നിമിത്തം അവർ മൃഗതുല്യരായിത്തീരുകയും, അതിനുതിന് അവരെ നിഷ്കരുണമായി ദൂരെ ദൂരെ ആട്ടിപ്പായിക്കുകയും ചെയ്തു. ആ സമയത്താണ മനുഷ്യാകൃതിയിലുള്ള സകല സത്വങ്ങളേയും സ്വീകരിക്കാനും അതുകൊണ്ടു ഒരു സംഖ്യാബലമുണ്ടാക്കാനും, അങ്ങനെയെങ്കിലും മതപ്രചരണം നടത്താനും തയ്യാറായ മിഷ്യനറിസമൂഹം പണക്കിഴിയുമായി കേരളത്തിൽ സഞ്ചരിച്ചു തുടങ്ങിയത്. അറിവോ, സ്വാതന്ത്ര്യമോ ഇല്ലാതെ അവ ഉണ്ടാകാൻ മാർഗ്ഗവുമില്ലാതെ, നേർവഴി നടക്കാൻപോലും സാധ്യമല്ലാതെ മതമെന്തെന്നറിയാതെ, പ്രാണവേദനയോടുകൂടി ഉഴലുന്ന ആ സമുദായം, പുതുവെള്ളപ്രവാഹത്തിൽ, അറിയാതെ മീൻകൂട്ടുകൾക്കുള്ളിൽ പ്രവേശിച്ചു പോകുന്ന മത്സ്യങ്ങൾക്കൊപ്പം, മതക്കാരുടെ ചുഴികളിൽ ആയിപ്പോയിട്ടുണ്ടെന്നുള്ളതാണ പരമാർത്ഥം. അതിനെ മറച്ച് ആ വിഷയത്തിലും ഒരു പുതിയ ചിത്രമുണ്ടാക്കാനാണ മി: വറുഗീസിൻെറ ശ്രമം.

നമ്പൂതിരിയോ, നായരോ, പുലയനോ, പറയനോ, ആരായാലും വേണ്ടില്ല, അവരെല്ലാം ഹിന്ദുക്കളാകുന്നു. നമ്പൂതിരി, മതം മാറിപ്പോയാലുള്ള വേദനയും നഷ്ടവും പുലയൻ മതംമാറി പോയാലും ഹിന്ദുമതത്തിനുണ്ട്. അതുകൊണ്ട് ഏതുജാതിയിൽ നിന്നായാലും ഹിന്ദുക്കളിൽ നിന്നും, ഇത്രയും ഉതകത്തക്കവണ്ണം വലിയ സംഖ്യ മതപരിവർത്തനം ചെയ്തിട്ടുണ്ടെന്നുള്ള ഈ വാദവിഷയത്തിൽ നിന്നും വീണ്ടും ധരിക്കേണ്ടുന്നതാകുന്നു. സ്വന്തസഹോദരന്മാരെ, അറിഞ്ഞോ അറിയാതെയോ ആ നിലയിൽ ആക്കിത്തീർത്ത സവർണ്ണരാണ് ഇതിനുത്തരം പറയേണ്ടവർ. അവർ ചെയ്ത തെറ്റിന്റെ ഫലം നാം ഇന്നനുഭവിച്ചുതുടങ്ങീട്ടുണ്ട്. എന്നിട്ടും, കഴിഞ്ഞതെല്ലാം വിസ്മരിക്കാമെന്ന് അവർ ഭയപൂർവം സമ്മതിച്ചിട്ടും, സനാതനമതബോധമോ, സഹോദരസ്നേഹമോ, കാരുണ്യമോ ഇല്ലാതെ അവരെ പഴയപോലെ നിരത്തണമെന്നു പറയുന്ന ഇണ്ടൻതുരുത്തി പ്രഭൃതികൾക്കു, മി. വറുഗീസിൻെറ ഈ 'കണ്ടകോടാലി' നിമിത്തമെങ്കിലും ഒരു മാററം വരുന്നെങ്കിൽ ഭാഗ്യമായിരുന്നു.

“അന്ധാചാരജടിലമായ ജാതിക്കെട്ടു”കളിൽനിന്നും, ഹിന്ദുക്കളെ സുപ്രകാശത്തിലേക്ക് അഴിച്ചുവിടാൻ അന്ധവും ആചാരവും ജാതിയും ഇല്ലാത്ത ക്രിസ്തുമതം മുമ്പോട്ടുവന്നു പ്രവർത്തിച്ചതായ ചരിത്രമുണ്ടാക്കുന്ന മി. വറുഗീസിൻെറ, പ്രപിതാമഹന്മാർ, പറയരാ

കാൻ പാടില്ല. നമ്പൂതിരിയാകണമെന്നുള്ള നിർബ്ബന്ധം കണ്ടതുനിമിത്തമാണ്, ഞാൻ ഈ ഭാഗത്തെപ്പററി നിർബന്ധപൂർവം ഇത്രയും നീട്ടി എഴുതാൻ ഇടയായതെന്നുള്ള പരമാർത്ഥം, അക്ഷമന്മാരായ വായനക്കാർ വല്ലവരുമുണ്ടെങ്കിൽ അവർ ധരിക്കേണ്ടതാകുന്നു. എന്നു മാത്രമല്ലാ, ഹിന്ദുക്കളിലെ മിക്കവാറും നിഷ്ഠീവവസ്തുക്കളായിത്തീർന്ന അധഃകൃതവർഗ്ഗക്കാരുടെ പള്ളിപ്രവേശനവും, അതുകൂടിയുള്ള സങ്കലനവുംകൊണ്ടു മറെറാന്നായി ഭവിച്ചു ആ സാധുവർഗ്ഗം ചലനവും രൂപവും ഉള്ള മനുഷ്യവർഗ്ഗത്തിൽപെട്ട എന്നുള്ളതിൽ കവിഞ്ഞു, ബുദ്ധിപൂർവമുള്ള പരിശ്രമഫലമായി പല നൂററാണ്ടുകൊണ്ടു ഒരു സമുദായത്തിനുണ്ടാകേണ്ട സംസ്കാരം ഈ മാർഗ്ഗവാസികൾക്കുണ്ടായി എന്നു വിചാരിക്കാൻ ഭ്രാന്തന്മാർക്കും സാദ്ധ്യമല്ല. തമ്മിൽ ചേരാത്ത വിലക്ഷണമുള്ള പല ലോഹങ്ങളെ കൂട്ടിയുരുക്കി, അതു് എന്തിനത്തിൽ പെട്ടതാണെന്നു പറയാൻ സാദ്ധ്യമല്ലാത്ത ഒരു വസ്തുവാക്കിത്തീർത്തശേഷം, നിഷ്പ്രഭവും നിരുപയോഗവും ആയ ആ വസ്തു, പാരമാററുള്ള തങ്കത്തെ അതിശയിക്കുമെന്നു പറഞ്ഞാൽ ആളുകൾ അന്ധാളിക്കും. മാററുള്ള സ്വർണ്ണംതന്നെയായിരുന്നാലും അതിനെ പുടത്തെങ്കിൽ മാത്രമേ തങ്കമാകയുള്ളു. മാററില്ലാത്തതിനെ പുടത്താൽ ഒടുവിൽ മാററിനുപകരം വെറുക്കൽമാത്രം ശേഷിക്കും. സ്വർണ്ണത്തെ പുടത്തു തങ്കമാക്കുന്നതുപോലെയാണ്, സമുദായത്തെ തലമുറതലമുറയായി സംസ്കരിച്ചുകൊണ്ടു വരുന്നതു്. കേരളത്തിലെ ക്രിസ്ത്യൻസമുദായത്തിനു, ശരിസംസ്കരണം വരാതിരിക്കാനുള്ള ഒരു കാരണം, ശുദ്ധീകരിക്കപ്പെട്ടതിൽ കവിഞ്ഞു, അശുദ്ധവസ്തുക്കൾ നാനാവഴിക്കും കൂടി അനവരതം അതിൽ ചേർന്നുകൊണ്ടിരിക്കുന്നു എന്നുള്ളതാണ്. അതുകൊണ്ടാണു ഒരു പരിഷ്കൃതജനസമുദായത്തിനുണ്ടാകേണ്ട, പരിശുദ്ധരാജ്യസ്നേഹമോ, സഹോദരസമുദായമൈത്രിയോ, സ്വാർത്ഥത്യാഗമോ, മഹാമനസ്കതയോ, ദീർഘദർശിത്വമോ, അനുഹാരമോ അവരിൽ വേണ്ടവണ്ണം കാണാതിരിക്കുന്നതു്.

ഈ പരമാർത്ഥസ്ഥിതികളറികയും സാമുദായികശാസ്ത്രം പഠിക്കയും ചെയ്തതിന്റെശേഷം വേണ്ടിവരുന്നു, മെത്രാപ്പോലീത്തായുടെ കാര്യസ്ഥനായ തുമ്പമണ്ണുമിനാമരെ കണ്ടയുടനെ, വീരപുരുഷനായ കൊച്ചി പോലീസ് ഇൻസ്പെക്ടർ കുട്ടായിമേനോനെ കുതിരപ്പുറത്തുനിന്നും താഴെയിറക്കാൻ സ്വസമുദായചരിത്രംകൊണ്ടു കേരളചരിത്രം സൃഷ്ടിച്ചിട്ടുള്ള നായർസമുദായം, ഇക്കഴിഞ്ഞകാലമത്രെയും എണ്ണപ്പെട്ട വീരപുരുഷന്മാരെക്കൊണ്ടു് അലംകൃതമായിരുന്നു എന്നു് അഭിമാനപൂർവം പറയാൻ കഴിയും. അതിന്റെ ഭാവി

"മി. വറുഗീസിനെ പ്രസവിച്ചതു് ആശ്രമത്തിന്റെ അച്ഛനോ അമ്മയോ? എന്നൊരു ചോദ്യം വായനക്കാരുടെ നാവിൽനിന്നു ഇതിനുത്തരമായി ഉതിരുന്നുണ്ടെങ്കിൽ, തൽക്കാലം അതിനെ തടുത്തു നിറുത്തണമെന്നപേക്ഷിക്കുന്നു.

ആമിനാ—(സ്വർണ്ണക്കരിശ്ശുകളെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) "അവ എന്താണെന്ന് നിങ്ങൾക്കറിയാമോ?"

ആമിനാ—"ക്രിസ്തുപ്രാണികളും, ഇന്ത്യാവിലുള്ള മഹാരാജാക്കന്മാരും, ഭൂലോകത്തിലുള്ള ചക്രവർത്തികളും, ഇവകളെ ഏതു നിലയിൽ ഗണിച്ചിരിക്കുന്നുവെന്നാണ് നിങ്ങൾ വിചാരിക്കുന്നതു്? ശ്രീമഹാരാണിയുടെ കിരീടത്തിന്റെ മുകളിൽ വച്ചിട്ടുള്ള അടയാളചിഹ്നം എന്താണെന്നു നിങ്ങൾ കേട്ടിട്ടുണ്ടോ?"

"ഇന്ത്യാവിലുള്ള മഹാരാജാക്കന്മാർ കുരിശിനെ ഏതു നിലയിൽ ഗണിച്ചിരിക്കുന്നു എന്നാണ് മി. വറുഗീസ് ധരിച്ചിരിക്കുന്നതു്? ഒരു കുരിശു് എന്നുള്ളതിൽ കവിഞ്ഞൊന്നും അവർ ധരിച്ചിട്ടുള്ളതായി ഞാൻ വിചാരിക്കുന്നില്ല. രാജനിയമത്തെ ലംഘിച്ച് രാജ്യത്തിൽ സമാധാനക്കേടുണ്ടാക്കുന്നതിനുള്ള ഒരു കൊടിയടയാളമായി കുരിശിനെ ഞങ്ങളാരും ധരിച്ചിട്ടില്ല. ഒരു മെത്രാന്റെ തോന്ന്യാസപ്രവൃത്തികളുള്ള അധികാരമുദ്രയാണെന്നു ധരിക്കാനും ഇതുവരെ ഇടയായിട്ടില്ല. ഇന്ത്യാവിലെ രാജാക്കന്മാർ ഹിന്ദുക്കളും മഹമ്മദീയരുമാണ്. മഹമ്മദീയർക്കു് കുരിശിനെപ്പറ്റിയുള്ള ബഹുമാനത്തിന്റെ സൂക്ഷ്മം അറിയണമെങ്കിൽ അബീസീനിയായിൽ പോയി അന്വേഷിച്ചാൽ മതി. ഹിന്ദുരാജാക്കന്മാർ എല്ലാമതങ്ങളെയും ആദരിക്കുന്നവരാണ്. അതു പരമാർത്ഥംതന്നെ. അതുകൊണ്ട് അവർക്കു പല അബദ്ധങ്ങളും പറ്റിപ്പോയിട്ടുണ്ടെങ്കിലും, ഇനിയും അവരുടെ പഴയ നിലയെ മാറുമെന്നു തോന്നുന്നില്ല. അതുകൊണ്ട് ഇൻഡ്യയിലെ രാജാക്കന്മാർ "കുരിശു" എന്നു കേട്ടാൽ പരിഭ്രമിച്ചു നമസ്കരിക്കുന്നവരാണ് എന്നു തെറ്റിദ്ധരിപ്പിക്കാൻ ശ്രമിക്കരുതു്. ശ്രീമഹാരാണിയുടെ കിരീടത്തിന്റെ മുകളിലിരിക്കുന്നതുകൊണ്ട് കുരിശിനൊരു മഹിമയുണ്ടെന്നു മി. വറുഗീസ് സമ്മതിക്കുന്നു. ആർച്ചു് ബിഷോപ്പിന്റെയോ പോപ്പിന്റെയോ തലയിൽ കുരിശിരുന്നാൽ അത്രത്തോളം ആകയില്ലെന്നും മി: വറുഗീസിന് അകമേ സമ്മതമുണ്ടെന്നു വരുന്നു. അതുകൊണ്ടു മെത്രാധികാരത്തെക്കാൾ രാജാധികാരത്തിനാണ് ഈ ലോകത്തിൽ ശക്തി കൂടുതലെന്ന്, പൂർവാപരവിരുദ്ധമായിട്ടെങ്കിലും,

മി. വറുഗീസ് സമ്മതിച്ചതിനോടു ഞാൻ യോജിക്കുന്നു. എന്നാൽ കിരീടത്തിന്റെ മുകളിലാണു കുരിശു് എന്നു് മി. വറുഗീസു മുഴപ്പിച്ചെഴുതിയതിലുള്ള ഭയങ്കരധ്വനിയൊന്നും ഇംഗ്ലീഷ് കിരീടത്തിന്റെ മുകളിലുള്ള കുരിശിന്മേൽ ഇല്ലെന്നറിയാനുള്ള ചരിത്രജ്ഞാനം ഞങ്ങൾക്കുമുണ്ടു്. അതു മറ്റൊരു മതക്കാരെ ഹിംസിക്കാൻ ധരിച്ചിട്ടുള്ളതല്ലെന്നും, സ്വമതവിശ്വാസസൂചകമായി വച്ചിട്ടുള്ളതാണെന്നും ഉള്ള സൂക്ഷ്മവിവരം ഇവിടത്തെ ഹിന്ദുക്കൾക്കും മഹാമഹിമയ്ക്കുമുണ്ടു്. ശ്രീമഹാരാണിയുടെ കിരീടത്തിന്റെ മുകളിൽ കുരിശുള്ളതുപോലെതന്നെ, കിരീടത്തിനുള്ളിലെ തലയ്ക്കകത്തും, ഒരു മഹാരാണിക്കു വേണ്ട വിഭവങ്ങളെല്ലാം ഉണ്ടായിരുന്നു എന്നു ധരിക്കാനുള്ള തല എന്റെ സ്നേഹിതന്നുണ്ടായിരുന്നു എങ്കിൽ, മഹാമനസ്വിനിയായിരുന്ന ആ മഹാറാണി തിരുമനസ്സിലെ, നമ്മുടെ അമിനാദാരുടെ നാവിൽകൂടി എഴുന്നള്ളിക്കാതിരിക്കാൻ കഴിയുമായിരുന്നു.

അമിനാ:– "ഉണ്ടു്; അല്ലേ. ഉം–ഇരിക്കട്ടെ. പുതുതായി നാടുവാഴ്ച ആരംഭിക്കുന്ന രാജാക്കന്മാരെ അതതുകാലം പുരോഹിതാധ്യക്ഷന്മാരായി മലയാളമടച്ചുവാഴുന്ന മലങ്കര മെത്രാപ്പോലീത്തന്മാർ, ചെന്നു കണ്ടു് അവരെയും അവരുടെ രാജ്യവാഴ്ചയേയും രാജകുടുംബത്തെയും അനുഗ്രഹിച്ചുപോരുന്ന പുരാതനമായ ചടങ്ങിനെ അനുവർത്തിക്കുന്നതിനായിട്ടുകൂടിയാണു്, മെത്രാപ്പോലീത്താ ഇന്നു് ഇവിടെ എഴുന്നള്ളിയിരിക്കുന്നതെന്നുള്ള സംഗതി നിങ്ങളും നന്നായി ഓർമ്മിച്ചുകൊള്ളണം. അധികമൊന്നും സംസാരിച്ചുനില്പാൻ സമയമില്ല. വച്ചു കൈവിലങ്ങു് എടുക്കുന്നുവോ, അതോ പള്ളിയിൽ കയറി വിശ്രമിക്കുന്നതിനു മുമ്പായി ഈ ഘോഷയാത്ര ഇതേ സ്ഥിതിയിൽതന്നെ കോവിലകത്തെത്തി വലിയതമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പിൽവച്ചു് നിങ്ങളെക്കൊണ്ടുതന്നെ വിലങ്ങെടുപ്പിക്കണമോ? എന്താണു വേണ്ടതെന്നു് ആലോചിച്ചു വേഗം പറഞ്ഞേക്കു".

"കുട്ടായിമേനോൻ കുടുങ്ങി" കുടുങ്ങാതെ എന്തു ചെയ്യും? അമിനാദാരുടെ മുഖത്തു നോക്കി വല്ലതും പറഞ്ഞുപോയാൽ താൻ മണ്ണുതിന്നുമെന്നുതോന്നി. വല്ല നിവൃത്തിയുമുണ്ടോ! സൃഷ്ടിയിൽതന്നെ ചിലരെ അങ്ങനെ കരുതിക്കൂട്ടി സൃഷ്ടിക്കുമെന്നാണു മി. വറുഗീസിന്റെ അഭിപ്രായം. മുഖത്തുനോക്കിയാൽ കീഴടങ്ങത്തക്കവണ്ണമുള്ള അസാധാരണ ലക്ഷണാഢ്യരായ പുരുഷപുംഗവന്മാർ ഇക്കാലത്തു വളരെ കുറവാണെങ്കിലും, ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അങ്ങനെയുള്ള ഒരു ശ്രേഷ്ഠനാണെന്നാണു മി. വറുഗീസു പറയുന്നതു്. അതു് അദ്ദേഹത്തിന്റെ ഇതുവരെ മന

സ്ഥിലായിട്ടില്ലെന്നു തോന്നുന്നു. അങ്ങനെയൊരു ശക്തി അദ്ദേഹത്തിനുണ്ടെന്നു മി. വറുഗീസ് പറഞ്ഞുകൊടുത്തിരുന്നു എങ്കിൽ, തന്നോടു പിണങ്ങിനില്ക്കുന്ന തന്റെ കീഴിലുള്ള കത്തനാരന്മാരുടെയും, ജനപ്രമാണികളുടെയും, വേണ്ടിവന്നാൽ, തന്നെ മുടക്കിയ പാത്രിയർക്കീസിന്റെ തന്നെയും മുഖത്തൊന്നു നോക്കിയിരുന്നെങ്കിൽ, സിറിയൻ ക്രിസ്ത്യൻ സമുദായത്തിൽ ഉണ്ടായിട്ടുള്ള ഈ ഭയങ്കരവഴക്കുകളും കൊലയും, ധനനാശവും കൂടാതെ കഴിക്കാമായിരുന്നു. അത്യാപൽകരമായ ഈ സന്ധിയിൽപോലും അദ്ദേഹം അതു ചെയ്തു സമാധാനമുണ്ടാക്കാത്തതു് നമ്മുടെ ഭാഗ്യഹീനതയാകുന്നു

അമിനാദാരുടെ യുക്തിവാദവും ഭയപ്പെടുത്തലുംകൊണ്ടു്, ഇൻസ്പെക്ടർ മെത്രാനെക്കണ്ടപ്പോഴും, ഒരനിവൃത്തിമാറ്റം ഉണ്ടാക്കാൻ ശ്രമിക്കാതെ, കൈയാമം എടുത്തുകൊണ്ടു മടങ്ങിപ്പോകയാണു ചെയ്തതു്. ഈ പുണ്യകേട്ടുകണ്ടു നായർസമുദായാംഗങ്ങളും കൊച്ചീരാജ്യവാസികളും ആ ഇൻസ്പെക്ടരോടു ദ്വേഷ്യപ്പെടരുതു്. അദ്ദേഹം നിരപരാധിയാണു്. ഇതൊക്കെ നമ്മുടെ വറുഗീസിന്റെ വികൃതിയാണു്; അത്രയുള്ളു.

൫.

മെത്രാപ്പോലീത്താ നടമേൽപള്ളിയിൽ ൭ മണിക്കു എത്തി വിശ്രമിക്കുന്നു. നാട്ടുവാലായ്മയെ വകവയ്ക്കാതെ നടത്തിയ ഘോഷയാത്ര രാജദ്രോഹകരമെന്നു ഭയപ്പെട്ട നസ്രാണിപ്രമാണികളെ സമാധാനപ്പെടുത്തി വീട്ടിലേക്കയച്ചിട്ട്, അദ്ദേഹം സ്ഥാനചിഹ്നങ്ങളൊന്നുംകൂടാതെ വരാന്തയിൽ ലാത്തുകയാണ്.

ഇവിടെവച്ചാണു ഗവൺമെന്റിനെ ധിക്കരിക്കുന്ന മൂന്നാം അദ്ധ്യായം ആരംഭിക്കുന്നതു്. രാജകുടുംബത്തെയും സിംഹാസനത്തെയും ആക്ഷേപിക്കയും, കുട്ടായിമേനോനെ ഭയപ്പെടുത്തി അയയ്ക്കയും ചെയ്തകാര്യം മഹാരാജാവറിഞ്ഞു സകല ഉദ്യോഗസ്ഥന്മാരോടും തിരുവുള്ളക്കേടായതുകൊണ്ടു് അവരുടെ 'ഇടനെഞ്ഞുപൊട്ടി' തുടങ്ങിയതും ദിവാൻപേഷ്കാരുടെ കർശനമായ ആജ്ഞ അനുസരിച്ചു എറണാകുളം പോലീസു നായ്ക്കനായ "കണ്ണൂർകസ്തൂരിഅയ്യൻ" അന്വേഷണാർത്ഥം പുറപ്പെട്ടതും ഒരുമിച്ചാണു്. കസ്തൂരിഅയ്യൻ പരദേശബ്രാഹ്മണനാണെന്നു സമ്മതിച്ചിരിക്കുന്ന മുറയ്ക്കു്, 'കുംഭകോണം കസ്തൂരിഅയ്യൻ' എന്നോമറ്റോ പറയാതെ "കണ്ണൂർകസ്തൂരിഅയ്യൻ" എന്നു പറഞ്ഞിരിക്കുന്നതു്. കണ്ണൂർ പരദേശത്തിന്റെ ഒരു ഭാഗമാണെന്നുള്ള ഭൂമിശാസ്ത്രപരിജ്ഞാനംകൊണ്ടായിരിക്കുമെന്നു

വിചാരിച്ചു നമുക്കു സമാധാനപ്പെടാം. മി. വറുഗീസിൻെറ ഛായ വേലയിൽപെടാത്ത ചരിത്രമെഴുത്തിനു പുറപ്പെട്ടു് ഇത്രത്തോളം സാധിച്ച മറയ്ക്കു്, തൻെറ സ്വന്തം തൊഴിലായ ഛായപ്പണിയിൽ പ്രവേശിച്ചു്. രൂപകത്തിൽ ചില മാററിമറിച്ചിലുകളെല്ലാം വരുത്തിയാൽ. മലയാളത്തിലെ കണ്ണൂർ പ്രദേശത്തിലാക്കാൻ എന്താണു പ്രയാസം. മി. വറുഗീസ് തൻെറ സ്വാധീനത്തിലുള്ള ആ ദൃശ്യത്തിനെക്കൊണ്ടൊത്തു കേരളത്തിൻെറ അവശേഷിച്ച സുകൃതംകൊണ്ടു മാത്രമാകുന്നു. കസ്തൂരിനായ്ക്കൻെറ കാരിരുമ്പുനിറവും ശരീരശക്തിയുംനിമിത്തം ആളുകൾ അദ്ദേഹത്തെ 'കസ്തൂരിമറവൻ' എന്നു വിളിക്കാറുണ്ടായിരുന്നതിനു്. വായനക്കാർ മി. വറുഗീസിൻെറ മൊഴി ശരിയാകുന്നില്ലെങ്കിൽ, അവർ അതു വിശ്വസിക്കാതിരുന്നുകൊണ്ടാൽമതി.

കസ്തൂരിനായ്ക്കനും മെത്രാപ്പോലീത്തായും തമ്മിലുള്ള സംഭാഷണത്തിൽനിന്നും. മി. വറുഗീസ് അറിയാത്ത പല കാര്യങ്ങളും നമുക്ക മനസ്സിലാക്കാൻ കഴിയുന്നതാണ്.

"കസ്തൂരി—ഹൊയ് സൂത്രക്കാരന്മാരെ. ഇവിടെ വന്നിട്ടുള്ള ഈ നസ്രാണിമാപ്പിളമാരുടെ മെത്രാൻ എവിടെയാണ്. മുകളിലാണോ?

മെത്രാ—ഇവിടെയുണ്ട്. എന്തിനാണ്?

കസ്തൂരി—ആയാളെ ഒന്നു കണ്ടിരിക്കാമെന്നു വിചാരിച്ചു ചോദിച്ചു വന്നേയുള്ളു.

മെത്രാ—കാണാൻ സമയമുണ്ടോ എന്നറിയണം.

കസ്തൂരി—വലിയതമ്പുരാനൊമററൊ ആണോ സമയംനോക്കിക്കാണാൻ; നസ്രാണിമാപ്പിളമാരുടെ ഒരു മെത്രാനല്ലേ ആയാൾ.

മെത്രാ—മററുള്ളവർ മാനിക്കുന്ന ആളിനെ നാമും ബഹുമാനിക്കണം. അതാണു നമുക്കു മാനം. ഒന്നുമില്ലെങ്കിൽ അദ്ദേഹം ഒരു വലിയ സമുദായത്തിൻെറ അദ്ധ്യക്ഷനല്ലേ. നിങ്ങൾ അദ്ദേഹത്തെപ്പററി കുറേക്കൂടി ബഹുമാനമായി സംസാരിച്ചാൽ കൊള്ളാം. ഞാൻ കേട്ടതുകൊണ്ടു തരക്കേടൊന്നുമില്ല; എന്നാൽ അദ്ദേഹത്തിൻെറ ശിപായികളോ വെള്ളിവില്ലക്കാരോ ഇതു കേട്ടാൽ അവർ കോപിച്ചെന്നുവന്നേക്കാം. അതു കഷ്ടമാണ്.

കസ്തൂരി—നിങ്ങളും കത്തനാരന്മാരും നസ്രാണിമാപ്പിളമാരുംകൂടി ആയാളെ ചട്ടവും ചിട്ടവും ഒന്നും നോക്കാത്ത പോയിൽ പോ

സംബോധനം ചെയ്തതിൽ പറയത്തക്ക അവമാനമൊന്നുമില്ല. കത്തനാർ മൂത്തതാണു മെത്രാനെന്നുള്ളതുകൊണ്ട്, മൂത്തകത്തനാർ മെത്രാപ്പോലീത്താ എന്നൊരു നോട്ടംകൊടുത്താൽ മതിയായിരുന്നു. മെത്രാൻസ്ഥാനത്തെയോ, സിംഹപരാക്രമനായ അതാനാസ്യോസിനേയോ, അന്നത്തെ ഉദ്യോഗസ്ഥസമൂഹമോ, ജനസമുദായമോ ഒരു മൂത്തകത്തനാർക്കുള്ള സ്ഥാനത്തിലും യോഗ്യതയിലും കവിഞ്ഞു ഗണിച്ചിരുന്നില്ലെന്നു ഈ സംബോധനം വെളിപ്പെടുത്തുന്നുണ്ട്. അല്ലെങ്കിൽ ഒരു പോലീസ്നായ്ക്കൻ മെത്രാൻ ഇരിക്കുന്ന സ്ഥലത്തു ചെന്നു '[illegible]' എന്നു മെത്രാനെപ്പറ്റിപ്പറയാൻ പുറപ്പെടുന്നതല്ലായിരുന്നു. സമയംനോക്കി കാണേണ്ട ആളല്ല മെത്രാനെന്നും "നസ്രാണിമാപ്പിളമാരുടെ ഒരു മെത്രാനല്ലേ അയാൾ" എന്നു നിസ്സാരമായി പറയുന്നതിൽനിന്നും ആ സമുദായത്തിനുതന്നെ അന്നു ഇപ്പോഴും ഭാവിക്കുന്ന അന്തസ്സ് ഇല്ലായിരുന്നു എന്നും സ്പഷ്ടമാകുന്നുണ്ട്. മെത്രാന്റെ ഘോഷയാത്രയുടെ അവിടെ നടന്ന ചടങ്ങുകൾ അപരിഷ്കൃതസമുദായത്തിനുള്ള "പോയിൻ പോയിൻ" വിളിയാണെന്നും, "ഞങ്ങളും അയാളുടെ മുമ്പിൽ [illegible] നിൽക്കണമെന്നാണോ" എന്നുള്ള ചോദ്യത്തിൽനിന്ന് ഈ രാജ്യത്ത് പണ്ടു ഒരു സ്ഥിതിയിലിരിക്കുന്ന ആരും, അവരുടെ മുമ്പിലും കുനിയാൻ തയ്യാറില്ലാത്തവരായ നിവൃക്കളും അങ്ങനെ ചെയ്യണമെന്നവരെ ഷായോ, അത്രയ്ക്കു അധികപ്രസംഗം മൂത്തോ — എന്നു ക്രൂരഭ്രംഷത്തെ പറയാൻ ഒരു ബ്രാഹ്മണനായ പോലീസ്നായ്ക്കനുതന്നെ അന്നു ധൈര്യമുണ്ടായിരുന്നു എന്നും കാണുന്നുണ്ട്. മെത്രാപ്പോലീത്തായുടെ പദവിയെയും ആ സമുദായത്തിന് ഈ രാജ്യത്തുള്ള സ്ഥിതിയേയും. കൂടുതൽ വളരെ ഒന്നും പറയേണ്ട ആവശ്യമില്ല. രാജശാസനമെതിരായി എന്തെങ്കിലും ആരെങ്കിലും നിമിഷനേരം സങ്കല്പിക്കാൻ ധൈര്യമുണ്ടായിട്ടുണ്ടോ എന്നാലോചിക്കേണ്ടുന്ന ആവശ്യവുംകാണുന്നില്ല. പിന്നെ, മെത്രാന്റെ പദവിയും സാമർത്ഥ്യവുമെല്ലാം പ്രകാശിപ്പിച്ചിട്ടുള്ളത്, രാജശാസനം കൈക്കൊണ്ടുവന്നിട്ടുള്ള [illegible]കിയായ ഒരു ബ്രാഹ്മണോദ്യോഗസ്ഥനെ ചതിവായി ഉപദ്രവിച്ചതിൽ മാത്രമാണ്. വിവരമുള്ള ഒരു ഭൃത്യൻപോലും ചെയ്യാത്ത ദുഷ്കൃത്യം, അന്യാപദേശരൂപത്തിൽ ഉപദേശിച്ച്, തന്റെ സേവകനായ മുത്തുക്കറുപ്പനെക്കൊണ്ടു, അസഭ്യം ശകാരിപ്പിക്കയും, ചിടലിക്കു പൂട്ടിക്കയും, ഉപദ്രവിക്കയുംചെയ്ത മെത്രാപ്പോലീത്താ മര്യാദകെട്ടവരിലും, അതിക്രമികളിലും, ചതിയന്മാരിലും അഗ്രഗണ്യനായിരുന്നുവെന്നും, അങ്ങനെയുള്ളവർക്കൊരു ക്രിസ്ത്യൻസമുദായം ബഹുമാനപദവി നൽകുന്നതെങ്കിൽ, അദ്ദേഹത്തിനു മെത്രാൻസ്ഥാനത്തിനല്ല 'പുണ്യവാള'പദവിക്കുതന്നെ അവകാശമുണ്ടെന്നും ഇതുവ

ഒരു കഴിഞ്ഞ സംവത്സരംകൊണ്ടു മതിയാകുന്നില്ലെങ്കിൽ, ഇനിയുള്ളതുകൊണ്ടു അതു പൂർത്തിയാകുന്നതാണു്. മരണവേദനയോടുകൂടി പുളയുന്ന കസ്തൂരിരായരുടെ "കാപ്പാത്തവേണം, കാപ്പാത്തവേണം" എന്നുള്ള വിളികേട്ടു്, ഒന്നും അറിയാത്ത മട്ടിൽ, "എന്തിനു മുത്തുക്കറുപ്പൻ" എന്ന ആശ്ചര്യഭാവത്തിൽ പറഞ്ഞ മെത്രാപ്പോലീത്തായുടെ നടനവിദ്യയ്ക്കു ഒരാക്കം സമ്മാനം കൊടുക്കാൻ ആളില്ലാതെപോയതിൽ വ്യസനിക്കേണ്ടിയിരിക്കുന്നു.

മെത്രാപ്പോലീത്തായുടെ ഇമ്പോണമിന്നാമതകഴിഞ്ഞാൽ പിന്നെ ആളേമത്തിന്റെ ശിഷ്യാഗ്രഗണ്യന്മാരിൽ പ്രമാണി ഈ മുത്തുക്കറുപ്പനാകുന്നു. ഇയാളുടെ ബലവീര്യപരാക്രമങ്ങളേയും ആകൃതിവിശേഷത്തേയുംപറ്റി മി. വറുഗീസ പറയുന്ന ഭാഗം ലേഖനനൈർമ്മല്യത്തെ മുഴുവൻ വിട്ടുകളയാതെ നിവൃത്തിയുള്ളൂ. നായാരം ചാത്തനുള്ള ഒരു വെള്ളാളനും മെത്രാന്റെ വെള്ളിവില്ലാക്കാരനുമാകുന്നു. ഒരു വെള്ളാളൻ വെള്ളിവില്ലാക്കാരനായതു പ്രമാണത്തിനുവേണ്ടിയാണെന്നു വായനക്കാർ തെറ്റിദ്ധരിക്കരുതു്. ഒരു ഹിന്ദുവായ മുത്തുക്കറുപ്പൻ ഒരു മെത്രാനെ സേവിക്കുന്നുണ്ടെങ്കിൽ, കുറഞ്ഞപക്ഷം ഒരു വെള്ളിവില്ലെങ്കിലും ആകാതെ കഴികില്ലെന്നുള്ള തോന്നലുകൊണ്ടുമാത്രമാണു്. എന്നാൽ നായാരംകാരു ആയുധാഭ്യാസവും ശരീരബലവും എത്ര അധികമുണ്ടായിരുന്നിട്ടും, മെത്രാപ്പോലീത്തായുടെ മറ്റൊരു വെള്ളിവില്ലാക്കാരനായ വെട്ടുകഴി മാമ്മനോടായിരുന്നു 'അടവു്'കൾ മുഴുവൻ പഠിച്ചതു് എന്നു വറുഗീസ പറയുന്നു. അതു ക്രിസ്ത്യാനികളുടെ ഒരു കുലവിദ്യയോ കലാവിദ്യയോ ആണെന്നും കൂടി മി. വറുഗീസിനഭിപ്രായമുണ്ടെന്നു തോന്നുന്നു.

കൊച്ചീഗവൺമെന്റിനോടു ഒരു "പോർവിളി" എന്നപോലെ മെത്രാപ്പോലീത്താ, പോലീസുദ്യോഗസ്ഥനോടു പറഞ്ഞ വാചകങ്ങൾ പ്രത്യേകം ശ്രദ്ധേയമാണു്.

"നമ്മുടെ ഇന്നത്തെ യാത്ര വൈദികസംബന്ധമായിട്ടുള്ള ഒന്നാണു്. ചില വൈദികകർമ്മങ്ങളുടെ അനുഷ്ഠാനത്തിനുവേണ്ടി നാം ഇവിടെ എത്തിയിരിക്കുന്നു. ഈ വിധത്തിലുള്ള നമ്മുടെ ആഗമനം നാട്ടുവാഴ്ചയെ ലംഘിച്ചിട്ടുള്ള ഒന്നാണെന്നു നമുക്കു അശേഷം വിശ്വാസമില്ല. സർക്കാരിന്നു നേരെ മറിച്ചാണു് അഭിപ്രായമെങ്കിൽ, ആ കാര്യത്തിന്നു നമ്മുടെ പേരിലാണു് കേസെടുക്കേണ്ടതു്. സാധുക്കളും ശാന്തന്മാരുമായ ഇവിടെയുള്ള ഇടവകപ്രമാണികൾ എല്ലാവരും ഇക്കാര്യത്തിൽ നിർദ്ദോഷികളാണു്. അവരെ എ

തെങ്കിലും വിധത്തിൽ നീതിക്കെതിരായി ഉപദ്രവിക്കാൻ, സർക്കാർ മുതിരുന്നപക്ഷം അതു നമ്മുടെ നേരെ പ്രവർത്തിച്ചതായി നാം ഗണിക്കുന്നതാണ്. കരാറു ചെയ്തിട്ടുണ്ടെന്നു പറയുന്നപക്ഷം അതു നാം ചെയ്തിട്ടുള്ളതാണ്; അങ്ങനെയല്ലേ? നായ്ക്കൻ എന്തുപറയുന്നു?

ഇൻഡ്യാരാജ്യം പിടിച്ചടക്കിയ ബ്രിട്ടീഷ്കാരും, ശക്തിഹീനരായ ചില നാട്ടുരാജാക്കന്മാരും തമ്മിൽ നടന്നിട്ടുള്ള ഉടമ്പടികളിലും എഴുത്തുകളിലും കണ്ടിട്ടുള്ള ചില വാചകങ്ങളാണ്, മി. വറുഗീസിന്റെ രാജാധിരാജനായ മെത്രാപ്പോലീത്തായുടെ, നാവിൽനിന്നും ഉതിരുന്നതു്. ലജ്ജയില്ലായ്മയ്ക്കും ഒരതിരുവേണമെന്നു നമ്മുടെ ഗ്രന്ഥകാരനു വിചാരിക്കാൻ സാദ്ധ്യമല്ലല്ലോ.

നായ്ക്കൻ മടങ്ങിപ്പോയശേഷം, മെത്രാപ്പോലീത്താ രാത്രി സുഖനിദ്രകഴിഞ്ഞു കാലത്തെ ഉണരുന്നു.

അടുത്തരംഗത്തിലാണ്, കഥാനായികയായ പഞ്ചകല്യാണിയുടെ പുറപ്പാട്. അവളുടെ തിരക്കുനോട്ടംതന്നെ വായനക്കാരെ പരിഭ്രമിപ്പിക്കുന്നതാണെന്നു കാലേകൂട്ടി ഓർമ്മിച്ചുകൊള്ളണം. ഈ കഥയിലെ നായകൻ, മാത്യൂസ് അത്താനാസ്യോസും, നായിക പഞ്ചകല്യാണിയും ആണെന്നറിയുമ്പോൾ, മറ്റും ലൌകിക കഥകൾവായിച്ചു ശീലിച്ചിട്ടുള്ള വായനക്കാരിൽ ചിലരെങ്കിലും മാധവീസുകുമാരം പോലെ "പഞ്ചകല്യാണിമെത്രാപ്പോലീത്താ"യും ആണെന്നു തെറ്റിദ്ധരിക്കാനിടയുണ്ട്. ആ തെറ്റിദ്ധാരണ മാറ്റേണ്ടതു് എന്റെ കർത്തവ്യമാണെന്നു വിചാരിക്കുന്നു. ക്രിസ്ത്യാനികളെല്ലാം ക്രിസ്തുമതം എന്നപേരുകൊണ്ട് ഒന്നായി ബന്ധിക്കപ്പെട്ടവരാണെങ്കിലും, അവർ വിശ്വാസത്തിലും ആചാരത്തിലുമുള്ള വ്യത്യാസംകൊണ്ടു, ഒരു മതത്തിലെ സമുദായത്തിൽ ഉൾപ്പെട്ടവരെന്നു പറയാൻ നിവൃത്തിയില്ലാതായിട്ടുണ്ട്. ക്രിസ്തുമതപ്രചരണത്തിനുവേണ്ടി പുരാതനകാലത്തു എത്ര അധികം അക്രൈസ്തവരെ കൊല്ലുകയും ജീവനോടെ ദഹിപ്പിക്കയും ചെയ്തിട്ടുണ്ടോ, അത്രതന്നെ ആ മാതിരി നിഷ്ഠുരകൃത്യങ്ങൾ ക്രിസ്തുമതത്തിലെ ശക്തിയുള്ള വിഭാഗം, അശക്തമായ ഇതരവിഭാഗങ്ങളോടും ചെയ്തിട്ടുണ്ട്. കുന്നേറിരോടുകൂടി വായിക്കേണ്ട ആ മാതിരി അന്ധവിശ്വാസങ്ങളും ചരിത്രങ്ങളുമുള്ള ക്രൈസ്തവസമുദായക്കാരാണു; ഈ രാജ്യത്തു നില്പുകളിക്ക മാറ്റമുണ്ടാക്കിക്കൊടുത്ത ഹിന്ദുക്കളെ അന്ധന്മാരെന്നും, നാസ്തികളെന്നും ഉറക്കെ വിളിച്ചു അധിക്ഷേപിക്കുന്നതു്. ക്രിസ്ത്യാനികളുടെ അന്ധവിശ്വാസങ്ങളേയും ദിവസേന എന്നപോലെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഉപവിഭാഗങ്ങളേയും

പററി സാമാന്യമായി പറയാൻ വിവരമുള്ള ഹിന്ദുക്കൾ ധാരാളമുണ്ടായിട്ടും, അവർ മിണ്ടാതിരിക്കുന്നതു്, ഇതരമതക്കാരെ ബഹുമാനിക്കാനുള്ള സ്വമതബോധംകൊണ്ടുമാത്രമാകുന്നു. അതു് അവരുടെ ധൈര്യമില്ലായ്മകൊണ്ടാണെന്ന അല്പന്മാരായ ചില ക്രിസ്ത്യാനികൾ ധരിച്ചിട്ടുണ്ട്. ഈ നിരൂപണത്തിനാവശ്യമുള്ളതിൽ കവിഞ്ഞതൊന്നുംതന്നെ ആ വിഷയങ്ങളെപ്പററി പറയാൻ ഞാനിപ്പോഴും വിചാരിക്കുന്നില്ല.

ക്രിസ്ത്യൻവിഭാഗങ്ങളിൽ പലതിലും പല ആചാരമാണുള്ളതെന്ന് ഒരു തെളിവു പറയേണ്ടിവന്നിരിക്കുന്നു. റോമൻകത്തോലിക്കാസമുദായത്തിലെ 'പോപ്പ്'മുതൽ 'പാവം കത്തനാരു'വരെയുള്ള ഒരുതരം വൈദികന്മാരും വിവാഹം ചെയ്യാൻ പാടില്ലെന്നുള്ളതു നിർബ്ബന്ധമാണ്. സിറിയൻക്രിസ്ത്യൻസമുദായത്തിലെ കത്തനാരന്മാർക്ക്, ഹിതമുണ്ടെങ്കിൽ വിവാഹം ചെയ്യാം. മെത്രാൻമുതൽ മേല്പോട്ടുള്ളവർ വിവാഹം ചെയ്യരുതെന്ന നിർബ്ബന്ധനിയമമുണ്ട്. ചർച്ച്മിഷ്യൻകാരിൽ, പാതിരി മുതൽ ആർച്ച് ബിഷപ്പുവരെയുള്ളവർ വിവാഹിതരാകാം. ക്രിസ്ത്യൻസമുദായത്തിലെ ഈ വ്യത്യസ്താചാരം വായനക്കാർക്കെല്ലാവർക്കും അറിയാമെങ്കിൽ, സിറിയൻക്രിസ്ത്യൻ മെത്രാപ്പോലീത്തായായ അത്താനാസ്യോസിൻെറ പ്രണയിനിയാണ് പഞ്ചകല്യാണി എന്ന തെററിദ്ധരിക്കാനിടയില്ല. "പഞ്ചകല്യാണി" എന്നുള്ളതു്, മെത്രാപ്പോലീത്തായ്ക്ക്, ആവശ്യമുള്ളപ്പോൾ, കയറിസ്സഞ്ചരിക്കാനുള്ള കുതിരവർഗ്ഗത്തിൽപ്പെട്ട ഒരു പെണ്ണിൻെറ പേരാണ്; അത്രയുള്ളൂ. ആത്യന്തികമാനിയായ വാഗീശ, തൻെറ മെത്രാപ്പോലീത്തായുടെ കുതിരയ്ക്കു 'പഞ്ചമാധയം' എന്നോ മറേറാ ഉള്ള ക്രിസ്ത്യൻനാമധേയം നൽകാതെ, 'പഞ്ചകല്യാണി' എന്ന ഹിന്ദുനാമധേയം നൽകിയതു ഹിന്ദുമതത്തോടോ അതിലെ നാമധേയത്തോടും ഉള്ള വെറുപ്പിൻേറയോ, ബഹുമാനത്തിൻേറയോ കൂടുതൽകൊണ്ടെന്ന മനസ്സിലാകുന്നില്ല. ഹിന്ദുക്കളെപ്പററിയുള്ള മി. വാഗീശിൻെറ പുച്ഛം അതിൻെറ പ്രകടനംകൊണ്ടു വെളിപ്പെടുന്നതു്, മുന്തിരിങ്ങാപ്പഴം കണ്ടുകൊതിച്ചു് അതു കിട്ടാതെ വന്നപ്പോൾ, പുളിക്കും എന്നു പറഞ്ഞ കുറുക്കൻെറ മട്ടിലാണ്. അത്താനാസ്യോസിൻെറ കുതിര, എത്രതന്നെ മഹിമയേറിയതായിരുന്നാലും, അതിനു "അന്നപക്ഷിരാമ" എന്നോ "രാമരക്ഷിരാമ" എന്നോ പേരിട്ടാൽ, ഒരു ജീവനാശമായിരിക്കയില്ലെന്നുള്ള ആത്മമതവിശ്വാസമില്ലായ്മകൊണ്ട്, ആവിധം ചെയ്യാതെന്നല്ലാതെ, അതിലധികം ഒരു കുററം ആ വിഷയത്തിൽ അദ്ദേഹം ചെയ്തിട്ടുണ്ടെന്ന ഞാൻ വിചാരിക്കുന്നില്ല.

## ൩.

"അടുത്തദിവസം രാവിലെ ഏഴുമണിസമയത്തു തൃപ്പൂണിത്തുറ "രാജധാനിപ്പട്ടണത്തിൽ" "പഞ്ചകല്യാണിയുടെ പുറപ്പാടായതിനാൽ കുട്ടികളെ ഒരുദിവസം വെളിക്കിറക്കരുതു്" എന്നു നിരപ്പു ഒരു ശ്രുതി പരന്നു "തിരിശ്ശില പഴഞ്ചില'പോലെയുള്ള രാജധാനിപ്പട്ടണ'ത്തിൽ അന്നു കുട്ടികളെ വെളിക്കിറക്കാതിരുന്നതു്. പഞ്ചകല്യാണി ഒരു പെൺപോക്കിരിയെപ്പോലെ അറയ്ക്കുന്ന ജന്തുവായിട്ടല്ല, അതിന്റെ ശക്തിവേഗംകൊണ്ടു് ആ പറ്റുവരാതിരിക്കാൻ വേണ്ടിയാണെന്നു മി. വറുഗീസ് പറയുന്നു. "പഞ്ചകല്യാണിയെ പരിചയമുള്ള ചിലർ അവളുടെ സൗന്ദര്യകോമളിമയെപ്പറ്റിയും, ചിലർ അവളുടെ ബുദ്ധിശക്തിയെപ്പറ്റിയും, ചിലർ അവളുടെ ഗമനമനോഹാരിതയെപ്പറ്റിയും" വിസ്തരിച്ച ഭാഗം വിസ്തരഭയത്താൽ വിട്ടുകളയുന്നതിനെ വായനക്കാർ ക്ഷമിക്കണം. കുതിരക്കാരിൽ ഒന്നാമനായ 'ഫെസിറോ'യുടെ വിവരണവും വിട്ടുകളയാം. അന്നു വൈകിട്ടത്തെ ഘോഷയാത്ര കുതിരപ്പുറത്തായതുകൊണ്ടു, ടിക്കറ്റ് പരിചയപ്പെടുത്താൻവേണ്ടി കുതിരയെ ഒരു പട്ടണപ്രദക്ഷിണത്തിനയയ്ക്കുയാണു കാലത്തെ ചെയ്യുന്നതു്. "തിന്നതിന്റെ' ലഗാനിലഞ്ഞാതെ. പുളച്ചുമദിച്ചു നിൽക്കുന്ന പഞ്ചകല്യാണിയുടെ മുഖഗാംഭീര്യവും, ശരീരപുഷ്ടിയും, നിതംബവിസ്തൃതിയും നിമിത്തം ടിക്കവേഷം അതേലക്ഷണംതന്നെയുള്ള മെത്രാപ്പോലീത്തായല്ലാതെ മറ്റാരാൾക്കു് അവളെ സമീപിക്കാൻകൂടി സാദ്ധ്യമല്ലായിരുന്നു. സുറിയാനിഭാഷയിൽ പന്നിയെന്നർത്ഥമുള്ള ഫെസിറോ എന്ന കുതിരക്കാരനു മാത്രമേ മെത്രാപ്പോലീത്താ കഴിഞ്ഞാൽ പഞ്ചകല്യാണിയെ ഉപ്പുതെപ്പെടുത്താൻ സാധിക്കൂ എന്നുള്ളതുകൊണ്ടു് അവളുടെ അസാധാരണ ശേഷിയെപ്പറ്റി നമുക്കു് അത്ഭുതപ്പെടാതെ നിവൃത്തിയില്ല.

ഫെസിറോ എന്നു വിളിക്കുന്ന കുതിരക്കാരൻ പഞ്ചകല്യാണിയുടെ പുറത്തുകയറി അങ്ങോട്ടിനോട്ടുകൂടെ അതിവേഗത്തിൽ ഓടിച്ചു. റോഡിൽ എട്ടും, പത്തും, പതിനഞ്ചും, ഇരുപതും, ഇരുപത്തഞ്ചും അടി അകലത്തിൽ ഇട്ടിരുന്ന കമ്മായപ്പൊടികളിൽതന്നെ, കളറു പതിയത്തക്കവണ്ണവും, അഞ്ചും, എട്ടും, പത്തും അടി ഉയരത്തത്തിൽ വലിച്ചുപിടിച്ചിട്ടുള്ള കടലാസുമാലകളുടെ മീതെക്കൂടി കടക്കത്തക്കവണ്ണവും. റോട്ടുമദ്ധ്യത്തിൽ തുശൻ ഇലയിൽ അവിടവിടെ വച്ചിരിക്കുന്ന കസവുനേരിയതുകൾ ചത്തമാൻ എടുക്കത്തക്കവണ്ണവും ഉള്ള അവളുടെ പുറകോട്ടു് അങ്ങനെ മുമ്പോട്ടു വലിച്ചുള്ള ചാട്ടം

ചെയ്യുന്നു” എന്ന് ക്രിസ്ത്യൻ സമുദായസാഹിത്യകാരനായ ടി. വറുഗീസ് ഏററവും ചമൽക്കാരത്തിൽ വർണ്ണിച്ചിരിക്കുന്നു. മെത്രാപ്പോലീത്തായുടെ വേഷഭൂഷണാദി ശൃംഗാരത്തിനൊത്തമട്ടിൽതന്നെ പത്തുകല്യാണിയെ, പട്ടുവസ്ത്രതൊങ്ങലാഭരണാലങ്കാരഭൂഷിതയായി ഗ്രന്ഥകാരൻ ഇതാ നമ്മുടെ മുമ്പാകെ ആവിർഭവിപ്പിച്ചു. ചിത്രകാരൻ, ഒരു കവിഹൃദയമറിഞ്ഞവനല്ലെന്നു പറയാൻ പാടില്ല. എതിർവാദികളെ തൃപ്തിപ്പെടുത്താൻ വർണ്ണനയുടെ ഒരു വാചകം കൂടി ചേർത്തുകൊള്ളുന്നു. “പഴുത്തുകനിഞ്ഞ തേനൊലിച്ചുവരുന്ന മുന്തിരിങ്ങാപ്പഴത്തിന്റെ ചെമപ്പുവിട്ടനിറം പൂണ്ടിരുന്നതായ അദ്ദേഹത്തിന്റെ മസൃണകോമളമായ മസൃണാൽപരപ്പിന്റെ പുറം സ്വർണ്ണച്ചട്ടയെന്ന ഒരു മൂക്കുകണ്ണാടിയും പരിലസിക്കുന്നുണ്ട്.”

ഈ യാത്രയിൽ തന്റെ മറെറാരു ശിഷ്യനായ ഗ്രേറിയോ’ (കുട്ടിപ്പാക്കുട്ടി) എന്നു വിളിക്കാറുള്ള മാരാമണ്ണുകാരനായ ഗ്രോഗോറി’യും ഹാജരാകുന്നുണ്ട്. ഇയാളുടെ ബലവീര്യപരാക്രമങ്ങൾക്കു തെളിവ്, ഒരു വെട്ടുപോത്തിനെ, അതു മറെറാരു പോത്തിനെ കുത്തിക്കൊല്ലുന്നതിനു മുമ്പായി, അതിന്റെ വാലിലും കൊമ്പിലും പിടിച്ച്, കുണ്ടിൽ കാൽമുട്ടിറക്കി ഒടിച്ചുകൊന്നതാണ്. ഈ ഹിംസ്രജന്തുവിന ‘ഗ്രോഗോറി’ എന്നു പേരുവരാനുള്ള കാരണം, ഈയാൾ ബാലനായിരുന്നകാലത്ത് ഒരിക്കൽ മെത്രാപ്പോലീത്താ ചെറിയ പെരുന്നാളിനു കൊണ്ടുവച്ചപ്പോൾ “എന്റെ അബോറിയോച്ചാ എന്നെ രക്ഷിക്കണേ” എന്നു നിലവിളിച്ചതാണ്. അന്നത്തെ ഘോഷയാത്രയിൽ, “കൊച്ചുവർ പുത്തൻതെരുവിൽ കടന്നിരിക്കുന്ന തരിയാൻ. ചട്ടേക്കുട്ടി കിട്ടത്താറാതിൽ കണ്ടുവെന്നും, തെക്കേററത്തു തങ്ങി. കൊച്ചുകുഞ്ഞു രാമൻ എന്നിവർ കട്ടിയും കാണിയും ഉടുത്ത്, ചങ്ങിൽകടവ് കിന്നരിവച്ച കറുത്ത പട്ടുതൊപ്പിയും ധരിച്ച്, ആഭരണം നിറച്ചു രണ്ടു വെള്ളിപ്പിടിക്കത്തികളും സഗന്ധതൈലവും പുരട്ടി നടക്കിട്ടുള്ള സ്വർണ്ണച്ചെല്ലവും, പിച്ചളക്കുണ്ടാവിസ്ഥിരിയും എടുത്ത് പതിവുപോലെ” നടക്കുകൊണ്ടിരുന്നു. “പത്തുകല്യാണിയുടെ ഇടയസ്ഥനായി പുത്തൻതെരുവിൽ അഴിക്കലുള്ള വറുഗീസ്, മാവേലിക്കര കല്ലുംപുറത്ത് ചാക്കോ എന്നിവർ പുറവും പച്ചുറിപ്പുറത്തുവിൽ അറുതമാസത്ത നീലപ്പുള്ളകളികളും പതിപ്പിച്ചിട്ടുള്ള തൊങ്ങൽവച്ച തൊപ്പിയ രണ്ടു വലിയ വെഞ്ചാമരക്കുടകൾ പിടിച്ചിരുന്നു.

വായനക്കാർക്കെങ്കിലും ഇങ്ങനെ ഒരു ഘോഷയാത്ര ഉണ്ടായില്ലെന്നു പറയാൻ ഇനിയും ധൈര്യമുണ്ടാകുമോ? അത്ര സൂക്ഷ്മമായി അതിലെ അപ്രധാനകാര്യങ്ങളെപ്പോലും വർണ്ണിച്ചിരിക്കുന്നുവ

ല്ലേ", അതു നടന്നില്ലെങ്കിൽ തന്നെയും നടന്നെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. മി: വർഗീസ് അത്രയും ബുദ്ധിമുട്ടിട്ടുണ്ട്. 'കറത്തിയാട്ടു തരിയൻ, വെട്ടുകഴി മാമൻ' മുതലായ ചരിത്രപ്രസിദ്ധന്മാരായ മഹാന്മാർ ഹാജരുണ്ടായിരുന്നെന്നല്ല, മറ്റും എട്ടുകെട്ടുകൂടി ചെയ്തു എന്നെഴുതിയാൽ ആരാണു വിശ്വസിക്കാതിരിക്കുന്നതു! മെത്രാപ്പോലീത്തായുടെ അന്നത്തെ സുഗന്ധവെററിലച്ചുരുളിന്റെ വാസന, ഇന്നും കൊച്ചിരാജ്യത്തെ വൃദ്ധന്മാരുടെ നാസികാരന്ധ്രത്തിൽ തങ്ങിനിൽക്കുന്നുണ്ടെന്നു പറയാത്തതു് അവരുടെ ഭാഗ്യമാണ്. ഏത്ര മഹാരാജാക്കന്മാരുടെ എഴുന്നള്ളത്തുകൾ വായനക്കാർ കണ്ടിട്ടുണ്ട്; അവയെപ്പററി വായിച്ചിട്ടുണ്ട്. കുടയും വിശറിയും പിടിച്ചവരിൽ ആരെയെങ്കിലും അറിയുമോ? എന്നാൽ മെത്രാപ്പോലീത്തായുടെ കുടപിടിച്ചവരേയും ചെരിപ്പെടുത്തവരേയും കൂടി നമ്മെ പരിചയപ്പെടുത്തുന്നുണ്ട്. അവരുടെ വീട്ടുപേരും ഒപ്പമം പറയുമ്പോൾ നാം അറിയുന്നില്ലെങ്കിൽ അതു നമ്മുടെ ചരിത്രജ്ഞാനമില്ലായ്മകൊണ്ടെന്നല്ലാതെ, ഗ്രന്ഥകാരന്മാരായ അവരുടെ വലിപ്പക്കുറവുകൊണ്ടല്ല. എഴുന്നള്ളത്തിന്റെ മുമ്പെ മാമനും തരീതും കട്ടിയും കവണിയും ഉടുത്തു നടന്നുപോയതിൽ എന്താസാംഗത്യമാണുള്ളതു്. ശ്രീപത്മനാഭസ്വാമിയുടെ ആറാട്ടിന്, മഹാരാജാവും അദ്ദേഹത്തിന്റെ പിന്നാലെ നായർ ഉദ്യോഗസ്ഥന്മാരും കട്ടിയും കവണിയും ഉടുത്ത് വേടവും വാളുമായി പോകാമെങ്കിൽ മെത്രാപ്പോലീത്തായുടെ പിന്നാലെ, അമ്മിക്കും, തരിയനും നടക്കാൻ അവകാശമില്ലെന്ന് ആരുപറയും? വർഗീസിനും പാക്കായ്കം 'തൊങ്ങൽവാല' തൂക്കിക്കാട്ടത്തതു ശരിയായില്ലെന്ന് അവരുടെ സാമ്പത്തികക്ലേശമുണ്ടെന്നല്ലാതെ, ഈ ഘോഷയാത്രയെപ്പററി ഇതരന്മാർക്ക് ഒരു കുററവും പറയാൻ ആവശ്യമില്ലെന്നാണ് എന്റെ വിനീതാഭിപ്രായം.

"മെത്രാപ്പോലീത്താ അവർകൾ പഞ്ചകല്യാണിയുടെ ലഗാൻ തൃക്കയ്യിൽ ഗ്രഹിച്ച്, തൃക്കാൽ അങ്കവടിയിൽ ചവുട്ടി, ആ പൊക്കമേറിയ അശ്വത്തിന്മേൽ ചാടിക്കയറി അതിനെ സാവധാനം നടത്തി. പഞ്ചകല്യാണിയുടെ മനോഹരമായ നൽത്താനഗമനംമൂലം ഉളവാകുന്ന കായചലനസൌഖ്യത്താൽ 'നിദ്രാവശഗനാകേണ്ട" മെത്രാപ്പോലീത്താ അതുകൂടാതെതന്നെ മുമ്പോട്ടു പോയി. അപ്പോൾ പെരുമ്പടപ്പുരാജവംശത്തിലെ കിരീടാവകാശിയായ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു സവാരി എഴുന്നള്ളത്തിനായി എതിരെ പുറപ്പെട്ടു. അദ്ദേഹം ഒരു ധീരനും വലിയൊരു അഭിമാനിയും, മാമൂലാചാരാനുഷ്ഠാനപ്രസക്തനും. ആണെന്നും, കോവിലകത്തിന

ളളിൽ മാത്രം കഴിച്ചുകൂട്ടിയിരുന്ന അവിടത്തേക്ക് രാജ്യവാസികളുടെ സാമുദായികാചാരങ്ങളോ അവരുടെ മതാദ്ധ്യക്ഷന്മാരുടെ ജീവിതരീതികളോ അറിഞ്ഞുകൂടായിരുന്നു എന്നും ഇളയതമ്പുരാൻ തിരുമേനിയെ എല്ലാവർക്കും വലിയ ഭയമായിരുന്നതിനാൽ ആരും അവിടത്തെ സവാരിയെ അഭിമുഖീകരിക്കാൻ ഉദ്യമിക്കമായിരുന്നില്ലെന്നും മി: വറുഗീസ് പറയുന്നു. ഇങ്ങനെയൊക്കെയായാലും കൊച്ചിയിലെ ഇളയരാജാവിനേയും മലങ്കര മെത്രാപ്പോലീത്തായേയും കൂടി തൃപ്പൂണിത്തുറ തെരുവിൽവച്ച്, "അസ്തഗിരിപ്പരപ്പിൽ തങ്കത്തൂവൽ വിരിച്ചിരുന്നിരിക്കുന്ന കനകകരാളത്തങ്ങണിയുടെ ചെന്നുച്ചിറകിൻ കീഴിൽ നിന്ന് വിരിഞ്ഞുമാറിനിൽക്കുന്ന സപ്തസ്വർണ്ണപ്പക്ഷികളൊത്തുള്ളം പരിലസിക്കുന്ന" സന്ധ്യത്തിൽ—എന്നുവച്ചാൽ അസ്തമിക്കാറായ സമയത്ത്—മി: വറുഗീസിനു കൂട്ടിമുട്ടിക്കാതിരിക്കാൻ നിവൃത്തിയില്ല. ഒരു രാജാവിന്റെ രാജ്യത്തുവച്ചു ശക്തിഹീനനായ ഒരു പുരോഹിതൻ അദ്ദേഹത്തെ ധിക്കരിച്ചു എന്നു പറഞ്ഞാൽ ആരും വിശ്വസിക്കയില്ലെന്നു ശങ്കിച്ചിട്ടെന്നപോലെ, നസ്രാണികളുടെ സമുദായചരിത്രത്തെപ്പറ്റി ഒരു ദീർഘവിമർശനം ചെയ്ത് അതു സാദ്ധ്യമെന്നു സ്ഥാപിക്കാൻ മി: വറുഗീസ് ഉദ്യമിച്ചിരിക്കുന്നതു ഈ ഘട്ടത്തിലാണ്.

"മുൻകാലത്ത് നസ്രാണിമെത്രാപ്പോലീത്തന്മാരും, അവരുടെ മുൻഗാമികളായ അർക്കദിയാക്കോന്മാരും പട്ടാളങ്ങളുടെ അകമ്പടിയോടുകൂടി മാത്രമേ പുറത്തിറങ്ങി സഞ്ചരിക്കുക പതിവുണ്ടായിരുന്നുള്ളു. നസ്രാണിസമുദായത്തിന്റെ വൈദികവും ലൗകികവുമായ (ക്രിമിനൽ ഒഴിച്ച്) ഭരണംകൂടി ആക്കാലത്ത് അർക്കദിയാക്കോന്മാരിൽ ലയിച്ചിരുന്നതുകൊണ്ടു പട്ടാളങ്ങളെ സംരക്ഷിക്കേണ്ട ആവശ്യവും അവർക്കുണ്ടായിരുന്നു. ഇതിലേയ്ക്ക് ഒരു വലിയകൂട്ടം നസ്രാണിയോദ്ധാക്കളെ അവർ കൂടെ താമസിപ്പിച്ചിരുന്നു. യുദ്ധകാലത്തു കേരളരാജാക്കന്മാർ അവരവരുടെ സൈന്യസമുദായത്തിൽപെട്ട നസ്രാണിയോദ്ധാക്കൾക്കു പുറമേ അർക്കദിയാക്കോന്മാരോടുകൂടിയും സൈന്യസഹായം അപേക്ഷിക്കയും അവർ സൈന്യങ്ങളെ അയച്ചുകൊടുക്കയും പതിവായിരുന്നു. എന്നാൽ യുദ്ധാവശ്യത്തിനും പ്രതാപസംരക്ഷണത്തിനും പിൽക്കാലത്തു സൈന്യസംരക്ഷണം ആവശ്യമില്ലെന്നായപ്പോൾ നസ്രാണിമെത്രാപ്പോലീത്തന്മാർ ഭടസമുദായത്തിനു പകരം കേവലം അംഗരക്ഷകഭടന്മാരെക്കൊണ്ടു മാത്രം സംതൃപ്തിപ്പെട്ടു. നമ്മുടെ കഥാനായകന്റെ കാലമായപ്പോഴേയ്ക്ക് ഈ അംഗരക്ഷകഭടന്മാർ കേവലം വെള്ളിവില്ലക്കാരും ശിപായികളുമായി പരിണമിച്ചു. കേരളത്തിൽ യുദ്ധാവൃത്തിയും

രാജ്യരക്ഷാപ്രവൎത്തനവും സൈന്യസേവനവും ഒരു പ്രത്യേകവൎഗ്ഗക്കാൎക്കു മാത്രമുള്ളതാണെന്നു വകതിരിവില്ലാത്ത ചിലർ സ്ഥാനത്തും അസ്ഥാനത്തും പൊക്കിപ്പറയാറുള്ള ഇക്കാലത്തു്, ശെല്പാരത്തെവരുടെ വിശ്വാസ്യതയെ തെളിയിപ്പാൻ സ്വല്പം ചില ചരിത്രരേഖകൾ മാത്രമെങ്കിലും ഇവിടെ പ്രസ്താവിക്കേണ്ടതു് ആവശ്യമാണെന്നു വിചാരിക്കുന്നു".

എന്നിങ്ങനെ കേരളത്തിന്റെ പുതിയ ചരിത്രനിൎമ്മാണത്തിനായി പുറപ്പെട്ടിട്ടുള്ള മി: വറുഗീസ് എഴുതീട്ടുള്ള നിരൂപണങ്ങളും ആൎട്ടിക്കിളുകളും' അപ്പാടെ പകൎത്താൻ പത്രസ്ഥലം അനുവദിക്കയില്ലെന്നു ഭയന്നു ചുരുക്കുന്നു. എങ്കിലും വായനക്കാരുടെ പുതിയ അറിവിനായി അവയിൽ ചിലതു ഉദ്ധരിക്കേണ്ടതായി വന്നിട്ടുണ്ട്. അവയെ ക്ഷമയോടും ശ്രദ്ധയോടും വായിക്കണമെന്നപേക്ഷിക്കുന്നു.

൨.

നസ്രാണിസമുദായത്തിന്റെ വൈദികവും ലൗകികവുമായ ഭരണത്തിന് അവൎക്കു സ്വന്തം പട്ടാളം കൂടാതെ കഴികയില്ലപോലും. ബൈബിളിൽ അങ്ങനെയായിരിക്കും പറഞ്ഞിരിക്കുന്നതു്". മി. വറുഗീസിന്റെ മെത്രാപ്പോലീത്തായെപ്പോലുള്ള മെത്രാന്മാരും അതിനച്ചെൻ കത്തനാരന്മാരും ആണു പണ്ടെ പള്ളിഭരിച്ചുപോന്നതെങ്കിൽ ആ ഭരണം നിലനിൎത്തുവാൻ പട്ടാളംമാത്രം പോരെന്നു ഞാൻ സമ്മതിക്കാം. സന്യാസാശ്രമങ്ങളുടേയും ദേവാലയങ്ങളുടേയും സംരക്ഷണത്തിന് — ആക്രമികളിൽനിന്നുള്ള രക്ഷയ്ക്കു വേണ്ട അന്വേഷണം ചെയ്യാനുള്ള ചുമതലപോലും ഇന്നും രാജാക്കന്മാൎക്കും അവരുടെ ഗവൎമ്മെന്റുകൾക്കും ആണെന്ന് ഉണ്ടായിരുന്നാലും ഉള്ളതും എന്നു സാമാന്യബുദ്ധിയുള്ളവൎക്കൊക്കെ അറിയാവുന്നതാണ്. വൈദികഭരണവും ലൗകികഭരണവും പട്ടാളത്തോടുകൂടി നസ്രാണികളുടെ നടത്തിയാൽപിന്നെ അന്നത്തെ ഗവൎമ്മെന്റിന്റെ ജോലി എന്തായിരുന്നു എന്നാൎക്കറിയാം. മറ്റുകാൎക്കും സ്വാമിയാന്മാരും ദേവാലയങ്ങളും ഉണ്ടായിരുന്നു എന്നുള്ളതു നിസ്തൎക്കമാണല്ലോ. ഈ ന്യായപ്രകാരം അവരും, അവരുടെ വൈദികഭരണവും ലൗകികഭരണവും പട്ടാളത്തോടുകൂടി അവർതന്നെ നടത്തുകയായിരുന്നു എങ്കിൽ അന്നത്തെ രാജാവും ഗവൎമ്മെന്റും പിന്നെന്തു ചെയ്യുകയായിരുന്നു. എന്തെങ്കിലും രാജ്യത്തു ജനങ്ങളിൽ ഒരു കൂട്ടരുടെ സാമുദായികജീവിതത്തിന്, അവർ പ്രത്യേകപട്ടാളം ഉണ്ടാക്കുകയും, ഗവൎമ്മെന്റ്, സ്വന്തപട്ടാളം ഉണ്ടാക്കി അതതിന്റെ കൈകടത്തു ഭരണംനടത്തുകയും ചെയ്തതായി വല്ല ചരിത്രവും മി. വറുഗീസിനു കാണിച്ചുതരാൻ

സാധിക്കുമോ? ഒരു സങ്കേതത്തിൽ വേർപിരിഞ്ഞ അധികാരത്തോടുകൂടിയ രണ്ടു പട്ടാളവും ഭരണവും നടന്നുകൊണ്ടിരുന്നു എന്നു മലങ്കരയിലുള്ള മന്നർതലയന്മാരോടല്ലാതെ മററാരോടെങ്കിലും പറയാൻ കഴിയുമൊ? അതു വിശ്വസിക്കാൻ മെത്രാപ്പോലീത്തായുടെ സന്തതിപരമ്പരകളല്ലാതെ മററാരെങ്കിലും കാണുമൊ? നസ്രാണിമാർക്ക് പട്ടാളത്തോടുകൂടിയുണ്ടായിരുന്ന വൈദികഭരണം സ്വതന്ത്രമനസ്സുള്ള വരെ ഒഴിഞ്ഞതൊ ശക്തന്മാരായ വല്യ രാജാക്കന്മാരും താഴെ വായ്പിച്ചൊ? അങ്ങനെ സംഭവിച്ചതു് ഏതു മെത്രാപ്പോലീത്തായുടെയോ രാജാവിന്റെയൊ കാലത്താണെന്നു പറയാൻ കഴിയുമൊ? കാലക്രമേണ വെള്ളിവില്ലായിൽ കലാശിച്ചു. ഇപ്പോൾ അതുമില്ലാതെയായി എന്നു വറുഗീസ് കണ്ടെത്താൽ അതു ചരിത്രമാകുമൊ? യാതൊരാധാരവും യുക്തിയുമില്ലാത്ത കാര്യങ്ങളെ അർത്ഥം മനസ്സിലാകാതെ വല്ലതും വിട്ടി എഴുതിക്കൊണ്ടുപോകുവാൻ മി. വറുഗീസിനു കഴിയുമെന്നു് അദ്ദേഹം ഇതിനു മുമ്പുതന്നെ തെളിയിച്ചിട്ടുണ്ട്. അങ്ങനെയാണു് അദ്ദേഹം പേരെടുത്ത ഒരു ചിത്രകാരനെന്നോ വല്ലതും ശല്യക്കാരനെന്നോ ആയതു്. മി വറുഗീസിന്റെ ചരിത്രംകൊണ്ടു നമുക്കു ഗ്രഹിക്കാൻ കഴിയുന്നതു്, മലങ്കരയിൽ രണ്ടു ഗവർമ്മെണ്ടുണ്ടായിരുന്നു എന്നാണു്. അതിൽ ഒന്നു വൈദികലൗകികാധികാരത്തോടുകൂടിയ നസ്രാണിഗവർമ്മെന്റും, മറെറാന്നു് എന്തധികാരത്തോടുകൂടിയതായാലും വേണ്ടില്ല. ഒരു 'അനസ്രാണിഗവർമ്മെന്റും' ആകുന്നു. അനസ്രാണിഗവർമ്മെന്റു് ആവശ്യംവരുമ്പോൾ നസ്രാണി ഗവർമ്മെന്റിന്റെ പട്ടാളത്തിന്റെ സഹായം അപേക്ഷിച്ചു വാങ്ങാറുണ്ടുപോലും! എന്നാൽ നസ്രാണികൾ മുഴുവൻ അവരുടെ പട്ടാളത്തിൽ ചേർന്നുകൊള്ളട്ടെ; അതും സമ്മതിക്കയില്ല. എന്താണം നസ്രാണികളെ രാജാവിന്റെ പട്ടാളത്തിൽകൂടി ചേർത്തു്, അതിനെ മാമ്മോദീസാമുക്കിയില്ലെങ്കിൽ, പരസമത്വവാദത്തിനും ആത്മാഭിമാനത്തിനും മതിയാകയില്ലെന്നു മി വറുഗീസ് ഭയപ്പെടുന്നതുകൊണ്ടായിരിക്കണം രാജാവിന്റെ പട്ടാളത്തിലും കുറച്ചു നസ്രാണിയെ ചേർക്കാൻ തുനിഞ്ഞതു്. നസ്രാണികളുടെ പട്ടാളം 'ചരിത്രദ്രോഹ' തേടിനടക്കാൻ കാരണമായതു് "കേരളത്തിൽ യുദ്ധവൃത്തിയും രാജ്യരക്ഷാപുരുഷത്വവും, സൈന്യസേവനവും ഒരു പ്രത്യേക വർഗ്ഗക്കാർക്കു മാത്രമുള്ളതാണെന്ന വകതിരിവില്ലാത്ത ചിലർ സ്ഥാനത്തും അസ്ഥാനത്തും പെരുമ്പറമുഴക്കുന്ന അസഹ്യംകൊണ്ടാണെ"ന്നു് അദ്ദേഹം സമ്മതിക്കുന്നു. ഈ പ്രത്യേകവർഗ്ഗം ആരാണെന്നു തുറന്നുപറയാൻ മി. വറുഗീസിനു ധൈര്യമില്ലാതെപോയതെന്തുകൊണ്ടോ? അങ്ങനെ പറയുന്നുണ്ടെങ്കിൽ, അതു നായന്മാരായിരിക്കും. അവർ പറയാൻ അവകാശമുള്ളതുകൊണ്ടും, അതു ചരിത്രസാക്ഷ്യ

മുള്ള പരമാൎത്ഥമായതുകൊണ്ടും, അതു കണ്ടു കയറ്റിട്ടു പ്രയോജനമില്ല. പൌരസമത്വന്യായേന വറുഗീസിന്റെ വംശക്കാൎക്കു പട്ടാളത്തിൽ പ്രവേശനംകിട്ടിയശേഷം ഉണ്ടാകുന്ന ഒരു യുദ്ധചരിത്രത്തിൽ അന്നത്തെ സേനാനായകനായ പറയോസിനെപ്പററിപ്പറയുന്നകൂട്ടത്തിൽ വറുഗീസിന്റെ ജാതിക്കാൎക്കുള്ള യുദ്ധതന്ത്രമഹിമകളെ വാഴ്ത്താമെന്നല്ലാതെ, നാളതുവരെയുള്ള കേരളചരിത്രത്തിൽ നസ്രാണികൾക്കു രാജ്യഭരണത്തിനും തമ്മിൽ യാതൊരു സംബന്ധവും ഉണ്ടാകാൻ സാധ്യമല്ലെന്നു മി. വറുഗീസ് ധരിക്കേണ്ടതാണ്.

നസ്രാണിസമുദായത്തിന്റെ പ്രൌഢിയും ശൌൎയ്യവും എത്രയുണ്ടെന്നു കാണിക്കാനുള്ള ഒരു- ആധാരപ്രമാണം താഴെ ചേൎത്തിരിക്കുന്നു.

“സുറിയാനിമെത്രാൻ ആത്മീയവും ലൌകികവുമായ എല്ലാ അധികാരവുമുള്ളതാകുന്നു. അവരുടെ ഇടവകയിലെ എല്ലാ വൈദികവും സിവിലുമായ വ്യവഹാരങ്ങളുടെ വിധികൎത്താക്കന്മാർ അവർതന്നെയാകുന്നു. അവരുടെ പദവികാരണവും ഹിന്തുരാജാക്കന്മാൎക്കും വിധികൎത്താക്കന്മാൎക്കും അവരുടെ കാൎയ്യങ്ങളിൽ പ്രവേശിപ്പാൻ പാടില്ല. എന്നാൽ ക്രിമിനൽകേസുകളിൽ പ്രവേശിക്കാം. സുറിയാനിക്കാർ രാജാക്കന്മാൎക്കു നികുതികൊടുക്കുന്നതിനു പുറമെ യുദ്ധമുണ്ടാകുമ്പോൾ കുറെ പട്ടാളങ്ങളേയും അയച്ചുകൊടുക്കേണ്ടതാകുന്നു. പുരുഷന്മാർ എല്ലാവരും ആയുധപാണികളായിട്ടാണു നടക്കുന്നതു. ഒരു വാളും പരിചയും കൂടാതെ അവരെ പുറത്തു കാണുകയില്ല. എട്ടുവയസ്സുമുതൽ ഇരുപത്തഞ്ചുവയസ്സുവരെ അവർ നല്ലതുപോലെ ആയുധാഭ്യാസം ചെയ്യുന്നു. ഇവർ നല്ല നായാട്ടുകാരും യോദ്ധാക്കളുമാകുന്നു. ഒരു ഹിന്തുരാജാവിനെപ്പററിയുള്ള ഭയവും വിലയും അദ്ദേഹത്തിന്റെ നാട്ടിലുള്ള ക്രിസ്ത്യാനികളുടെ എണ്ണത്തെ ആശ്രയിച്ചിരിക്കുന്നു. ഇതിനാലും എല്ലാകാൎയ്യത്തിലും ഇവർ പ്രദൎശിപ്പിക്കുന്ന വിശ്വസ്തത, സത്യസന്ധത എന്നിവയാലും ഇവർ ഹിന്തുരാജാക്കന്മാരാൽ മാനിച്ചു രക്ഷിക്കപ്പെട്ടുപോരുന്നു. മലയാള ചക്രവൎത്തിയായ ചേരമാൻപെരുമാൾ ഇവൎക്കു കൊടുത്തിട്ടുള്ള പദവികളാൽ ഇവർ നാട്ടിലെ പ്രഭുക്കന്മാരായ നായന്മാരെക്കാൾ ഉന്നതിയിലിരിക്കുന്നു. രാജാക്കന്മാർപോലും ബഹുമാനിക്കുന്ന ബ്രാഹ്മണവൎഗ്ഗം മാത്രമേ ഇവരേക്കാൾ ശ്രേഷ്ഠന്മാരായി ഗണിക്കപ്പെട്ടിട്ടുള്ളു. നാട്ടിലെ നിയമം അനുസരിച്ചു തട്ടാൻ, ആശാരി മൂശാരി കൊല്ലൻ ഈ വൎഗ്ഗക്കാരുടെ രക്ഷാനാഥന്മാർ ക്രിസ്ത്യാനികളാണ്. ചാന്നാൻ, ഈഴവർ ഇവരും ഇവൎക്കു കീഴുള്ള പണിക്കാരാണ്. മുൻപറഞ്ഞ വൎഗ്ഗക്കാരിൽ ആരെയെങ്കിലും വല്ലവരും ഉപദ്രവിക്കുന്നതായാൽ അവർ ക്രിസ്ത്യാനികളുടെ അടുക്കൽ സങ്കടം പറയുക

വിചാരണ ചെയ്യുമ്പോൾ, പിശാചിനാൽ ആവേശിതനായ വറുഗീസു, പരമാൎത്ഥിയായ ദൈവപുത്രനെ വ്യാമോഹിപ്പിച്ചു കടന്നുകളയാൻ ഇടയാകാതെ സൂക്ഷിക്കയും, ഭൂലോകം മാത്രമല്ല, നിത്യനരകത്തെന്നെയും മററാൎക്കും വിട്ടുകൊടുക്കയില്ലെന്നു വാശിച്ചു്. ആതെ നാം സ്വാധീനത്തിലിരിക്കുന്നവരെല്ലാം നിഷ്കൃഷ്ടയോടുകൂടി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഒരു കൂട്ടരിൽപെട്ട മി. വറുഗീസിനു്. അദ്ദേഹത്തിന്റെ കൎമ്മഫലമായുള്ള നരകത്തിന്റെ നായകസ്ഥാനം നൽകാൻ കരുണാനിധിയായ യേശുക്രിസ്തുവിനോടു പ്രാൎത്ഥിക്കയാണെങ്കിലും ചെയ്യേണ്ടതാകുന്നു.

ലാക്രൂസിനെ വിശ്വസിക്കയില്ലെന്നു നമ്മുടെ ലേഖകനറിയാം. അതുകൊണ്ടാണു കൎണ്ണൽമൺറോവിനെ കൊണ്ടുവന്നിരിക്കുന്നതു്. അദ്ദേഹം തിരുവിതാംകൂർ കൊച്ചി രാജ്യങ്ങളിലെ റസിഡണ്ടും തിരുവിതാംകൂറിലെ ദിവാൻജിയും ആയിരുന്ന ആളാണ്. അങ്ങനെയുള്ള ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥൻ. മദ്രാസ്ഗവൎമ്മെന്റിലെ കെഴ്ത്തിയെന്ന സി. എം. എസ്സ്. പുസ്തകത്തിൽ വിവരിച്ചാൽ ആയിരം കൊല്ലത്തിനുമുമ്പുള്ള കേരളചരിത്രമാകുമെന്നു നാം ധരിക്കാതിരിക്കയില്ലെന്നാണു വറുഗീസിന്റെ വിശ്വാസം. മദ്രാസ്ഗവൎമ്മെന്റിലെയും മൺറോവിനു ഇങ്ങനെ തെറ്റെഴുതേണ്ട ആവശ്യംതന്നെ കാണുന്നില്ല. എഴുതുന്നെങ്കിൽതന്നെയും റസിഡണ്ടിന്റെ നിലയിൽ ഉത്തരവാദിത്വവും മാന്യതയുമുള്ള ഉദ്യോഗസ്ഥൻ എഴുതുന്ന വാചകങ്ങളല്ല ഇതിൽ കാണുന്നതു്. ആവശ്യമില്ലാത്ത തെറ്റു് ആനന്ദമായി എഴുതീട്ടുണ്ടെങ്കിൽ, വറുഗീസിനെപ്പോലെതന്നെ കൎണ്ണൽമൺറോവിനുമുള്ള മൂത്ത ക്രിസ്ത്യൻപക്ഷപാതംകൊണ്ടു മാത്രമായിരിക്കണം അതു്. അതു കുറേക്കൂടി മൂത്തുപോകാൻ വേണ്ടിയായിരിക്കണം ഇതുവരെ പുറത്തുപറയാതെ സൂക്ഷിച്ചതു്. കൎണ്ണൽമൺറോ നാടുവാണിരുന്ന തിരുവിതാംകൂർ മഹാറാണിയോടു മൺറോ ഇതുതന്നെ എഴുതിവാങ്ങി അതപ്പാടെ സ്ഥിരമാക്കിപ്പിച്ചതിന്റെ എഴുത്തുപടിപ്പിനായി സി. എം. എസ്സുകാർ വിട്ടുകൊടുക്കുകയും ഹിന്തുദേവാലയങ്ങളെ എല്ലാം സൎക്കാരിലേക്കു കൈയടക്കുകയും ചെയ്ത ഒരാളാണു്. അതുകൊണ്ടു അദ്ദേഹത്തിന്റെ ക്രിസ്ത്യപക്ഷപാതത്തിലയെ സൂക്ഷിച്ചുവീക്ഷിക്കേണ്ടിയിരിക്കുന്നു. അസംഭാവ്യമായ ഈ രേഖ മദ്രാസ്ഗവൎമ്മെന്റുറിക്കാൎട്ടുകളിൽ കണ്ടെത്തപ്പെട്ടതാണെന്നു പറയാത്തതു ഭയംകൊണ്ടുമാത്രമാണു്. ക്രിസ്ത്യത്തന്മാരെ സംബന്ധിക്കുന്ന സംഗതികൾ സി. എം. എസ്സ്. റിക്കാൎട്ടുകളിൽ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ. അനാവശ്യമായ ആ ഭാഗങ്ങളെ ആലോചിച്ചുള്ളതെ വിശ്വസിക്കാൻ-

സ്വഭാവിയുള്ള പലതും തയ്യാറാകയില്ല. സി. എം. എസ്സ് രേഖ അ
ന്വേഷകർക്ക് പരിശോധിക്കാൻ സാധ്യമല്ലാത്തതു ധൈര്യംകൊ
ണ്ടു മി. വറുഗീസ് ആ വിധം എഴുതിയതാണെന്നോ ഞാൻ വി
ചാരിക്കുന്നില്ല. ക്രിസ്ത്യാനിയുടെ സമ്പ്രദായവ്യവസ്ഥകളിലുണ്ടായ ഈ
രേഖകൊണ്ട്, ഹിന്ദുക്കളുടെ സ്വാഭിമാനശൂന്യവും ആണെന്നാ
ണ് നമ്മുടെ നൂതനചരിത്രകാരന്റെ വ്യാമോഹം. ലാക്രോസും,
മൺറോവും, മദ്രാസ് ഗവർമ്മെന്റും എല്ലാം നീക്കിയാൽ, ഈ ഗം
ഭീരമായ രേഖയ്ക്ക സി. എം. എസ്സ്. റിക്കാർട്ടിൽ സ്ഥാനമുണ്ടെന്ന
വറുഗീസ് പറയുന്ന വാമൊഴി മാത്രമേ ശരണമായി നില്ക്കുന്നുള്ളു.
സുറിയാനിക്രിസ്ത്യാനിയുടെ പരിശുദ്ധമായ കാനോൻ തന്നെ ഒരു
കേസിന്റെ ജയത്തിനുവേണ്ടി മാറ്റിയെഴുതി. നീതിന്യായക്കോടതി
യുടെ മുമ്പാകെ മെത്രാപ്പോലീത്താവരെയുള്ളവർ ബൈബിൾ എടു
ത്തു സത്യം ചെയ്തശേഷം കള്ളമൊഴി കൊടുത്തു എന്ന് ഹൈ
ക്കോടതിവിധി സമ്പാദിച്ച സത്യവേദജ്ഞന്മാരിൽ പെട്ട മി: വറു
ഗീസിന്റെ വാമൊഴി വിശ്വസിക്കാൻ ഭ്രാന്തന്മാർക്കെന്നെയും സാ
ധ്യമല്ല. ആ രേഖയ്ക്ക ഇതുകൊണ്ടുള്ള പഴക്കമുണ്ടെന്നു പറ
ഞ്ഞപ്പോൾ എനിക്ക നമ്മുടെ വിദ്വാൻകുട്ടിയുടെ കാര്യം ഓർമ്മവ
ന്നു. ക്രിസ്തുമതത്തിലെ ഒരു നൂതനശാഖ സ്ഥാപിച്ച വിദ്വാൻകു
ട്ടി തന്റെ 'അഞ്ചാംവേദം' ശരിയെന്നു വിശ്വസിപ്പിക്കാൻ, എത്രാ
മതുകൊല്ലത്തിനു മുമ്പ്, 'അഞ്ചാംകൊല്ലം കഴിയുമ്പോൾ ദൈവം
വീണ്ടും ഭൂലോകത്തു വരും' എന്നൊരു പുതിയ വേദം താളി
യോലഗ്രന്ഥത്തിൽ എഴുതി ഒരു പൊൻഭരണം വെച്ചിരുന്നത് അ
തിൽ അടച്ചതായും, വളരെ കാലത്തോളം പുറത്തു കാണാതെ ആ കുറിപ്പാട്ട
ടം കൂടി തൊലി ഒന്നായിത്തീർന്ന് വൃക്ഷം പറയുംപോലെ ആയി
ത്തീർന്നതായും, അതിന്റെശേഷം ജനങ്ങളെ എല്ലാം വിളിച്ചുകൂട്ടി
ആ പൊൻവൃക്ഷത്തിനകത്തു ദൈവം തന്നെ പ്രത്യക്ഷപ്പെടുന്നതായി
തന്റെ ഉള്ളിലുണ്ടായ 'വെളിപാടി'നെ സാക്ഷ്യമായി അറിയിച്ചതായും
കൊട്ടും വാദ്യവുമായി പോയി താൻ തൊട്ടുകാണിച്ച ഭാഗം കുത്തി
തുറന്നപ്പോൾ പുതിയ വേദം ജനങ്ങളുടെ ദൃഷ്ടിക്ക വിഷയീഭവിച്ചു
തായും. അന്നുമുതൽ വിദ്വാൻകുട്ടി, അദ്ദേഹത്തിന്റെ പിൻഗാമി
കളുടെ ആരാധ്യപുരുഷനായിത്തീർന്നതായും ഒരു കഥയുണ്ട്. അ
തുപോലെ ക്രിസ്ത്യൻസമുദായത്തിലെ രണ്ടാം വിദ്വാൻകുട്ടിയായ
മി: വറുഗീസ് വല്ല പൊട്ടിപ്പൊട്ടുകളും, റിപ്പോർട്ടുകളും സി. എം. എ
സ്സിന്റെ തൊലിക്കകത്തു നേരത്തെ കടത്തിവച്ചിട്ടുണ്ടെങ്കിലല്ലാ
തെ ഇങ്ങനെ ഒരു രേഖ ഉണ്ടാകാൻ ഇടയില്ലാത്തതുകൊണ്ടു
ദാസിന്റെ പഴക്കത്തെപ്പറ്റി ആലോചിച്ചിട്ടുതന്നെ ആവശ്യമി
ല്ലെന്നാം തീർച്ചയാണ്.

ഇനി ഈ പ്രമാണത്തിൽ അടങ്ങിയ കാര്യങ്ങളെപ്പററി നോക്കാം.

സുറിയാനിമെത്രാന്റെ പദവിമൂലം ഹിന്ദുരാജാക്കന്മാർക്കും വിധികർത്താക്കന്മാർക്കും അവരുടെ കാര്യങ്ങളിൽ പ്രവേശിപ്പാൻ പാടില്ലെന്നുള്ളതാണ് ആ പ്രമാണത്തിലെ ഒരു പ്രധാനകാര്യം. രാജ്യഭരണനീതിക്കും അധികാരത്തിനും മീതെ സുറിയാനിമെത്രാന്റെ പദവി പൊന്തിനിന്നു എന്നാണ് ഇതുകൊണ്ടു സാധിക്കുന്നത്. ഉണ്ടാകാൻ പാടില്ലാത്ത ഒരു കാര്യം ഉണ്ടായി എന്നു പറയുന്നതിനു ഞാൻ സമാധാനംപറഞ്ഞു സമയംപോക്കാൻ വിചാരിക്കുന്നില്ല. ക്രിമിനൽകേസുകളിൽ രാജാവിനു പ്രവേശിക്കാമെന്നും നികുതികൊടുക്കാറുണ്ടെന്നും മി. വറുഗീസു സമ്മതിച്ചതു കൊച്ചിരാജ്യത്തിന്റെ ഭാഗ്യമാണ്. പട്ടാളം കൈവശമുള്ളവർ നികുതികൊടുക്കുന്നില്ലെന്നു പറഞ്ഞാൽ എന്തുചെയ്യും. എന്നാൽ നികുതികൊടുത്തു എന്നു പറയുന്നതു കള്ളവാണ്. അനുഭവവസ്തുവകകളില്ലാത്ത ക്രിസ്ത്യാനികൾ നികുതികൊടുത്തിട്ടില്ലെന്നും കൊടുക്കാൻ ആവശ്യമില്ലെന്നും, ഉള്ളതാണു നേര്. "പുരുഷന്മാർ എല്ലായ്പോഴും ആയുധപാണികളായിട്ടാണു നടക്കുന്നതു" എന്നുമാത്രം പറഞ്ഞിരുന്നെങ്കിൽ തെററില്ലായിരുന്നു. ക്രിസ്ത്യാനികൾക്കു വറുഗീസ് കാണാത്ത ഒരു ഗുണം ഞാൻ കാണുന്നുണ്ട്. അവർ പണിവേലചെയ്തു കാലക്ഷേപം കഴിക്കുന്നവരാണ്. കൂലിപ്പണിക്കു ആവശ്യമായ ഉളി, വെട്ടുകത്തി, കലപ്പ മുതലായ ആയുധങ്ങളും ധരിച്ചേ അവർ അന്നും നടക്കാറുള്ളു. ആ പ്രയത്നഫലമാണ് അവർ ഇന്ന് അനുഭവിക്കുന്നതു. എന്നാൽ ആ പരമാർത്ഥത്തെ മറച്ചു, മി. വറുഗീസ് അവരുടെ കൈയിൽ ഒരു വാളും പരിചയും കൊടുത്തു, അതുപ്രകാരമല്ലാതെ അവരെ പുറത്തു കാണുകയില്ലെന്നു വാദിക്കുന്നു. മോതിരം മുതിരയുംപോലുള്ള സംബന്ധംപോലും വാളും പരിചയും നസ്രാണിയുമായി ഇല്ലെന്നു അവരുടെ കൂട്ടത്തിലുള്ളവർതന്നെ സമ്മതിക്കുന്നതാണ്. വറുഗീസിന്റെ ഈ ലേഖനം വായിച്ചിട്ടുള്ള മാന്യന്മാരായ പല ക്രിസ്ത്യാനികളും, കാക്കയെ കയിലാക്കുന്ന ഈ വാദംകൊണ്ടു ലജ്ജിച്ചു തലതാഴ്ത്തുന്നുണ്ടെന്നും ഈ സാഹിത്യകാരൻ തന്റെ നിസ്സാരമായ ഈ പരിശ്രമംകൊണ്ടു ക്രിസ്ത്യൻസമുദായത്തിനു ഒരിക്കലും തീരാത്ത അവമാനം ഉണ്ടാക്കിവയ്ക്കയാണു ചെയ്തിട്ടുള്ളതെന്നു ധരിച്ചു വ്യസനിക്കുന്നുണ്ടെന്നും എനിക്കറിയാം. മി. വറുഗീസിന്റെ ജാതിക്കാർ പരിച കണ്ടിട്ടുണ്ടെങ്കിൽ അതു നായരുടെ കൈയിൽവച്ചായിരിക്കുമെന്നും, വാളെടുത്തിട്ടുണ്ടെങ്കിൽ അതു മരമറുക്കാനായിരിക്കുമെന്നും കമ്പസാരത്തിലെങ്കിലും സമ്മതിക്കാതിരിക്കയില്ല.

"ഒരു ഹിന്ദുരാജാവിനെപ്പററിയുള്ള ഭയവും വിലയും അദ്ദേഹത്തിൻെറ നാട്ടിലുള്ള ക്രിസ്ത്യാനികളുടെ എണ്ണത്തെ ആശ്രയിച്ചിരിക്കുന്നു" എന്നുള്ള ഭാഗം ആ ജാതിയുടെ ശക്തിക്ക് ഒരു ഉത്തമ തെളിവാകുന്നു. ഇൻഡ്യയിൽ ക്രിസ്ത്യാനികൾ അധികം ഉള്ളതു തിരുവിതാംകൂറിലും കൊച്ചിയിലുമാകുന്നു. അതുകൊണ്ട് ഇൻഡ്യയിലുള്ള നാട്ടുരാജാക്കന്മാരിൽ പ്രമാണികളും, അന്യന്മാർ ഭയപ്പെടുന്നവരും ഈ രണ്ടു രാജ്യത്തേയും രാജാക്കന്മാരാണെന്നു വറുഗീസു സ്ഥാപിക്കുന്ന സത്യം എങ്ങനെയിരിക്കുന്നുവെന്നു ഞാൻ വിശദപ്പെടുത്തേണ്ടല്ലോ. ഈ രണ്ടു രാജ്യങ്ങളിലും പണ്ടത്തെക്കാൾ ക്രിസ്ത്യാനികൾ വളരെ വർദ്ധിച്ചിട്ടുണ്ട്. അത്രയുംമാത്രം ഈ രാജ്യങ്ങളിൽ രാജാക്കന്മാൎക്ക് അധികാരവും സ്വാതന്ത്ര്യവും വൎദ്ധിച്ചു കാണണം. നിൎഭാഗ്യംകൊണ്ട് ഒരുകാലത്ത് ഇവിടെ ക്രിസ്ത്യാനികൾ മാത്രമായിത്തീരുന്നു എന്നു വിചാരിക്കുക. അപ്പോൾ ബ്രിട്ടീഷ് രാജാവുപോലും ഭയപ്പെട്ട് ഇവരോടു കപ്പം കൊടുക്കേണ്ടിവരും. അത്ര ശക്തി മലങ്കരമാപ്പിളമാൎക്കുണ്ട്. മി. വറുഗീസിൻെറ ഈ അഭിപ്രായം, തിരുവിതാംകൂർ കൊച്ചി ഈ രാജ്യങ്ങളിലെ രാജകുടുംബങ്ങൾക്കു പണ്ടുണ്ടായിരുന്നോ എന്നും ഇപ്പോഴുമുണ്ടോ എന്നും ശങ്കിക്കേണ്ടിയിരിക്കുന്നു. രാജാക്കന്മാരുടെയും നാട്ടിലെ പ്രമാണികളുടെയും അതിരറകവിഞ്ഞ സഹായം നിമിത്തം ക്രിസ്ത്യാനികൾക്ക്, (അവരുടെ സ്വാതന്ത്ര്യത്തിലും സ്വാവലംബനത്തിലുമുള്ള അന്തർഭാവംകൊണ്ടായാലും) ഉണ്ടായതു നിമിത്തമാണ് അവർ ഈ നിലയിലെത്തിയതെന്നു ക്രിസ്ത്യാനികൾ ഓൎത്തില്ലെങ്കിലും, ഹിന്ദുക്കൾ മറന്നുകൂടാത്തതാണ്. രാജാക്കന്മാർ ചെയ്ത സഹായത്തിനു മാർ അത്തനാസ്യോസ് മുതലായവരും, നായന്മാർ ചെയ്ത സഹായത്തിനു സൌകൎയ്യമുള്ള നാനാമാൎഗ്ഗങ്ങളിൽകൂടിയും പ്രതീകാരം ലഭിക്കുന്നതു ക്രിസ്ത്യാനികളുടെ വിശ്വസ്തതയും സത്യസന്ധതയും കൊണ്ടാണെന്നു വിചാരിച്ചു സമാധാനപ്പെടേണ്ടിയിരിക്കുന്നു.

ചേരമാൻപെരുമാളുടെ കാലത്തുതന്നെ ക്രിസ്ത്യാനികൾ നാട്ടിലെ പ്രമുഖന്മാരായ നായന്മാരെക്കാൾ ഉന്നതിയിലിരിക്കുന്നു എന്നും, ബ്രാഹ്മണർ മാത്രമെ ഇവരെക്കാൾ ശ്രേഷ്ഠന്മാരായി ഗണിക്കപ്പെട്ടിട്ടുള്ളു എന്നും, തട്ടാൻ, ആശാരി, മൂശാരി മുതലായവരുടെ രക്ഷാനായകന്മാർ ക്രിസ്ത്യാനികളായിരുന്നു എന്നും, ചാന്നാന്മാരും, ഈഴവരും ഇവരുടെ കീഴുള്ള പണിക്കാരായിരുന്നു എന്നും പറയുന്ന ഭാഗങ്ങളെല്ലാം വായനക്കാരുടെ അപഹാസ്യസൂചകമായ മന്ദസ്മിതത്തോടുകൂടിയ പുറന്തള്ളലിനായി വിട്ടിട്ട്, ഏററവും ഗൌരവമുള്ളചില കാൎയ്യങ്ങളെപ്പററി നമുക്കു ചിന്തിക്കാം.

താഴെക്കാണുന്ന വാചകങ്ങൾ നായന്മാർ പഠിക്കേണ്ടതും ക്രിസ്ത്യാനികൾ സൂക്ഷിച്ചു വായിക്കേണ്ടതുമാകുന്നു.

ക്രിസ്ത്യാനികളുടെ അവസ്ഥയെ സൂക്ഷിക്കുന്നതിനായി അവർ താണജാതിക്കാരെയും നായന്മാരെയും തൊടാതിരിക്കുന്നു. വഴിമേൽ വഴിയാട്ടും ഇവർക്കു പതിവാണ്. നായന്മാരും മാറിക്കൊടുക്കണം. അപ്രകാരം ചെയ്യാത്തപക്ഷം ഉടൻ അവരെ കൊല്ലുന്നതിന്ന് ഇവർക്കധികാരമുള്ളതാണ്. ഈ പദവിയെ നായന്മാർക്കും അനുവദിച്ചുകൊടുക്കണമെന്നു കഴിഞ്ഞ നൂറ്റാണ്ടിൽ പറവൂർരാജാവു വിചാരിച്ചു എങ്കിലും, ക്രിസ്ത്യാനികൾ ശഠിച്ചു യുദ്ധത്തിനൊരുങ്ങുകയാൽ ആ വിധം ചെയ്യാതെ പൂർവാചാരത്തെത്തന്നെ സ്ഥിരപ്പെടുത്തി.

ഈ വാചകങ്ങളെഴുതിയ വാഗീശനോട് അതിനുതക്ക ഉത്തരം പറയാൻ എൻറെ കഴിവില്ലായ്മയും അനാസ്ഥയും അനുവദിക്കാത്തതിൽ വ്യസനിക്കുന്നു. വെട്ടാൻ വരുന്ന പോത്തിനോടു വേദം ഓതുന്നതുപോലെയോ, മൂർഖപ്പാമ്പിനോടു സമാധാനം ചൊല്ലുന്നതുപോലെയോ നിഷ്ഫലമാണ്, നമ്മുടെ ഹിതമെഴുത്തിനോടു മറ്റുള്ളവർ പറയുന്നത്. ഈ മാതിരി ആഭാസമായ അധികപ്രസംഗത്തിന്നു കൈകണ്ട ഔഷധം ഏതാണെന്ന് അറിവില്ലായ്കയാലല്ല മടങ്ങിപ്പോകുന്നത്. അതിനുള്ള പ്രത്യൗഷധം, വാഗീശൻറെ മെത്രാപ്പോലീത്തായെപ്പോലുള്ള മനുഷ്യനായ ഒരു നായരാണെങ്കിൽ തോന്നുന്നത്, ഒറ്റ പ്രഹരത്തിന്ന് വാഗീശനെ ഭൂതപിശാചിനാക്കി വിടുകയോ, വാഗീശൻറെ പുറത്ത് തീരാത്തതായ തൊട്ടുതൊട്ടുള്ള തിരണ്ടിവാൽപ്രയോഗംകൊണ്ടുള്ള സംഭവത്തിനാൽ തലഗിരിയ ഛായപോലും ആ പ്രദേശത്തിലെങ്ങും കണികാണാനില്ലാതെ, പാപപരിഹാരത്തിന്ന് ശക്തിസാമർത്ഥ്യം ലഭിച്ച ഒരു പുതിയ പുണ്യവാളനാക്കിത്തീർക്കയോ ചെയ്യണമെന്നായിരിക്കും. എന്നാൽ അങ്ങനെ അതിസാഹസത്തിന്നുള്ള വിചാരത്തിന്ന് കീഴടങ്ങാൻ ഞാൻ ഇപ്പോഴും സന്നദ്ധനല്ല. മി. വാഗീശ, മാപ്പിള, നായരെ തൊടാതിരിക്കുന്നതോ, നായർ മാപ്പിളയെ തൊടാതിരിക്കുന്നതോ ഏതാണതേത്. എൻറെയുടെ ചുറ്റും പല ക്രിസ്ത്യാനികളും ഇപ്പോഴും നല്ല സ്ഥിതിയിലിരിക്കുന്നുണ്ട്. അവരോടുകൂടി ഒരു ബെഞ്ചിലിരുന്നു പഠിച്ചു ഞാനും എൻറെ കൂട്ടരും മാപ്പിളയെതൊട്ട ദോഷം നിമിത്തം പശ്ചാത്താപം വെള്ളംകുടിക്കാൻ നിവൃത്തിയില്ലാതെ ഭാഗം അടക്കി ജീവിച്ചിട്ടുണ്ട്. കുളിക്കാതെ ഉണ്ണിരിക്കിയാൽ ജാതിഭ്രഷ്ടും പാപവും ഉണ്ടാകുന്നതാണ് എന്നാണെൻറെ വിശ്വാസം. ഇതാണ സത്യമെന്നറിഞ്ഞുകൊണ്ട് എൻറെ ആ ക്രിസ്ത്യൻ സ്നേഹിതന്മാരോടു ചോദിച്ചാൽ അവർ പറയും. എൻറെ മെ

പ്പെട്ടകാലത്തുപോലും ഇതാണു നടപ്പെങ്കിൽ പൂർവ്വകാലത്തെ കഥ പറയാനുണ്ടോ. മി. വറുഗീസു പൊടിയരി നെടിയരിയാക്കുന്ന വിദ്യയാണു തുടങ്ങിയിരിക്കുന്നതു്. നായരെ തൊടാതിരുന്നാൽ പോരാ, നായർ ക്രിസ്ത്യാനിക്കു വഴിമാറിക്കൊടുക്ക പതിവുണ്ടെന്നു സ്ഥാപിക്കുകൂടിവേണം. ഉയൎന്നജാതിക്കാരെന്നു വറുഗീസുകൂടി സമ്മതിക്കുന്ന നായന്മാരെ, തീണ്ടലുള്ള ക്രിസ്ത്യാനികൾ എത്ര അധികം ഉയൎന്നവരായിരിക്കണം. ക്രിസ്ത്യാനിയെക്കാൾ വലുതെന്നു സമ്മതിച്ചിട്ടുള്ള ബ്രാഹ്മണൎക്കുപോലും നായന്മാരെ തീണ്ടലില്ലാതിരിക്കുന്ന മുറയ്ക്കു, ക്രിസ്ത്യാനി ബ്രാഹ്മണന്റേയും മീതെയാണെന്നാവേണം വിചാരിക്കാൻ. ക്രിസ്ത്യാനിയും നായരും അന്നു വളരെ അകന്നു സഞ്ചരിച്ചിട്ടുണ്ടെന്നുള്ളതു പരമാൎത്ഥമാണു്. ക്രിസ്ത്യാനികൾ നായരെ തീണ്ടലുള്ളവരായിട്ടോ, നായർ ക്രിസ്ത്യാനിയെ തീണ്ടലുള്ളവരായിട്ടോ എന്നുള്ള ഭാഗം മാത്രമെ മി. വറുഗീസിനു മനസ്സിലാക്കിക്കൊടുക്കേണ്ടതുള്ളൂ. നായരെ ഒരുജാതിക്കും തീണ്ടലില്ലാത്തവണ്ണം, നായർ അത്ര ഉയൎന്നജാതിയെന്നു ചരിത്രവും അനുഭവവും സാക്ഷ്യപ്പെടുത്തുന്നതുകൊണ്ടു നസ്രാണിയെ, നായന്മാരെ തീണ്ടലുണ്ടായിരുന്നതെന്നു സ്പഷ്ടമാകുന്നു. പുലയൻ, പറയൻ, ഉള്ളാടൻ, മരക്കാൻ മുതലായ വൃത്തികെട്ട ജാതിക്കാർ മതപരിവൎത്തനം ചെയ്താണു ക്രിസ്ത്യാനികൾ ഉണ്ടായതെന്നു ഞാൻ മുമ്പൊന്നു തെളിയിച്ചിട്ടുള്ളമുറയ്ക്കു, നായന്മാൎക്കു തീണ്ടലുള്ള ആ ജാതിക്കാർ പള്ളിയിൽപോയി ചേൎന്നുമാറി എന്നുള്ള കാരണംകൊണ്ടു് അവരുടെ തീണ്ടൽ പോയതായി അവൎക്കു വിശ്വാസം ജനിക്കാതെയും, നായന്മാർ അവരുടെ പ്രാബല്യംകൊണ്ടു് അതനുവദിച്ചുകൊടുക്കാതെയും ഇരുന്നിരുന്നു എന്നാണു തന്നിമിത്തം ക്രിസ്തുമതം സ്വീകരിച്ചശേഷവും രണ്ടും മൂന്നും തലമുറകൾ തീണ്ടൽജാതിക്കാരായിത്തന്നെ ജീവിക്കേണ്ടിവന്നിട്ടുണ്ടെന്നതും ഉള്ളതാണു് പരമാൎത്ഥം. ക്രിസ്തുമതം സ്വീകരിച്ചു എത്രയോ പുലയർ രണ്ടും മൂന്നും തലമുറ കഴിഞ്ഞിട്ടും ഇന്നും വഴിമാറിക്കൊടുക്കുന്ന എന്നുള്ളതിലേക്കു് എത്ര ദൃഷ്ടാന്തം വേണമെങ്കിലും കാണിച്ചുകൊടുക്കാവുന്നതാണു്. ക്രിസ്ത്യാനികൾക്കു വഴിയോളം ഉണ്ടായിരുന്നപോലും. അവൎക്കു പക്ഷിനോടു സംബന്ധപ്പെട്ടു അടുത്തല്ലാതെ കരയോട്ടവും ഉണ്ടായിരുന്നില്ല. ഇക്കാലത്തുപോലും ശുചീകരണവിഷയത്തിൽ വേണ്ട നിർബന്ധമില്ലാത്ത ക്രിസ്ത്യാനികളുടെ അന്നത്തെ പൂൎവ്വീകന്മാർ അധഃകൃതവൎഗ്ഗക്കാരിൽ പെട്ടവരായതുകൊണ്ടു വഴിയാട്ടത്തെയോ വഴിമാറ്റത്തെയോ പറ്റി ശണ്ഠകൂടേണ്ട ആവശ്യമൊന്നുമില്ല. വഴിമാറിയില്ലെങ്കിൽ നായരെ കൊല്ലാൻ ക്രിസ്ത്യാനിക്കു് അധികാരമുണ്ടെന്നും മറ്റും വറുഗീസ്, ശിഖണ്ഡിയെപ്പോലെ നാട്യംക

സ്ഥാനത്തുനിന്ന്, നിർല്ലജ്ജനായി കതിക്കരിച്ചിട്ടുള്ള ഭാഗങ്ങളെ കണക്കുപടി എഴുതുന്നതുതന്നെ എനിക്ക് അവമാനമാകുന്നു. ഒരു നൂററാണ്ടിനുമുമ്പു പറവൂർ രാജാവു, നായന്മാർ ക്രിസ്ത്യൻപള്ളി ഉണ്ടാക്കിക്കൊടുക്കാൻ ശ്രമിച്ചിട്ടും, ക്രിസ്ത്യാനികളുടെ ദുർഭാഗ്യം കണ്ടു ഭയന്ന് അതു വേണ്ടെന്നു വച്ചതുംകൊണ്ടു നായന്മാർക്ക് ഇന്നു ക്രിസ്ത്യാനിയെപ്പോലെ അല്ലാതെ ജീവിക്കാൻ സാധിച്ചു. അങ്ങനെ അന്നു മതഭേദം കൂടാതെ മുമ്പോട്ടുപോന്നിട്ടുള്ള നായർസമുദായവും ക്രിസ്ത്യസമുദായവും ഇന്ന് ആഭിജാത്യത്തിലും, ജാത്യുൽകൃഷ്ടതയിലും, ഏതുനിലയിലിരിക്കുന്നു? ഇന്നത്തെ നിലയിൽ അല്പം കൂടി മെച്ചം അന്നു നായർക്കായിരുന്നിരിക്കുമല്ലോ. അതുകൊണ്ടു അന്നു വഴിമാറിക്കൊടുത്തിട്ടുള്ളതു നായരല്ല; ക്രിസ്ത്യാനിതന്നെയാണ്.

വറുഗീസിന്റെ അടുത്ത ചില പ്രമാണങ്ങളെപ്പററിയും അല്പം ചിലതു പറയേണ്ടിയിരിക്കുന്നതുകൊണ്ടു ഇതിനെ ഈ വിധത്തിൽ ഇവിടെ സമാപിപ്പിക്കയേ നിവൃത്തിയുള്ളു.

സി. അക്കപ്രമാണങ്ങളും പറയാനൊ്. വായനക്കാർക്ക് സി. വറുഗീസിനെ വിശ്വാസമില്ലെങ്കിൽ അദ്ദേഹം പറയുന്ന "നാം ബൊയസ്സിന്റെ ഐതിഹ്യകഥകളുള്ള ഹോവിന്റെ കണക്കുപടിയുടെ ഗ്രന്ഥംതന്നെ നോക്കിക്കൊള്ളണം. ആ കണക്കുപടിയിൽ പറഞ്ഞിട്ടുണ്ട്, ൧൦൦-ൽ ചിററപ്പാനം സന്ധ്യങ്ങൾക്കുമുമ്പു പെരുമ്പടപ്പിന് അൻപതിനായിരം സുറിയാനി യോദ്ധാക്കൾ ഉണ്ടായിരുന്നു എന്ന്", എന്നാൽ അന്നു കൊച്ചിരാജ്യത്തു ക്രിസ്ത്യാനികളുടെ സംഖ്യ ആബാലവൃദ്ധം കണക്കാക്കിയാൽ തന്നെയും അൻപതിനായിരം ഇല്ലായിരുന്നു എന്നു ബോദ്ധ്യപ്പെടുത്താൻ ഒരു പ്രയാസവുമില്ല. കൊച്ചിയിലെ കഴിഞ്ഞ കാനേഷുമാരിക്കണക്കുപ്രകാരം ൨൨൨൦൦൦ ക്രിസ്ത്യാനികളാണുള്ളത്. അതിനുമുമ്പുള്ള കണക്കിൻപ്രകാരം ൨൨൨൦൦൦ ആണ്. പത്തുകൊല്ലംകൊണ്ടു ൫൦ ശതമാനം വർദ്ധനയുണ്ടായിട്ടുണ്ടെന്നു കാണാം. ഈ ന്യായപ്രകാരം ൨൦ ശതകത്തിനു മുമ്പിൽ ൨൫൦൦൦ ക്രിസ്ത്യാനികളെ ആകെ കൊച്ചിയിലുണ്ടായിരിക്കാൻ ഇടയുള്ളു. എന്നാൽ [illegible] പ്പോഴത്തെപ്പോലെ മതപരിവർത്തനജോലി അത്ര ശക്തിയായും പരിഷ്കാരമായും അന്നു നടന്നിട്ടില്ലാത്തതുകൊണ്ടു ഈ ശതമാനത്തിലും കുറച്ചു ക്രിസ്ത്യാനികളെ അന്നുണ്ടായിരിക്കാൻ ന്യായമുള്ളു. അങ്ങനെയാണെങ്കിലും ഹോവ്വിന്റെ കണക്കുപടിയിൽ മറിച്ചു പറഞ്ഞിട്ടുണ്ടെങ്കിൽ എന്തുചെയ്യും.

സി. അച്യുതമേനോൻ, കെ. പി. പത്മനാഭമേനോൻ, അപ്പൻ തമ്പുരാൻ, ശങ്കുണ്ണിമേനോൻ മുതലായ ബഹുമാനപ്പെട്ട വ്യക്തികളെയും നമുക്കു മുമ്പാകെ ഹാജരാക്കുന്നു. ചില വഴിയാത്രക്കാർ പറഞ്ഞതിനെ അവർ സ്റ്റേറ്റ്മാനുവലിലും കൊച്ചീരാജ്യചരിത്രത്തിലും ചേർത്തിട്ടില്ല എന്നല്ലാതെ അതിൽ കവിഞ്ഞൊരു തെളിവൊന്നും ഇക്കാര്യത്തിൽ തരുന്നില്ല. എന്നാൽ അവർ മൌനനിലയിൽ സമ്മതിച്ചിരിക്കുന്നു എന്നാണ് വായനക്കാരെ ധരിപ്പിക്കാൻ മി. വറുഗീസ് ശ്രമിക്കുന്നത്. എവിടുന്ന് ആരെടുത്താലും, അതിനെ പിന്താങ്ങി അതുതന്നെ വിമർശനം ചെയ്യുക, അവയെല്ലാം പരമാർത്ഥമായിരുന്നു എങ്കിൽ, അഭിവൃദ്ധിയെ പ്രാപിച്ചുവരുന്ന ക്രിസ്ത്യൻസമുദായത്തിന് അന്നുണ്ടായിരുന്ന ആ അധികാരസ്ഥാനങ്ങളും, ഉയർന്ന പദവികളും ഇന്നു നാമാവശേഷമായിപ്പോകാൻ യാതൊരു ന്യായവും കാണുന്നില്ല. ഇങ്ങനെ പുരാതനകാലം മുതലേ പാരമ്പര്യക്രമത്തിന് യുദ്ധവീരന്മാരും, ഭരണനിപുണന്മാരും ഉണ്ടായിരുന്നു എങ്കിൽ, കൊച്ചിയിലെയോ കോഴിക്കോട്ടിലെയോ തിരുവിതാംകൂറിലെയോ രാജ്യചരിത്രത്തിൽ ക്രിസ്ത്യാനികളിൽ നിന്നും ഒരു സേനാനായകനൊ ഒരു മന്ത്രിയോ മറ്റെന്തിലും ഒരു ഉദ്യോഗസ്ഥനൊ ഏതുകാലത്തെങ്കിലും ഉണ്ടാകേണ്ടതല്ലായിരുന്നോ? അങ്ങനെ ഒരു പേരു ചരിത്രത്തിന്റെ ഏതുഭാഗത്തും കാണിച്ചുതന്നാൽ ഞാൻ വിശ്വസിക്കാം. കൊച്ചിയിലും തിരുവിതാംകൂറിലും ഇന്നുള്ള പട്ടാളത്തിൽ ഒരൊറ്റ ക്രിസ്ത്യൻ ഭടനേയും കാണുന്നില്ല. അവരെ ചേർക്കാത്തതു പാരമ്പര്യ ക്ഷേത്രവ്യവസ്ഥിതിക്ക് ചേരാത്തതാണെന്ന് ഇന്നും ബോധം വളർത്തിക്കൊണ്ടിരിക്കുന്നതേയുള്ളൂ. ജനിച്ചതുതന്നെ പട്ടാളമായിട്ടുള്ള ക്രിസ്ത്യൻജാതി എങ്ങനെ ഏതുകാലത്ത് പട്ടാളത്തിൽനിന്നും പുറത്തു പോയി എന്നു തെളിയിക്കേണ്ട ഭാരം മി: വറുഗീസിനാണ്. നശിച്ചുപോകുന്ന ഒരു ജാതിക്കാരെന്നിൽ അങ്ങനെ സംഭവിച്ചു എന്നു വരാം. എന്നാലും ആ സമുദായത്തിൽപെട്ട ഒറ്റയാളും ഭരണകാര്യങ്ങളിലും സൈനികവകുപ്പിലും കാണാതിരിക്കാൻ പ്രയാസമാണ്. ക്രിസ്ത്യാനി ഈ രണ്ടു രാജ്യങ്ങളിലും അഭിവൃദ്ധിയെ പ്രാപിച്ചുവരുന്ന ജാതിക്കാരാണെന്നുള്ളതു നിസ്തർക്കമാകുന്നു. അങ്ങനെയുള്ള ഒരു ജാതിയെയാണ് ഈ പട്ടാളത്തിലെ ഒരു ശിപായിആയിട്ടുപോലും കാണാൻ സാധിക്കാതെ വന്നിരിക്കുന്നത്. എന്നാലും അവർ പട്ടാളക്കാരും ഉയർന്ന ജാതിക്കാരുമാണെന്ന സമ്മതിക്കണം. അതു സമുദായശാസ്ത്രദൃഷ്ട്യാ തെറ്റായിട്ടുള്ളതും, മി: വറുഗീസിന്റെ ന്യായപ്രകാരം പൂർവാപരവിരുദ്ധമായിട്ടുള്ളതുമാകുന്നു. അതുകൊണ്ടു വറുഗീസിനും അദ്ദേഹത്തിന്റെ ജാതിക്കും പ

ചളപളെ മിന്നിത്തിളങ്ങുന്നതായ പട്ടുമുത്തുക്കുടകളുടെയും ശോണ ദീപ്തിപ്രവാഹത്തിൽ അസ്തമനമസ്തകം മുങ്ങിപ്പൊങ്ങി മാർ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ധന്യകളേബരം കിഴക്കോട്ടു സുമാർ ഒരു ഫർലോങ്ങ് ദൂരത്തിലായി പ്രത്യക്ഷപ്പെട്ടു. ഒന്നാംനോട്ടത്തിൽ അതു് കനകക്കുന്നുബംഗ്ലാവിലെത്തീട്ടു കോവിലകത്തേക്കു മടങ്ങി എഴുന്നള്ളുന്ന കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടായിരിക്കാമെന്നു് ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു് സ്വകാര്യമായി ഊഹിച്ചു. എങ്കിലും ഏതാനും അടികൂടി മുമ്പോട്ടു പോയപ്പോഴേക്കു് ആ ഊഹം കേവലം അസ്ഥാനത്തിലാണെന്നു് അവിടേക്കു ബോദ്ധ്യമായി. എന്നാൽ പിന്നെ ആരായിരിക്കാം. തൃപ്പൂണിത്തുറ രാജധാനിയുമായി ഏകദേശമായിട്ടെങ്കിലും പരിചയമുള്ള ആരൊരുത്തനായിരുന്നാൽതന്നെയും നാലുമണിക്കുശേഷം സവാരി പുറപ്പെടുന്ന, തടിച്ചുകൊഴുത്ത ഗൗണ്ഡറാമിന്റെ തൂവെള്ളനിറം ദൂരവെ കണ്ടുകൂടുമ്പോൾതന്നെ അവർ കറ ശരിക്കു മനസ്സിലാക്കി താഴത്തിറങ്ങി നിൽക്കുമെന്നുള്ളതു നിശ്ചയമാണെന്നിരിക്കെ, ഒരു മുക്കാൽഫർലോങ്ങ് അഭിമുഖമായി സമീപിച്ചിട്ടുകൂടിയും, നാട്ടാചാരം അനുസരിച്ചു് ഒഴിഞ്ഞുമാറി മറയുകയോ, സവാരി നിറുത്തി താഴത്തിറങ്ങി ഓച്ഛാനിച്ചു നിൽക്കയോ ചെയ്യാതെ ലവലേശം കൂസലെന്യേ ഔദ്ധത്യപൂർവ്വം കുതിരയെ മുമ്പോട്ടു നയിക്കുന്ന ആ ഒരു മനുഷ്യൻ ആരുതന്നെ ആയിരിക്കണം, പാലിയത്തു വലിയച്ചൻ ആയിരിക്കുമോ? അതാവാൻ തരമില്ല. ഉണ്ണിവരോത്തുർ വാദ്ധ്യാൻനമ്പൂരിയായിരിക്കുമോ? അതുമല്ല. ബ്രിട്ടീഷ് റസിഡണ്ടായിരിക്കുമോ? അതുമാവില്ല; അദ്ദേഹത്തിന്റെ വേഷമേ ഇങ്ങനെയല്ലല്ലോ. എന്തിനു്; വല്ല അപരാധികളും ആരുതന്നെ ആയിക്കൊള്ളട്ടെ. ശിക്ഷാർഹന്മാരായ അവർ ആരുതന്നെ ആയിരുന്നാലും ആ ആചാരവിലംഘികൾ കൊച്ചിരാജ്യത്തിനു പുറത്തുള്ള വല്ല നിരൂപണബുദ്ധികളൊ, അഥവാ രാജസ്ഥാനത്തെ മനഃപൂർവ്വം നിന്ദിക്കുന്ന ഔചിത്യബോധമില്ലാത്ത വല്ല ദാംഭികന്മാരോ ആയിരിക്കണമെന്നു് അല്പനേരത്തെ വിചിന്തനത്തിനുശേഷം തിരുമനസ്സുകൊണ്ടു നിശ്ചയിച്ചു."

മനുഷ്യസ്വഭാവത്തെയും, ഊഹാപോഹങ്ങളെയും, സംഭവ്യങ്ങളെയും പറ്റി മി. വറുഗീസിനു നല്ല നിശ്ചയമാണു്. മെത്രാന്റെ വരവു കണ്ടിട്ടു് - മിക്കവാറും അട്ടത്തുകഴിഞ്ഞപ്പോൾ പടിഞ്ഞാറുള്ള സൂര്യൻ കിഴക്കിനിന്നുദിച്ചുയരുകയാണൊ? അതോ, അതു കൊച്ചിമഹാരാജാവായിരിക്കുമൊ എന്നാണു് യുവരാജാവിന്റെ ശങ്ക. മഹാരാജാവു സാധാരണ ഇങ്ങനെ ഘോഷയാത്രയാ

യി പുറപ്പെടാറില്ലെന്നും, വല്ല വിശേഷവും ഉണ്ടെങ്കിൽ യുവരാജാവു അറിയാതിരിക്കാൻ ഇടയില്ലെന്നും, നാട്ടുവാഴ്ചയായ് മറ്റോ യാത്രയുള്ളതുകൊണ്ട് എന്തുകാരണംകൊണ്ടായാലും അങ്ങനെ ഒരു ഘോഷയാത്രയ്ക്കു പുറപ്പെടുകയില്ലെന്നും വിചാരിക്കാൻ ഒരു രാജബുദ്ധി വേണമെന്നില്ല; സാധാരണക്കാർക്കുതന്നെ കഴിയുന്നതാണ്. മെത്രാന്റെ അകമ്പടിക്കാരായ വറീതും തൊമ്മനും മഹാരാജാവിന്റെ അകമ്പടിക്കാരെ കാണാൻ ഇടയില്ലാത്തതുകൊണ്ടും അതു രാജാവിന്റെ എഴുന്നള്ളത്തല്ലെന്നു വിചാരിക്കാൻ ഒരു പ്രയാസവുമില്ല. എന്നിരുന്നിട്ടും യുവരാജാവിനെക്കൊണ്ട് ഇതു രാജാവാണെന്നു ബുദ്ധിശൂന്യമായി വിചാരിപ്പിച്ചത്, മെത്രാപ്പോലീത്താ രാജസമാനനാണെന്ന പ്രഥമദൃഷ്ടിയിൽ യുവരാജാവിനുകൂടി തോന്നത്തക്ക ആളാണെന്നു കാണിക്കാൻവേണ്ടി മാത്രമാണ്. എന്നാൽ മഹാരാജാവല്ല എന്നു തോന്നിയപ്പോഴും ഉണ്ടായ ശങ്കയാണു വിശേഷം; പാലിയത്തു വലിയച്ചനാണോ എന്നാണ്. പാലിയത്തച്ചൻ കൊച്ചിരാജ്യത്തെ ഒരു പ്രഭുവും മന്ത്രിയുമാണ്. ഒരു മഹാരാജാവിന്റെയും മന്ത്രിയുടേയും പദവി, ആ രാജ്യത്തെ, യുവരാജാവിനുതന്നെ തെറ്റിദ്ധരിക്കത്തക്ക നിലയിലുള്ളതാണെന്നു മി. വറുഗീസിനല്ലാതെ മറ്റാർക്കും പറയാൻ സാദ്ധ്യമല്ല. മി. വറുഗീസിന്റെ വിദ്യാർത്ഥം രാജസ്വാതന്ത്ര്യത്തിലെ മന്ത്രിയും രാജാവും തമ്മിൽ വ്യത്യാസമില്ലാതിരിക്കാമെന്നല്ലാതെ, ലോകത്തിലെ ഒരു മന്ത്രിക്കും ആ രാജ്യത്തെ രാജാവിന്റെ പദവി ഉണ്ടായിരുന്നു എന്നോ ഉണ്ടെന്നോ പറയാൻ ആരും തയ്യാറാകയില്ല. അതു പാലിയത്തച്ചൻ അല്ലെന്നു തോന്നിയ ഉടനെ, അവിടത്തെ ദിവാൻപേഷ്കാർ ആണോ എന്നും അതുമല്ലെങ്കിൽ തഹശീൽദാരന്മാരിൽ വല്ലവരും ആയിരിക്കുമോ എന്നും, അങ്ങനെ കീഴ്പ്പോട്ടിറങ്ങി കൊട്ടാരത്തൂപ്പുകാരിൽ വല്ലവരുമാണോ എന്നും യുവരാജാവിനെ കൊണ്ടു ശങ്കിപ്പിക്കാഞ്ഞതു മി. വറുഗീസിന്റെ രാജഭക്തിയും മര്യാദയുംകൊണ്ടു മാത്രമാണ്. പാലിയത്തച്ചനും അല്ലെന്നു ബോദ്ധ്യപ്പെട്ടപ്പോഴും. വാദ്ധ്യാൻനമ്പൂതിരിയാണോ എന്നു ശങ്കിക്കുന്നു. ആ ശങ്കയ്ക്കും അസ്ഥാനമില്ലെന്നുവന്നപ്പോഴും അതിനടുത്ത പൂർണ്ണലക്ഷണമുള്ള റസിഡണ്ടുസായ്പാണെന്നു മിക്കവാറും തീർച്ചപ്പെടുത്തുന്നു. ഒന്നുകിൽ സൂര്യദേവൻ. അല്ലെങ്കിൽ മഹാരാജാവ്, അല്ലെങ്കിൽമന്ത്രി. അതുമല്ലെങ്കിൽ വാദ്ധ്യാൻനമ്പൂതിരി. അതു തെറ്റെങ്കിൽ റസിഡണ്ടുസായ്പ്. എന്തൊരു ശങ്കയ്ക്കു വല്ല തെറ്റുമുണ്ടോ? ശങ്കിക്കത്തക്ക വല്ല സാമ്യവുമുണ്ടോ? ഇതു പുതിയ ഒരലങ്കാരശാസ്ത്രമാണ്. സകലതും നവീകരിക്കാൻ പുറപ്പെട്ടിട്ടുള്ള വറുഗീസിന്, ഭാഷയെ നവീകരിക്കാനും പുതിയ അലങ്കാരങ്ങൾ ഉണ്ടാക്കാനും അവകാശമില്ലെന്ന് ആരു പറയും? രാജരാജവർമ്മ കോയിത്തമ്പു

ഭാൻ മരിച്ചുപോയില്ലെങ്കിൽ ഇതു് ഏതലങ്കാരത്തിൽ ഉൾപ്പെടുമെന്നു ചോദിച്ചറിയാമായിരുന്നു. ഇതു ഭാഷയ്ക്കലങ്കാരമാകുന്നില്ലെങ്കിൽതന്നെയും, വറുഗീസിനു് ഒരു അലങ്കാരമാണെന്നു തീർച്ചയാണു്.

ഏതായാലും ശങ്കിച്ചുശങ്കിച്ചു് ഒടുവിൽ ഒരുതീരുമാനത്തിലെത്തി. അതു് ഒരു നസ്രാണിവൈദികനായിരിക്കണമെന്നു മിക്കവാറും ഊഹിച്ചുകഴിഞ്ഞു. അപ്പോൾ യുവരാജാവിന്റെ മട്ടൊക്കെ മാറി. "അദ്ദേഹത്തിന്റെ നേത്രങ്ങൾ കോപകലുഷമായി ചമഞ്ഞു. അമർഷാധിക്യത്താൽ അവിടുത്തെ പാദതലങ്ങൾ അതാവേടിയിൽ വല്ലാതെ ഉരുമ്മി അമർന്നു." യുവരാജാവിന്റെ ഈ വികാരസ്ഥിതി മെത്രാപ്പോലീത്തായുടെ പദവിയുടെ സൂക്ഷ്മം വെളിപ്പെടുത്തുന്നതാണെന്നു മി. വറുഗീസറിഞ്ഞതില്ല. തനിക്കെതിരെവരുന്ന ആളാം ഘിധനെന്നോ, വാദ്ധ്യാൻനമ്പൂതിരിയോ ആണെന്നോ എന്നു ശങ്കിച്ചപ്പോൾ അദ്ദേഹത്തിനു യാതൊരു അസുഖവും ഉണ്ടായില്ല; എന്നല്ല, തന്റെ ഒരു ഉദ്യോഗസ്ഥനായ പാലിയത്തച്ചൻ ആയിരിക്കും എന്നുള്ള ശങ്കയിലും ക്ഷോഭമുണ്ടാകാത്ത യുവരാജാവിനു്, അതൊരു നസ്രാണിവൈദികനായിരിക്കുമെന്നുള്ള ഊഹത്തിൽതന്നെ നേത്രം കോപകലുഷമായതുകൊണ്ടു്, നസ്രാണിസമുദായത്തിന്റെയും അവരുടെ മെത്രാപ്പോലീത്തായുടെയും അന്നത്തെ നിസ്സാരനില സ്പഷ്ടമാകുന്നുണ്ടു്. മഹാരാജാവായാലും ക്ഷമിക്കാമെന്നും, എഴുന്നള്ളത്തിനെതിരായി വരുന്ന ഒരു മെത്രാന്റെ യാത്രയെപ്പററി സ്മരിക്കാൻതന്നെ സാദ്ധ്യമല്ലെന്നുമുള്ള മനഃസ്ഥിതിയാണു് അന്നത്തെ ജനസമുദായത്തിനും രാജാക്കന്മാർക്കും ഉണ്ടായിരുന്നതെന്നു മി. വറുഗീസ് ഈ വർണ്ണനമൂലം തെളിയിച്ചിരിക്കുന്നു. യുവരാജാവിന്റെ കുതിര ഏതാനും അടികൾ മുമ്പോട്ടുവച്ചപ്പോഴാണു്, തലേദിവസം നാട്ടുവലായ്മ ലംഘിച്ച മെത്രാപ്പോലീത്തായാണെന്നു അദ്ദേഹം ശങ്കിച്ചതു്. "ഗൗണ്ഡറാം ഒരടികൂടി മുമ്പോട്ടുവച്ചു. ഇളയതമ്പുരാൻ ദൃഷ്ടിഉയർപ്പിച്ചു നോക്കി. ഒരടികൂടി വച്ചു ഗൗണ്ഡറാം. തമ്പുരാൻ തിരുമനസ്സുകൊണ്ടു് കുറെക്കൂടി സൂക്ഷിച്ചുനോക്കി." ഇങ്ങനെ അരിപ്പൊടിയും, ചുരണ്ടിയ തേങ്ങയും ഇടകലർത്തിട്ടു് പിട്ടു്, ഉണ്ടാക്കുന്ന സമ്പ്രദായത്തിൽ 'അടിയും' 'നോട്ടവും' മാറിമാറി നിറച്ചു പുതുതായുണ്ടാക്കിയ ഈ 'അപ്പ'ക്കഷണവും അതിന്റെ പിന്നാലെയുള്ള വീണ്ടുതുള്ളികളും കൊണ്ടു വായനക്കാരെ തൃപ്തിപ്പെടുത്താൻ ശ്രമിച്ചിട്ടു്, ഗൗണ്ഡറാമിന്റെ ഊന്നിയ കൈകളെ ഉയർത്താൻ ഭയപ്പെട്ടതായി മി. വറുഗീസു വിവരിക്കുന്നു. "ആ വെള്ളക്കുതിര നന്നെ അരച്ചുറച്ചു് ഒരടി മുമ്പോട്ടുവച്ചു. ഒന്നുകൂടി വച്ചു, പിന്നെയും വച്ചു, വീണ്ടും വച്ചു" ഇങ്ങനെ വച്ചുവച്ചു് "അഞ്ചടിയായി. ആ

റടിയായി, ഏഴടിയായി, എട്ടാമത്തേതായി. തൽക്ഷണം അത്യഗാധമായ ഒരു അഗാധകുഴിയുടെ വക്കത്തുവച്ച് സ്വജീവനെ അപകടത്തിൽനിന്നു രക്ഷിക്കുന്നതിൽ പ്രദർശിപ്പിക്കാറുള്ള ശീഘ്രസന്നാഹതയോടുകൂടി പെരുമ്പടപ്പു യുവരാജാവ് "ബസ്സ് ബസ്സ്" എന്ന് ഉറക്കെ ഉച്ചരിച്ചുകൊണ്ടു ഗൗണ്ഡറാമിന്റെ കടിഞ്ഞാൺ പിന്നാക്കം വലിച്ച് ആ അശ്വത്തിന്റെ പുരോഗതിയെ പ്രതിബന്ധിച്ചു.

മെത്രാപ്പോലീത്തായെ സമീപിക്കുന്തോറും, യുവരാജാവിന്റെ കുതിരയ്ക്ക് ഉത്തരിക്കത്താൻ ശേഷിയില്ലാത്ത കൈക്കയുണ്ടായതെങ്ങനെയാണെന്നും, അതു അറച്ചുറച്ചു കൈകാലുള്ളുക്കുന്നതിനുള്ള കാരണമെന്തെന്നും മനസ്സിലാകുന്നില്ല. മെത്രാപ്പോലീത്തായുടെ പഞ്ചകല്യാണിക്കായിരുന്നു ഈ ക്ഷീണം വന്നിരുന്നതെങ്കിൽ അതിന്റെ അർത്ഥം മനസ്സിലാക്കാമായിരുന്നു. എന്നാൽ കുതിര മെല്ലെ അണഞ്ഞെത്തി വച്ചപ്പോഴേക്കു യുവരാജാവു പെട്ടെന്നു മരണവേദനയോടുകൂടി ഭയപ്പെടുകയാണു ചെയ്തത്, അതിനുള്ള കാരണം സ്പഷ്ടമാക്കിട്ടുണ്ട്.

"കുറേ ദൂരത്തിലായി എതിരേ വരുന്ന പഞ്ചകല്യാണിയുടെ ശിരസ്സിൽ മിന്നമിന്നങ്ങി മിന്നുന്ന സ്വർണ്ണക്കുരിശു കണ്ടതോടെ, ഇളയതമ്പുരാൻ തിരുമനസ്സിലെ നേത്രപങ്കജങ്ങൾ വല്ലാതെ പുകഞ്ഞുതുടങ്ങി."

കുരിശു കണ്ടപ്പോൾ യുവരാജാവിന്റെ കണ്ണുപുകഞ്ഞു എന്നു പറയുന്നതു ദ്വേഷ്യംകൊണ്ടോ വെറുപ്പുകൊണ്ടോ എന്നു വ്യക്തമാകുന്നില്ല. യുവരാജാവു ഭയപ്പെടുകയും വ്യസനിക്കയും ചെയ്തു എന്നു വായനക്കാരെ മനസ്സിലാക്കാനാണ് വറുഗീസിന് ആഗ്രഹമെന്നു തോന്നുന്നു. ഭയവും വ്യസനവും വന്നാൽ കണ്ണു പുകയുകയാണോ മററു വല്ല വികാരവും ഉണ്ടാകുകയാണോ ചെയ്യുന്നതെന്ന് അദ്ദേഹത്തിനു നിശ്ചയമില്ല. ആകപ്പാടെ പ്രയോഗിക്കാൻ അല്പം ചില വിശേഷണങ്ങൾ മാത്രം കൈവശമുള്ള വറുഗീസ് അവയെ സ്ഥാനത്തിലും അസ്ഥാനത്തിലും ആവശ്യത്തിലും അനാവശ്യത്തിലും ഉപയോഗപ്പെടുത്തുന്നതു കണ്ടാൽ കണ്ണു പുകയുന്ന സാഹിത്യരസികന്മാരുണ്ടെങ്കിൽ അവർ വറുഗീസിന്റെ വിവരക്കേടിനേയും ബുദ്ധിയില്ലായ്മയേയും ഓർത്തു ക്ഷമിക്കണമെന്നാണ് എന്റെ അഭിപ്രായം. കുരിശുകണ്ടാൽ കണ്ണുപുകയത്തക്ക വെറുപ്പ് കേരളത്തിലെ രാജാക്കന്മാർക്കുണ്ടായിരുന്നു എങ്കിൽ, ഇന്ന് ഇവിടെ കാണുന്ന കലാപങ്ങൾക്കും അഹങ്കാരഘോഷണികൾക്കും മാറ്റമുണ്ടാകയില്ലായിരുന്നു. ലോകത്തെ തുറന്നുകാണാൻ ആഗ്രഹിച്ചിരുന്ന വിശാലമനസ്കന്മാരായ ഹിന്ദുരാജാക്കന്മാർ അവരുടെ പ്രജകൾ

ഹിതാനുസരണമുള്ള മതവിശ്വാസികളാകുന്നതിൽ തടസ്സം പുറപ്പെടുവിച്ചില്ലെന്നല്ല, പ്രോത്സാഹനവും സഹായവും ചെയ്തുകൂടി ചെയ്തു എന്നുള്ളത് സ്തുത്യർഹമാണെങ്കിലും. അങ്ങനെ മാറ്റം കൂട്ടുന്നവരുടെ പിന്തുടർച്ചക്കാർ നാട്ടിലുള്ള മറ്റു സമുദായക്കാരോടും രാജകുടുംബത്തോടുതന്നെയും ദ്രോഹം പ്രവർത്തിക്കുന്ന കൃതഘ്നന്മാരായി വരുമോ എന്നു ദീർഘദൃഷ്ടിയോടുകൂടി ചിന്തിച്ചില്ലെന്ന് ഒരു കുറവു അവരിലുണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ ഹിന്ദുരാജാക്കന്മാർക്ക് ഉണ്ടായിരുന്നതും, ഇപ്പോഴും ഒട്ടൊക്കെ ഉള്ളതും ആയ ആ കുറവിനെപ്പറ്റി വിലപിച്ചതുകൊണ്ടു വിശേഷമില്ല. സ്വമതസ്ഥാപനമായ ദേവസ്വത്തെ ഗവൺമെൻറു കൈയടക്കി അവയുടെ വിലതീരാത്ത സ്ഥാവരജംഗമസ്വത്തുക്കളെ വിമതസ്ഥർക്കുകൂടി ഉപയോഗപ്പെടുത്തത്തക്കവണ്ണം രാജ്യകാര്യങ്ങൾക്ക് വിനിയോഗിക്കയും രാജമതവിശ്വാസികളായ സാധുക്കൾക്ക് യാതൊരു സഹായവും ആ സ്ഥാപനങ്ങളിൽനിന്നും ഉണ്ടാകാതെയും അവരെ മനുഷ്യരാണെന്നുപോലും ഗണിക്കാതെയും അവരുടെമേൽ അധികാരം ചെലുത്തി നാൾക്കുനാൾ അധഃപതിപ്പിക്കയും ചെയ്യുന്ന രാജാക്കന്മാർ തന്നെയാണ്. പള്ളികൾ കെട്ടുന്നതിനു ഭൂമിയും പണവും, അതിൻെറ നിലനില്പിനുവേണ്ട വസ്തുവകകളും വിദ്യാഭ്യാസസ്ഥാപനങ്ങൾക്കുവേണ്ട സഹായങ്ങളും ചെയ്തു അവരെ മുമ്പോട്ടുകൊണ്ടുവന്നതു്. സ്വമതത്തിനും സ്വജനങ്ങൾക്കും വേണ്ടതു ചെയ്യാതെയും, അവരെ വിഗണിച്ചും ഇതരമതപോഷണം നാനാപ്രകാരേണ ചെയ്തിട്ടുള്ള കേരളരാജാക്കന്മാരെ, അവർ ബ്രിട്ടീഷ് കൊടിയുടെ കീഴെയാണെന്നു പറഞ്ഞു ഭയപ്പെടുത്തി ഉദ്യോഗങ്ങൾ വാങ്ങുകയും മററു കാര്യങ്ങൾ ചെയ്യുകയും ചെയ്യുന്നതുകാണുമ്പോൾ അതു രാജാക്കന്മാരുടെ കർമ്മഫലമാണെന്ന് ഓർമ്മിച്ച് ആശ്വാസമുണ്ടാക്കാൻ ശ്രമിക്കേണ്ടിവരുന്നു. ക്രിസ്ത്യാനികളെ ആവശ്യത്തിൽ കവിഞ്ഞു സഹായിച്ചിട്ടുള്ള തിരുവിതാംകൂർ രാജാക്കന്മാർപോലും, കൊച്ചിരാജാക്കന്മാരുടെ, ആ വിഷയത്തിലുള്ള ഹ്രസ്വദൃഷ്ടിയുടെ മുമ്പിൽ രണ്ടാംതരത്തിൽ നില്ക്കാനെ സാധിക്കയുള്ളു. അങ്ങനെയുള്ള കൊച്ചിരാജ്യത്തുവച്ചാണ് അവിടത്തെ യുവരാജാവിൻെറ കണ്ണുതുറക്കപ്പാനും അദ്ദേഹത്തെ അവമാനിക്കാനും മി. വറുഗീസ് തന്നെ സ്വന്തം മെത്രാനുമായി ഹാജരാകുന്നതു്. മി. വറുഗീസിൻെറയും കൂട്ടരുടേയും ഈമാതിരി പ്രയോഗം കൊണ്ടെങ്കിലും രാജാക്കന്മാരുടെ കണ്ണു തെളിഞ്ഞെങ്കിൽ മേലാൽ അതു പുകയ്ക്കാതെ കഴിക്കാമായിരുന്നു.

യുവരാജാവിനുണ്ടായ മനഃസ്ഥിതിതന്നെ അദ്ദേഹത്തിൻെറ വെളിത്തടിക്കാരനുമുണ്ടായി. രാജാവിനെ ധിക്കരിക്കുന്ന മെത്രാ

നോക്കീട്ട്, സംശയമുണ്ടായെങ്കിലും, നാസാഗ്രദൃഷ്ടിയോടെ മുറവോട്ട പറഞ്ഞ വെള്ളിത്തടിക്കാരനെക്കണ്ട്. അയാളുടെ പിന്നാലെ അധപാത്രധനായി പ്രത്യക്ഷപ്പെട്ട ശ്രേഷ്ഠാകാരം കൊച്ചിയിലെ ഒരു രാജാവാണെന്നു ബുദ്ധിമാനായ മെത്രാപ്പോലീത്തായ്ക്കു മനസ്സിലായി. മെത്രാൻ അറിയാതെ ഉപചാരവും ചെയ്തു എന്നുപോലും പറയാതെ, പൂർണ്ണമായ രാജദ്രോഹകുറ്റം ചുമത്താൻ തക്കവണ്ണം അദ്ദേഹത്തെ ബഹുജനസമക്ഷം സമർപ്പിച്ചു രാജഭക്തവംശജനായ മി. വറുഗീസ് രാജദ്രോഹിയേക്കാൾ അധികം മതദ്രോഹിയാണെന്നു നേരും മര്യാദയുമുള്ള ക്രിസ്ത്യാനികൾക്കു തോന്നാതിരിക്കയില്ല. ഒരു സാമാന്യാചാര്യനായ ആ മെത്രാനെ, ദുഷ്ടനും ദുർന്നയനും അപഹാസ്യനും എന്ന നിലയിൽ ഇങ്ങനെ വേഷംകെട്ടിച്ച് അദ്ദേഹത്തിന്റെ അന്തേവാസികൾക്കും പിന്തുടർച്ചക്കാർക്കും തീരാക്കളങ്കവും അവമാനവും ഉണ്ടാക്കിയതു് വറുഗീസിനെ, അവരുടെ ഹൃദയാഗ്നി ഭസ്മീകരിക്കയില്ലെന്നു ആരറിഞ്ഞു. എന്തായാലും മി. വറുഗീസ്,

"പെററമാതാവിനുള്ള യൗവനമാകും വൃക്ഷം-
പറെറവെണ്ടിക്കാനുള്ള ഒരു കോടാലി"

മാത്രമാണെന്നു സമുദായം ഇന്നല്ലെങ്കിൽ നാളെ തീരുമാനിക്കുമെന്നുള്ളതു തീർച്ചയാണ്.

മെത്രാപ്പോലീത്താ, യുവരാജാവിനെ ആരെന്നു മനസ്സിലാക്കി എങ്കിലും,

"പ്രകൃത്യാ ധീരനായ അദ്ദേഹം അക്കാര്യമേ ശ്രദ്ധിക്കയുണ്ടായില്ല. തിരുമനസ്സുകൊണ്ടാകട്ടെ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു മഹാ"സംസ്ഥാനങ്ങൾ ഉൾപ്പെട്ടതായ മലയാള നാട്ടിൽ ആയിരത്തെണ്ണൂറിലധികം വർഷകാലമായി സ്വദേശചരിത്രകാരന്മാരുടേയും അനന്തരം പാശ്ചാത്യചരിത്രകാരന്മാരുടേയും അനന്യമായ പ്രശംസാപാത്രങ്ങൾ. അവ്യാജാരങ്ങൾക്കു പാത്രീഭവിച്ച്, സ്വയംവൃത്തികൊണ്ടും. വാണിജ്യവൈദഗ്ദ്ധ്യംകൊണ്ടും പരദേശാത്യപ്രാചീനതയോടുകൂടി പരന്നു വളർന്നുകിടക്കുന്ന ചരിത്രപ്രഖ്യാതമായ കേരളീയപൌരസ്ത്യ മാർതോമാസ്സ് ക്രിസ്ത്യൻ മഹാസമുദായത്തെ സംബന്ധിച്ചിടത്തോളം, നസ്രാണി സമുദായപരമാദ്ധ്യക്ഷൻ, സംസ്ഥാനവൈദികമഹാചാര്യൻ, എന്നീ പ്രശസ്തപദവികളിൽ, കേവലം സഭാധികാരിയായ ഒരു സാമന്തരാജാവിന്റെ വെള്ളിത്തടിയേയും ചെങ്കോലിനേയുംകാൾ ശ്രേഷ്ഠമായ ക്രിയാശക്തികളും, സിംഹാസനാധിപനായ ചക്രവർത്തിനിതന്നെയും. ത

ന്റെ അംശവടിയെ കൃത്യമായി ബഹുമാനിക്കുന്നതാണെന്നുള്ള ദൃഢവിശ്വാസത്തോടുകൂടി പഞ്ചകന്യകയുടെ ഭഗവാൻ ഇളക്കി ആ ഇടവകയുടെ നടയെ അൽപ്പമായിട്ടെങ്കിലും തിരിപ്പിച്ചില്ല."

മാർത്താണ്ഡവർമ്മയിലെ സുന്ദരയ്യർ അവസരംവരുമ്പോഴെല്ലാം 'സ്ഥാനേസ്ഥിതസ്യപത്മസ്യ' എന്ന ശ്ലോകക്കഷണം ചൊല്ലി വിഷമിപ്പിക്കുന്നതുപോലെയാണു്, മി. വറുഗീസ് 'തിരുവിതാംകൂർ കൊച്ചി, മലബാർ എന്നീ മൂന്നു മഹാസംസ്ഥാനങ്ങളും ഉൾപ്പെട്ട മലങ്കരനാട്ടിനെ' വീണ്ടും വീണ്ടും ആവർത്തിക്കുന്നതു്. കൊച്ചിരാജാവിനെ നിസ്സാരനായ ഒരു സാമന്തരാജാവായിത്തള്ളുന്ന വറുഗീസ്, മെത്രാപ്പോലീത്തായെ ചക്രവർത്തിനികൂടി ആദരിക്കുന്ന 'അംശവടി' ക്കാരനായി ഉയർത്തുന്നതു കാണാൻ കൗതുകമുള്ള ഒരു കാഴ്ചയാണു്. ഒരു മെത്രാന്റെ — വിശേഷിച്ചു് ഒരു നാട്ടുമെത്രാന്റെ — 'അംശവടി'യെ ചക്രവർത്തിനി, എന്നു്, എവിടെവെച്ചു്, ബഹുമാനിച്ചു എന്നാണു പറയുന്നതു്? വിക്ടോറിയാ മഹാരാജ്ഞി, ഭരിക്കാതെ ഒരു 'അംശവടി'യോ 'മുഴവടി'യോ മലങ്കരയിലെന്നല്ല ഒരു രാജ്യത്തിലേയും മെത്രാനെയോ ഭജിക്കുന്നതായി ഇതുവരെ ആരും അറിഞ്ഞിട്ടില്ല. മെത്രാനൊ, അതിനേക്കാൾ വലിയ ആളൊ ആരായിരുന്നാലും അവർ നാട്ടുകാർ ആണെങ്കിൽ ഒരു സാധാരണ വെള്ളക്കാരനുള്ള പൂജ്യതപോലും അസാമാന്യമാണു്. ദൃഷ്ടാന്തത്തിനു തെക്കെ ആഫ്രിക്കയെ നമുക്കെടുക്കാം. അവിടെ വെള്ളക്കാർ താമസിക്കാൻ പ്രത്യേകം നീക്കിവച്ചിട്ടുള്ള സ്ഥലത്തെങ്ങും ഇൻഡ്യാക്കാർ പ്രവേശിക്കാൻ പാടില്ലല്ലൊ. നമ്മുടെ നാട്ടുമെത്രാന്മാരിൽ ചിലരെ അവിടെ അയയ്ക്കാം. അവരുടെ അംശവടിയുംകൊണ്ടു് ഇൻഡ്യാക്കാർ പ്രവേശിക്കാൻ പാടില്ലെന്നു വിരോധിച്ച സ്ഥലത്തൊന്നു കടന്നുനോക്കട്ടെ. അപ്പോൾ കാണാം അംശവടിയെപ്പറ്റിയുള്ള ബഹുമാനം. ക്രിസ്ത്യാനികളിൽ പലർക്കും ഇങ്ങനെ ഒരു തെറ്റിദ്ധാരണയുണ്ടു്. അവരും ചക്രവർത്തിയും ക്രിസ്തുമതക്കാരാണെന്നു വിശ്വസിക്കുന്നതു് എന്നാളുള്ളതുകൊണ്ടു്. ഇവിടത്തെ, വെറും പുത്തൻകാരൻ ക്രിസ്ത്യാനിയും, ചക്രവർത്തിയും തമ്മിൽ എന്തോ ഒരു അസാധാരണമായ ഒരു ബന്ധമുണ്ടെന്നു് അവർ തെറ്റായി വിശ്വസിക്കുന്നു. തന്നിമിത്തം സ്വരാജ്യത്തിനു വിപരീതമായി ബ്രിട്ടീഷ് ഗവർമ്മെന്റിനെ സഹായിക്കുന്നതാണു തങ്ങളുടെ ധർമ്മമെന്നുകൂടി അവർ വിചാരിക്കുന്നു. അതാണു ക്രിസ്ത്യാനികൾ എപ്പോഴും സ്വയംഭരണവാദത്തിനെതിരായി നിൽക്കുന്നതും, അവർ അവരുടെ സ്വന്തരാജാവിനേക്കാൾ കൂടുതൽ വിശ്വാസവും ബഹുമാനവും ബ്രിട്ടീഷ്‌രാജാവിനോടു ഭാവിക്കുന്നതും. എന്നാൽ ബ്രിട്ടീഷുകാർ, നാട്ടുകാരെ മർദ്ദിക്കാനുള്ള

അവസരം വരുമ്പോൾ, അവർ ഹിന്ദുവോ, ക്രിസ്ത്യനോ, മഹമ്മദനൊ എന്നുള്ള ഭേദംകൂടാതെ, ബ്രിട്ടീഷുകാരനൊ ഇൻഡ്യാക്കാരനൊ, വെളുത്തമനുഷ്യനോ കറുത്തമനുഷ്യനൊ എന്നു മാത്രമേ നോക്കാറുള്ളു എന്ന് എത്ര അധികം ദൃഷ്ടാന്തങ്ങളുണ്ടായിട്ടും, അതു കാണാനുള്ള കണ്ണോ ബുദ്ധിയോ ഇല്ലാതെ, 'താനും താനവർക്കു ചുട്ടനം' എന്നു നീക്കോലിച്ചുപറയുന്ന മട്ടിൽ പറയാനുള്ള ശേഷിയേ ഇന്നും അവർക്കുണ്ടായിട്ടുള്ളു. അഹങ്കാരപ്രമത്തനായ ഒരു വെള്ളക്കാരൻ 'കറുത്തമനുഷ്യൻ' എന്നു ആക്ഷേപമായി വിചാരിച്ചു ബൂട്ട്സ് കൊണ്ടു ചവിട്ടുന്ന ഘട്ടത്തിൽ, മെത്രാന്റേയും അല്ലാത്തവന്റേയും, ഹിന്ദുവിന്റേയും, ക്രിസ്ത്യന്റേയും, പുറം ഒരുപോലെ കാണിച്ചുകൊടുക്കണം. ഇതാണു പരമാർത്ഥമെന്നും അത്യനിസ്സാരമായിട്ടാണു നാട്ടുകാരോടു വെള്ളക്കാർ പെരുമാറുന്നതെന്നും അറിവുള്ള വായനക്കാർക്ക്, ഈ നാട്ടുമെത്രാന്റെ അംശവടിയെപ്പറ്റി മഹാരാജ്ഞിക്കുള്ള ബഹുമാനം ഊഹിക്കാൻ കഴിയുന്നതാണ്. മി: വറുഗീസിന്റെ ജാതിക്കാർക്കുള്ള ഈ അന്ധവിശ്വാസംനിമിത്തമാണ് അവരുടെ സ്വന്തം രാജാവിനെ സാമന്തരാജാവെന്നു പറഞ്ഞു അപഹസിക്കുന്നതും, അവരോടു ധിക്കാരമായി പെരുമാറുന്നതു ബഹുമാനമാണെന്നു കരുതി കള്ളക്കഥകൾ തന്നെ ഉണ്ടാക്കാൻ ശ്രമിക്കുന്നതും. ഒരു വെള്ളക്കാരൻ ബിഷപ്പ് ആയിരുന്നാൽതന്നെയും, വിക്ടോറിയാമഹാരാജ്ഞിയുടെ രാജ്യത്ത്. ഭരണകാലത്ത് അവിടത്തെ നിയമത്തിനേയും നടപ്പിനേയും എതിർത്ത് ഈവിധം പ്രവർത്തിക്കാൻ കഴിയുമായിരുന്നോ എന്നു വറുഗീസ് ആലോചിക്കേണ്ടതായിരുന്നു. അങ്ങനെ പ്രവർത്തിച്ചാൽ, ആ മെത്രാൻ അന്ന് അവിടത്തെ ജയിലിലാകുന്നതു എത്ര നിശ്ചയമൊ, അതിലേറെ നിശ്ചയമാണ് ഈ രാജ്യത്തു പ്രവർത്തിച്ചാൽ ഈ മെത്രാൻ ഇവിടത്തെ ജയിലിലാകുന്നതു. അതുകൊണ്ട് യുവരാജാവിന്റെ മുമ്പിൽ 'തപരിപ്പിക്കൽ' ഒന്നും ഉണ്ടായിട്ടില്ലെന്നു തീർച്ചയാണ്.

മെത്രാന്റെ മുമ്പോട്ടുള്ള ഗതിവേഗംകണ്ട് യുവരാജാവിന്റെ വെള്ളിത്തടിക്കാരന് അരിശം മുഴുത്തു. അയാൾ പഴയകല്യാണിയുടെ വെള്ളിക്കൈവാളവളയത്തിൽ പിടികൂടി ഇങ്ങനെ പറഞ്ഞു: — "ഇളയതമ്പുരാൻതിരുമനസ്സുകൊണ്ടെഴുന്നള്ളുന്നു. ക്ഷണം ഇറങ്ങിമാറിക്കൊള്ളു. വേഗം" എന്നാൽ അതുമുഴുവൻ അയാൾക്കു ഉച്ചരിക്കാൻ ശേഷിയില്ലാതെ ആയിപ്പോയിപോലും. "ഉന്നതമായ വൃക്ഷത്തിന്റെ ഉച്ചിയിൽനിന്ന് ഉതിരുന്ന കായ്കളെ, കൊമ്പുകളിലും ശിഖരങ്ങളിലും തട്ടി, മുട്ടി തെറിത്തെറിച്ചു താഴെപ്പതിക്കുന്ന മാതിരി 'ഇളയതമ്പുരാൻ' എന്നുമാത്രം ഉരിയാട്ടിട്ട്. ഉള്ളപിട

പ്പോടുകൂടി അഗ്നിനാളത്തുടെ മുഖത്തുനോക്കി, നാവുപൊന്തിക്കമ്പോഴേയ്ക്കു്, അതിലധികം ഭയന്നു്. വട്ടക്കേത്തലയ്ക്കൽ വലിയ വികാരിയോടു പറഞ്ഞവസാനിപ്പിച്ചു. ഇങ്ങനെ വെള്ളിത്തടിക്കാരന്റെ വാചകം ഛിന്നഭിന്നമായിപ്പോകാനുള്ള ആദികാരണം മെത്രാപ്പോലീത്തായുടെ പരുഷമായ ആഗ്നേയനോട്ടമാണെന്നു വായനക്കാർ ഓർമ്മിച്ചുകൊള്ളണം. ആ കടാക്ഷമാകുന്ന വിദ്യുച്ഛക്തിപ്രവാഹം ആയാളുടെ ധമനീസമൂഹത്തിനുള്ളിൽ തിടീരെന്നു പാഞ്ഞുകയറി ഉച്ചിമുതൽ ഉള്ളംകാൽവരെയുള്ള സർവ്വസ്ഥാവരങ്ങളെയും ഒന്നാകെ സ്ഥാനഭ്രംശംചെയ്തു കുലുക്കി തെറിതെറിപ്പിച്ചു എന്നുള്ള വറുഗീസിന്റെ വാചകം, അതേരൂപത്തിൽ വായിച്ചെങ്കിൽ മാത്രമേ, മെത്രാന്റെ തീക്കണ്ണിന്റെ ജ്വാലയുടെ സൂക്ഷ്മം അറിയാൻ സാധിക്കയുള്ളു. മെത്രാന് ഒരു മൂന്നാം തൃക്കണ്ണുംകൊടുത്തു്, കാമദഹനവും നടത്തിയശേഷം, തന്റെ കാമശമനത്തിനായുള്ള പാർവ്വതീസ്വയംവരത്തിനു വട്ടംകൂട്ടുന്ന ഒരു മഹാകാവ്യം എഴുതാൻ മി: വറുഗീസ് ഒരുങ്ങിയിരുന്നു എങ്കിൽ, അതിനാവശ്യമായ സാമഗ്രികളെല്ലാമുള്ള ആ മെത്രാന് അതൊരു ഭൂഷണവും, മി: വറുഗീസിന് 'ആദിക്രിസ്ത്യൻ മഹാകവി' എന്നുള്ള ബഹുമതിനാമം ലഭിക്കാൻ മാർഗ്ഗവുമാകുമായിരുന്നു. അങ്ങനെ ഒരു പുരാണം എഴുതുകയായിരുന്നുവെങ്കിൽ, ഈ എതിർലേഖനം എഴുതാനുള്ള സമയവ്യയം എനിക്കു കൂടാതെ കഴിക്കാമായിരുന്നു. മാത്യൂസിന്റെ കണ്ണിനു ശിവനേത്രതാപം കല്പിക്കാമെങ്കിൽ അദ്ദേഹത്തിന്റെ അഗ്നിനാളക്കു നരികേസരിതേജസ്സും കൊടുക്കാവുന്നതാണു്. വെള്ളിത്തടിക്കാരന്റെ നേരെ അഗ്നിനാളക്കുള്ള ദേഷ്യം സ്പഷ്ടമാക്കാൻ മി: വറുഗീസ് എഴുതീട്ടുള്ള വാചകം അതേ രൂപത്തിൽതന്നെ താഴെ ചേർക്കുന്നു.

"ആ ഗംഭീരാസുരന്റെ സിംഹോഗ്രമുഖത്തു് മൂർച്ഛയേറിയ "രണ്ടു വലിയ വാൾ" ഇരുവശത്തേക്കും നീട്ടിവച്ചിരുന്നതായ ഭാവത്തിൽ പിറകോട്ടു തള്ളി നാട്ടിയിരിക്കുന്നവിധം ചിന്നതെഴുന്നകാരണം ക്കണ്ണി മേൽമീശയുടെ സാന്ദ്രശ്യാമളമായ രൗദ്രകഠോരദീപ്തിയാൽ കരൾപ്പുറപ്പെട്ടു കറങ്ങിപ്പോകത്തക്ക ചങ്കു കിടുകിടുപ്പുമൂലം വീക്ഷണശക്തി ക്ഷയിച്ചുപോകകൊണ്ടു് —" പോരേ, വായനക്കാർ ഇപ്രകാരം തന്നെ ആസ്വദിച്ചുകൊള്ളാം. ഇനിയും കുറേ നീളംകൂടി ഉണ്ടെന്നു വിശ്വസിക്കണം. മേൽ വിവരിച്ച വാചകത്തിനർത്ഥമുണ്ടെങ്കിൽ— അതാർക്കെങ്കിലും മനസ്സിലായിട്ടുമുണ്ടെങ്കിൽ – അവർ വിവരം ദയാപൂർവ്വം എന്നെ ധരിപ്പിച്ചാൽ ഞാൻ അവരോടു എന്നും നന്ദിയുള്ളവനായിരിക്കുന്നതാണു്. എന്നാൽ മി: വറുഗീസ് ഒരു പത്രത്തി

ന്നമാത്രം ഫോട്ടോ നോക്കു കൊടുത്തിട്ടുള്ളതുകൊണ്ട് അതിന്റെ അർത്ഥം എനിക്കും മനസ്സിലാക്കാൻ കഴിഞ്ഞു.

“വളഞ്ഞവാൾ—X. പുരാതനനസ്രാണികൾ വളഞ്ഞവാളും നായന്മാർ നീണ്ടവാളുമാണ് ഉപയോഗിച്ചുപോന്നതെന്ന് ഒരു പോർട്ടുഗീസ്കാരി മദാമ്മ പതിമൂന്നാം ശതാബ്ദത്തിലെ കഥകൾ വിസ്തരിക്കുന്നതായ ഒരു ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഇരവികൊർത്തനു കൊടുത്ത ചെപ്പേട്ടിൽ കാണുന്നതായ “കടുത്തുവലഞ്ചിയം” എന്നതിന്റെ അർത്ഥം വളഞ്ഞവാൾ എന്നാണെന്ന മി: സി. അച്യുതമേനോൻ കൊച്ചി സ്റ്റേറ്റുമാനുവലിൽ പ്രസ്താവിച്ചിട്ടുണ്ട്. ‘വിചിത്രപ്പണികൾ ഉള്ളതായ വാൾ’ എന്ന് ഹൈക്കോടതി വക്കീൽ മി: ഇട്ടിച്ചെറിയയും പ്രസ്താവിക്കുന്നു. “വളഞ്ഞ വാൾ അഥവാ കടുത്തിലയും, അതിനുള്ള കച്ചവടക്കത്തികയും, അവശ്യോചിതമായ യുദ്ധോപകരണങ്ങൾ ഉപയോഗിക്കുന്നതിനും അവയാൽ കച്ചവടം സ്ഥിരപ്പെടുത്തുന്നതിനുമുള്ള അധികാരം” എന്നാണ് ഫാദർ ബർണ്ണാർഡ് വ്യാഖ്യാനിച്ചിട്ടുള്ളത്. എന്നാൽ വിവിധശാസ്ത്രപാരംഗതനായ മി: ടി. കെ. ജോസഫ് ‘കടുത്തുവലഞ്ചിയം’ എന്നതിനു ‘കടുത്തവാണിജ്യം’ എന്നാണ് അർത്ഥവിവരണം നൽകിയിരിക്കുന്നത്. മി: ജോസഫിന്റെ ഈ പരിഭാഷ ശരിയാണോ എന്ന് അദ്ദേഹംതന്നെ ഒന്നുകൂടി പുനരാലോചന ചെയ്താൽ കൊള്ളാം. ബഥനിമെത്രാൻ മാർഈവാനിയോസ് എപ്പിസ്ക്കോപ്പായുടെ ഗൃഹത്തിൽ വളഞ്ഞവാൾ ഇപ്പോഴും കിടപ്പുണ്ട്”.

ഇതാണു വളഞ്ഞ വാളിന്റെ വ്യാഖ്യാനം. ഇതും താമിനാദാരുടെ മേക്ക് മീശയും തമ്മിലുള്ള സംബന്ധമെന്തെന്ന വായനക്കാർ ചോദിക്കരുത്. അർത്ഥം മനസ്സിലായില്ലെങ്കിൽതന്നെയും ആ താമിനാദാരുടെ മുഖത്തു നോക്കാൻ നമുക്കു തോന്നുന്നുണ്ടോ? അതാണു ചിത്രമെഴുത്തിന്റെ സാമർത്ഥ്യം. മി: വറുഗീസിന്റെ കുറിപ്പുകൊണ്ട് അല്പം ഒരാശ്വാസമുണ്ടായിട്ടുണ്ട്. നസ്രാണികൾ വളഞ്ഞ വാളുള്ളപ്പോൾ നായർ നീണ്ടവാളുണ്ടായിരുന്നു എന്ന് അദ്ദേഹം സമ്മതിച്ചല്ലോ. എങ്ങനെയോ വറുഗീസ് ഇങ്ങനെ വന്നുവീണതു നായരുടെ ഭാഗ്യമാണ്. ഇനി നീണ്ടവാളിനാണോ വളഞ്ഞ വാളിനാണോ അവസ്ഥ കൂടുതൽ എന്ന വല്ല മദാമ്മമാരോ ഈവാനിയോസോ തീർച്ചപ്പെടുത്തിയാൽ നായരെ നസ്രാണിക്കോ, നസ്രാണിയെ നായർക്കോ കീഴടങ്ങിയവരാക്കുന്നതെന്ന വറുഗീസിനു നിശ്ചയിക്കാൻ കഴിയും. വളഞ്ഞ വാളിന്റെ കാര്യത്തിൽ നമ്മുടെ പോർട്ടുഗീസ മദാമ്മയ്ക്കു വൈഭവം പോരായതല്ലേ എന്നറിയുന്നൊരു ശങ്കയുണ്ട്. നസ്രാണിസമുദായത്തിലെ ആരെങ്കിലും ചെപ്പേടും

വളഞ്ഞവാൾ ധരിക്കും എന്നുകൂടി ആ ശമാമ്മ എഴുതിയിരിക്കാൻ ന്യായമുണ്ടു്. മാപ്പിളയും പൊറവിളയും കൂടി വളഞ്ഞ കൊയ്ത്തരിവാളുമായി പാടത്തേക്കു പോകുന്നതായിരിക്കും ആ ശമാമ്മ കണ്ടതു്. കാണുന്നതൊന്നും വെറുതെ വിടാത്ത ശമാമ്മ അതിനെപ്പററി തന്നിയെ ചിന്തിച്ചെഴുതിയ രേഖയായിരിക്കും മി: വറുഗീസിനു കിട്ടിയിട്ടുള്ളതു്. 'കോഴിക്കോട്ടിനെ' 'കാലിക്കററും' 'കാളിഘട്ടത്തെ' 'കല്ക്കററാ'യും ആക്കാൻ ശേഷിയുള്ള യൂറോപ്യന്മാൎക്കു്, 'അരിവാളിനെ' അല്പം ഒന്നു നീളംകൂട്ടി 'വളഞ്ഞവാൾ' ആക്കാൻ ഒരു പ്രയാസവും ഇല്ലെന്നു വായനക്കാൎക്കു് അറിയാൻ കഴിയുമല്ലൊ. അല്ലാതെ വളഞ്ഞവാൾ നസ്രാണിക്കു കിട്ടാനും, നീണ്ടവാൾ നായന്മാരുടെ കൈയിലാകാനും കാരണം കാണുന്നില്ല. ആയുധങ്ങളുടെ ഇനം തിരിഞ്ഞു് ഓരോ ജാതിക്കാരെ ഏല്പിച്ചതായ ഒരേൎപ്പാടു ലോകത്തിൽ ഒരിടത്തും ഉണ്ടായിരുന്നതായി അറിയുന്നില്ല. അതുകൊണ്ടു് ആ വ്യാഖ്യാനം ശരിയായിട്ടുള്ളതല്ല. മി: ടി. കെ. ജോസഫ് പറഞ്ഞ അൎത്ഥമാണു് അതിന്നുണ്ടാകാൻ ന്യായം. 'കടത്തുവാണിജ്യം' ആണു ക്രിസ്ത്യാനികൾ പണ്ടും ഉണ്ടായിരുന്ന തൊഴിൽ. ആ വ്യാഖ്യാനം മി: വറുഗീസിനു പിടിക്കുന്നില്ല. അദ്ദേഹത്തിന്റെ ആഭിജാത്യത്തിനു കച്ചവടത്തെക്കാൾ അധികം പററിയതു വളഞ്ഞ വാളാണു്.

വെള്ളിത്തടിക്കാരനോടുള്ള മെത്രാന്റെ ചോദ്യവും, യുവരാജാവിനുവേണ്ടി വഴിമാറിക്കൊടുക്കാനുള്ള അയാളുടെ ഉത്തരവും, റോട്ടിന്റെ അരികിൽകൂടി യുവരാജാവു കടന്നുപൊയ്ക്കൊള്ളുന്നതിനുള്ള അനുവാദവും, സംഭാഷണരൂപത്തിൽതന്നെ ഇവിടെ എഴുതാൻ സാദ്ധ്യമല്ല. മഹാരാജാവു്, യുവരാജാവു്, വലിയമ്മതമ്പുരാൻ ഇവരുടെ എഴുന്നള്ളത്തിനു് എതിരെ മേനാവിലും പല്ലക്കിലും കുതിരപ്പുറത്തും ആരും പോകാൻ പാടില്ലെന്നുള്ള വെള്ളിത്തടിക്കാരന്റെ വാക്കുകൾക്കു്, അമിനാദാബാരെക്കൊണ്ടു പറയിച്ചിരിക്കുന്ന മറുപടി, വറുഗീസിന്റെ ജാതിക്കാൎക്കു രാജകുടുംബത്തോടുള്ള ധിക്കാരത്തിന്റെ ഒരു തികഞ്ഞ ദൃഷ്ടാന്തമാണു്.

“അങ്ങിനെ എതിരെ എഴുന്നള്ളാൻ അവകാശവും അധികാരവും ഉള്ള ഒരാൾ ഇന്നു് ഈ കേരളത്തിലുണ്ടു്. അദ്ദേഹം നസ്രാണിവൎഗ്ഗത്തിന്റെ പുരോഹിതാദ്ധ്യക്ഷനായുള്ള മലയാളത്തിന്റെ മെത്രാപ്പോലീത്തായാണു്. അതു് ഈ തിരുമനസ്സുകൊണ്ടുമാണു്. തിരുമേനിയുടെ എഴുന്നള്ളത്തൊ, സവാരിയൊ തങ്ങൾക്കു ആക്ഷേപകരമെന്നു വിചാരിക്കുന്ന കിരീടാവകാശികളല്ല, രാജാക്കന്മാരല്ല, മഹാരാജാക്കന്മാരല്ല, ചക്രവൎത്തികൾകൂടിയും ഇന്നു് ഈ

ഉപദ്രവമുണ്ടായിരിക്കയില്ല. അതിനാൽ അമംഗളസംഭവങ്ങളൊന്നിനും ഇടയാകാതെ കടിവാളും വിട്ട് ക്ഷണം കടന്നുപൊയ്ക്കൊള്ളണം."

"അമംഗളസംഭവമുണ്ടാകാതെ കടന്നുപൊയ്ക്കൊള്ളണം" എന്നുള്ള വാചകംകൊണ്ടുതന്നെ, യുവരാജാവിനോട് ഒരു മുഷ്ടിയുദ്ധത്തിനു തയ്യാറെന്നു സൂക്ഷ്മമാക്കിയുള്ള പോരാട്ടത്തിലെന്നപോലെ, കൈത്തരിപ്പുള്ള മുത്തുക്കറുപ്പനെ രണ്ടടി മുമ്പോട്ടുവയ്പിക്കുകൂടി ചെയ്തു. ഇതുകൊണ്ടും രാജഭക്തി പൂർത്തിയായില്ലെങ്കിൽ യുവരാജാവുമായുള്ള മേൽനടപടി അതു പൂർത്തിയാക്കുന്നതാണ്. "ദുഷ്പോക്കേറിയ നാശപാതയും, അതിന്മേൽ ആരൂഢനായിരിക്കുന്ന അത്യുഗ്രവിക്രമപ്രഭാവനും, സൽകർമ്മദുർഗ്ഗാധിയും ആയ മെത്രാപ്പോലീത്തായെയും, പ്രാഗ്രൂപകായനാഥം, മഹാബലശാലികളുമായ വില്ലാളികളെയും, സർവ്വലോകമീശ്വരവും, രാക്ഷസീയഗംഭീരവും, ധൈര്യാധിക്യവും, പ്രവൃദ്ധതാരുണ്യാകരവുമായ മുഖങ്ങളോടുകൂടി സമീപത്തു വർത്തിക്കുന്ന അമ്പിനാരെയും കണ്ടപ്പോൾ വെള്ളിത്തടിക്കാരന്റെ ധൈര്യം അസ്തമിക്കാൻ ന്യായമുണ്ട്. എന്നാൽ കുമതി സഹോദരന്മാരായ ശിപായികളെ കണ്ടാലും ധൈര്യം അസ്തമിക്കുന്ന വിധ്യ മനസ്സിലാകാൻ പ്രയാസം.

വെള്ളിത്തടിക്കാരൻ അമ്പുണ്ണി പിടിപ്പുകെട്ടവൻ എന്നു കണ്ടിട്ട് സമർത്ഥനായ കോമിക്ക മെത്രാൻസമീപത്തേക്കയച്ചിട്ടും അവർ രണ്ടാളും മടങ്ങിവരാൻ അമാന്തിക്കുന്നതുകണ്ടിട്ട് യുവരാജാവു രോഷാകുലനാകുന്നു. മെത്രാപ്പോലീത്താ ആ സമയത്തു പബ്ലിക്ക് വഴിയിൽ വച്ചു തന്റെ ആത്മീയസന്താനങ്ങളെക്കൊണ്ടു കൈമുത്തിച്ച് ആനന്ദിക്കുന്നു. യുവരാജാവിന്റെ സമീപത്തു അമ്പുണ്ണിയും അമ്പിനാരും എത്തുന്നു. അപ്പോൾ യുവരാജാവിന്റെ കോപാഗ്നി കത്തിക്കാളുന്നു. അതിനു ന്യായമുണ്ടെന്നു ഗ്രന്ഥകർത്താവു സമർത്ഥിക്കുന്നു.

"തിരുമേനിയോ രാജ്യാവകാശി, രാജ്യവും അതിലെ രാജാ ചവിട്ടടി സ്ഥലവും തിരുമനസ്സിലെ സ്വന്തം. അവിടത്തെ കല്പന, കല്പന. അവിടത്തെ സവാരി എഴുന്നള്ളത്തിനു തടസ്സമുണ്ടാക്കുക എന്നുള്ളത് ഒരു നിസ്സാരസംഗതിയല്ല. രാജവീഥിയുടെ മദ്ധ്യത്തിൽ തിരുമേനിയെ ഒരു നിമിഷനേരമെങ്കിലും നിറുത്തിതാമസിപ്പിക്കയെന്നതു് എന്തൊരു ഭയങ്കരാപരാധം. രക്ഷിക്കുന്നതിനും ശിക്ഷിക്കുന്നതിനും പരമാധികാരമുള്ള പൊന്നുതമ്പുരാൻ രാജപദാനത്തോടു ന്യായവാദം ചെയ്യാൻ ഉദ്യമിക്കയെന്നോ. ഒരു അതിനു ചങ്കൂറ്റപ്പുള്ള പ്രജയാകട്ടെ. ആർതന്നെ അതിനു തയ്യാർ."

മി. വറുഗീസിന്റെ ആശയവിപുലവും, പ്രാസപ്രചുരവും, സാഹിത്തീരസദ്യോതകവുമായ ഗദ്യകവിതകളും ഇതും ഒരു ദൃഷ്ടാന്തമെന്നല്ലാതെ, ഇതിന്റെ അർത്ഥത്തെയും, അന്തസ്ഥതയെയോപറ്റി ആരും ഒന്നും ചിന്തിച്ചിട്ടാവശ്യമില്ല.

കൊച്ചിയിലെ യുവരാജാവിനോട് അഭിമുഖസംഭാഷണം ചെയ്യുന്നതു്, വറുഗീസിന്റെ മെത്രാപ്പോലീത്തായുടെ അവസ്ഥകളും മതിയാകാത്തതുകൊണ്ടു്, അദ്ദേഹത്തിന്റെ കാര്യസ്ഥനായ അമീനാമാരെ യുവരാജാവിന്റെ സമീപത്തേക്കയക്കുന്നു, അയാൾ വഴി മദ്ധ്യവച്ചുതന്നെ യുവരാജാവിനോടു സംസാരിക്കുന്നു ക്രിസ്ത്യാനികളുടെ രാജഭക്തിക്കും വകതിരിവിനും ചേർന്നതാണെന്നു തോന്നാമെങ്കിലും, വിവേകമുള്ളവരുടെ മര്യാദകളും പാലിയതല്ലെന്നു വായനക്കാർ ഇതിനുമുമ്പുതന്നെ തീർച്ചപ്പെടുത്തിക്കാണണം. മെത്രാപ്പോലീത്തായെപ്പറ്റി അമീനാമാർ വലിയകാര്യത്തിൽ, നീണ്ടവാചകത്തിൽ യുവരാജാവിനോടു പറഞ്ഞതിനു് അദ്ദേഹം പറയുന്ന മറുപടി രസാവഹമാണു്.

"ഇളയതമ്പുരാൻ (ആശ്ചര്യത്തോടുകൂടി)

"എന്തു്? ഇവിടെ കോവിലകത്തു ശർക്കരത്തട്ട വയ്ക്കുന്ന സുറിയാനിമാപ്പിളമാരുടെ മെത്രാപ്പോലീത്തായാണോ?"

മി: വറുഗീസിന്റെ ആ ആശ്ചര്യത്തിനാണു മുഴുവൻ വിലയും. അല്ല, ഇങ്ങനെയും സംഭവിച്ചോ എന്നാണു്. ഭർത്തൃഹരി പറയുന്നതുപോലെ പാറ പിഴിഞ്ഞു വെള്ളമെടുക്കുകയോ, മണൽ കൊണ്ടു കയറുപിരിക്കുകയോ, മുയലിനു കൊമ്പുണ്ടാകുകയോ — എന്നിങ്ങനെ അസംഭാവ്യങ്ങളൊക്കെ സംഭവിച്ചു എന്നിരിക്കട്ടെ; എന്നാലും 'ശർക്കരത്തട്ട വയ്ക്കുന്ന' സുറിയാനിമാപ്പിളയുടെ മെത്രാൻ ഇങ്ങനെ ആയിത്തീരുന്നതെങ്ങനെയാണു്. യുവരാജാവിനുണ്ടായതിലധികം ആശ്ചര്യം വറുഗീസിനുണ്ടാകേണ്ടതാണു്. ശർക്കരത്തട്ടിന്റെ വിവരണവും അതിന്റെ ഐതിഹ്യവും, ഏഴു പുത്തൻകലത്തിൽ പതിയൻശർക്കര നിറച്ചു വാട്ടിയ ഇലകൊണ്ടു കെട്ടി സുറിയാനിമാപ്പിള ചുമന്നുകൊണ്ടുപോകുന്ന പോക്കും ഒക്കെ വായനക്കാരെ വളരെ രസിപ്പിക്കുന്ന ഭാഗങ്ങളാണെന്നു തോന്നുന്നില്ല. കൊച്ചിമഹാരാജാക്കന്മാർ കിരീടധാരണം കഴിഞ്ഞാൽ സ്വീകരിക്കുന്ന ഒന്നാമത്തെ തിരുമുൽക്കാഴ്ച സുറിയാനിക്രിസ്ത്യാനിയുടേതാണെന്നും അതു് ഈ ഏഴുകലത്തിലെ പതിയൻശർക്കരയാണെന്നും പറയുന്ന വറുഗീസിന്റെ ദയനീയമനഃസ്ഥിതിയെപ്പറ്റി വ്യസനിക്കാതെ എനിക്കു തോന്നുന്നുള്ളു. എന്നല്ല, ഈ സാധുവിനെ എതിർക്കുന്നതു

ന്നു കഷ്ടമാണ്. സാധുക്കളായ ക്രിസ്ത്യാനികളുടെ ഇടയിൽ അഭിവാദിരം നടക്കുമ്പോൾ അന്യോന്യം സൗജന്യംകൊടുക്കുന്ന സമ്പ്രദായത്തിൽ കവിഞ്ഞു ചിന്താശക്തിപോലും ചെലവാക്കാതെ മി: വറുഗീസ് ഇതിനു പുറപ്പെട്ടേണ്ടായിരുന്നു. കിരീടധാരണം കഴിഞ്ഞിരിക്കുന്ന മഹാരാജാവിന്റെ മുമ്പിൽ ഈ ശക്രകലത്തിന്റെകൂടെ, കരി മെതിരിൻകുടവും, ഇലക്കൊട്ടകളുംകൂടി കൊടുത്തയച്ച് കൊച്ചിമഹാരാജാവിനെ ഉപദ്രവിക്കാതിരുന്നതുതന്നെ വലിയ ഉപകാരം. ഇതിനെക്കാൾ നല്ലപദാർത്ഥങ്ങൾ മഹാരാജാവിനു തിരുമുൽക്കാഴ്ചവയ്ക്കത്തക്ക നിലയും സംസ്കാരവും ഉള്ള സമുദായക്കാരെ രണ്ടാംപന്തിയിൽ തള്ളിയതു് അതിസാഹസമാണ്. കൊച്ചിയിലെ ഇപ്പോഴത്തെ മഹാരാജാവിന്റെ കിരീടധാരണം കഴിഞ്ഞുടനെ ഈ ശക്രകലം അദ്ദേഹത്തിന്റെ മുമ്പാകെ സമർപ്പിച്ചോ എന്നു മി: വറുഗീസ് അന്വേഷിക്കണം. അങ്ങനെ ഉണ്ടായി എന്നു തെളിയിക്കാൻ പ്രയാസമുള്ളതല്ലല്ലൊ. അതു തെളിയിച്ചാൽ ഇതിനു മുമ്പെഴുതിയ കളവു മുഴുവൻ നേരെന്നു ഞാൻ സമ്മതിക്കാം. കൊച്ചിമഹാരാജാവു് ഏതെങ്കിലും പള്ളിക്ക് ഇരുപ്പാനയും കോപ്പും കൊടുക്കുന്നുണ്ടെങ്കിൽ എനിക്കു അതുകൊണ്ടു് ഒരു വിരോധവുമില്ല. അങ്ങനെ കൊടുക്കുന്നില്ല; അതിനു കാര്യവുമില്ല എന്നു ജനങ്ങൾ മനസ്സിലാക്കിക്കൊള്ളും.

ക്രിസ്ത്യൻസമുദായത്തിൽ പുതിയ പരിഷ്കാരംകൊണ്ടു്, ശക്രച്ചുമടു മുതലായ പഴയ ആചാരങ്ങൾ മാറായ്പോകുന്നതിൽ വറുഗീസു വ്യസനിക്കുന്നു. ലോകം മുമ്പോട്ടു പോകുമ്പോൾ ക്രിസ്ത്യൻസമുദായം വളർന്നു മുമ്പോട്ടു പോകാതെ പഴയ സമ്പ്രദായത്തിൽ ജീവിക്കുന്നതാണു ശരിയെന്നുള്ള യാഥാസ്ഥിതികാഭിപ്രായം ആ സമുദായം ലവലേശം അംഗീകരിക്കയില്ലെന്നുപോലും മി. വറുഗീസ് മനസ്സിലാക്കുന്നില്ല.

യുവരാജാവും അമിനാദാബുമായുള്ള സംഭാഷണം മുഴുവൻ വായനക്കാർ കേൾക്കണമെന്നില്ല. മെത്രാപ്പോലീത്താ ആചാര്യമര്യാദകളെ ധിക്കരിക്കുന്നതെന്താണെന്നുള്ള യുവരാജാവിന്റെ ചോദ്യത്തിനു അമിനാദാബ് പറയുന്ന മറുപടിമാത്രം താഴെ ചേർക്കാം. വായനക്കാർ അതു ശ്രദ്ധാപൂർവം വായിക്കുമെന്നു വിശ്വസിക്കുന്നു.

“അമിനാ—അതെ, ആചാരമര്യാദകൾ സംരക്ഷിച്ചുപോരേണ്ട ആവശ്യത്തിനുതന്നെ. പുരാതനവും അതിപരിശുദ്ധവുമായ മാടത്തിൻകീഴ് രാജകുടുംബത്തോടു നിഷ്കളങ്കഭക്തിയും അതിവിശ്വ

സ്തുതയുമുള്ള തിരുമനസ്സിലെ രാജഭക്തന്മാരായ നസ്രാണിപ്രജകളുടെ വാസഗൃഹങ്ങളാണ് ഇക്കൺമുമ്പിൽ ഇരുവശത്തുമായി ഈ കാണുന്നത്. അവരുടെ ധീരയോദ്ധാക്കളായ പൂർവ്വന്മാർ നിരന്തരോപദ്രവിയായ നെടിയിരിപ്പു സ്വരൂപത്തിലെ ശക്തിയേറിയ കൈകളിൽനിന്നും, മറ്റു ഘോരശത്രുക്കളിൽനിന്നും കൊച്ചിരാജ്യത്തെയും, പെരുമ്പടപ്പുരാജകുടുംബത്തെയും നിലനിറുത്തി രക്ഷിക്കുന്നതിനായി, തങ്ങളുടെ അന്നദാതാക്കളായ പൊന്നുതമ്പുരാക്കന്മാർക്കു വേണ്ടി തങ്ങളുടെ കണ്ഠരക്തത്തെ അത്ര ധാരാളമായി ഒഴുക്കിക്കൊടുത്തിട്ടുള്ളവരാണ്. രണധീരന്മാരും രാജ്യരക്ഷാധുരന്ധരന്മാരും ആയിരുന്ന ആ നസ്രാണിയോദ്ധാക്കളുടെ ഹൃദയരക്തപ്രവാഹത്താൽ മുഴുവനും മുദ്രകുത്തപ്പെട്ടതായ ഈ നാട്ടുരാജ്യത്തിലെ ഓരോ ചെറിയ ചെറുതരിമണൽക്കൂടിയും ആ സിംഹപരാക്രമികളുടെ വീരരക്തശോണിമയെ സദാ പ്രത്യക്ഷപ്പെടുത്തുന്നു എന്നു ഹൃദയപൂർവ്വം വിശ്വസിക്കുന്നവരാണു തിരുമനസ്സിലെ ഈ നസ്രാണിപ്രജകൾ. അവരുടെ മതാദ്ധ്യക്ഷനും സമുദായനേതാവും ധർമ്മസ്ഥാപനത്തിനും ലോകോദ്ധാരണത്തിനുമായി തിരുവവതാരം ചെയ്ത ഭഗവാൻ ക്രിസ്തുയേശുവിന്റെ പ്രതിനിധിയുമായ ഈ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ പരിശുദ്ധപാദതലങ്ങളെ ആരാധിച്ചു രാജ്യത്തിനും, രാജകുടുംബത്തിനും, സ്വകുടുംബങ്ങൾക്കും, തങ്ങൾ കച്ചവടം ചെയ്യുന്ന അങ്ങാടികൾക്കും അത്യന്താപേക്ഷിതമായ ഈശ്വരാനുഗ്രഹവും, ഈശ്വരപ്രസാദവും പ്രാപിക്കുന്നതിനായി തിരുമേനിയുടെ വാത്സല്യപ്രജകൾ പൂർവ്വകാലം മുതൽക്കേ ആചരിച്ചു പോരാറുള്ള മതാചാര്യപൂജനം എന്ന കർമ്മത്തെ സൂചിപ്പിക്കുന്നതായ ദീപവൃക്ഷങ്ങളാണു അങ്ങാടിനീളവെ ഇരുവശത്തുമായി തിരുമേനിയുടെ തൃക്കണ്ണുകൾക്കു ലക്ഷ്യമായിരിക്കുന്നത്. ഉല്പാദകന്മാരായ ഈ എളിയ പ്രജാവിഭാഗം—പെരുമ്പടപ്പു രാജകുടുംബത്തിന്റെ കനകസിംഹാസനത്തെ തങ്ങളുടെ ഹൃദയരക്തതീർത്ഥങ്ങളാൽ അഭിഷേകം ചെയ്തു അതിനു അടിയുറപ്പും നെടുവാഴ്ചയും നൽകിയ പൂർവ്വനസ്രാണിവീരന്മാരുടെ ഈ അരുമസന്താനങ്ങൾ തന്നെ, അവരുടെ അന്നദാതാവായ തിരുമേനിയിൽ നിന്നെന്നവണ്ണം അവരുടെ പുരോഹിതസ്ഥാപനാകുന്ന മെത്രാപ്പോലീത്തായിൽനിന്നു ആശീർവ്വാദം പ്രാപിക്കുന്നതിലേക്ക് അതിപ്രശാന്തമായി അനുഷ്ഠിക്കുന്നതായ ഈ ഒരു സമുദായാചാരം തിരുമേനിയുടെ ഒരു സവാരി എഴുന്നള്ളത്തിനു വേണ്ടി ലംഘിച്ചു കൊള്ളണമെന്നു കല്പിക്കയും അതു അവരുടെ ആത്മീയവും ലൗകികവുമായ സർവ്വവിധാഭിവൃദ്ധിയെയെല്ലാം ഒന്നു പോലെ കാംക്ഷിപ്പാൻ ചുമതലപ്പെട്ട പെരുമ്പടപ്പു സ്വരൂപത്തിലേക്കു — വിശേഷിച്ചു നസ്രാണിരാജസ്വരൂപമായ വില്ലാർവട്ടം രാ

കുടുംബം പെരുമ്പടപ്പു രാജസ്വരൂപത്തിൽ ലയിച്ചതിനു ശേഷം നസ്രാണി സമുദായത്തിന്റെ രാഷ്ട്രീയവും സാമുദായികവും മതവിഷയകവുമായ സംരക്ഷണഭാരം മുഴുവനായി കൈയേറ്റിരിക്കുന്ന പെരുമ്പടപ്പ് ഇളമുറസ്ഥാനത്തേക്ക്—ആക്ഷേപകരമെന്നു വിചാരിക്കയും ചെയ്യുന്നിടത്തോളം അവമാനകരമായ ഒരു സംഗതി അവരുടെ ചരിത്രത്തിൽ വേറെ യാതൊന്നും തന്നെ സംഭവിപ്പാനില്ലെന്ന് അടിയൻ വിനയപൂർവ്വം തിരുമനസ്സുണർത്തിച്ചുകൊള്ളുന്നു. തിരുമനസ്സിലെ ഈ ഒരു ഭാവംതന്നെ പെരുമ്പടപ്പുനസ്രാണികൾക്കും, മാടരാജ്യസിംഹാസനത്തിനു വേണ്ടി ശത്രുവർഗ്ഗത്തിന്റെ ഖഡ്ഗമൂർച്ചകളിൽ ത്യാഗബുദ്ധിയോടുകൂടി സ്വശരീരത്തെ വീരബലി അർപ്പിച്ചതായ അവരുടെ പൂർവ്വപിതാക്കന്മാരുടെ ആത്മാഭിമാനത്തിനും, നസ്രാണി വർഗ്ഗത്തിനു പൊതുവേ തന്നെയും ഏററവും അവമാനകരവും വ്യസനഹേതുകവുമായിട്ടുള്ളതാണ്". അതിനാൽ രാജഭക്തന്മാരും വിശ്വസ്തന്മാരുമായ തിരുമനസ്സിലെ ഈ വിനീതപ്രജകളെ അവരുടെ മതാദ്ധ്യക്ഷനായ ആചാര്യഗുരു സന്ദർശിച്ചനുഗ്രഹം അരുളുന്നതായ ഈ ശുഭാവസരത്തിൽ അവരുടെ അന്നദാതാവും സംരക്ഷകനുമായ തിരുമേനികൂടി അവരുടെ അങ്ങാടിയെ അനുഗ്രഹിച്ചു മുമ്പോട്ടെഴുന്നള്ളുന്നതു ഏററവും ഉചിതവും മംഗളകരവുമായിരിക്കും."

അമിനാദാരുടെ ഈ മറുപടിയിൽനിന്നും കൊച്ചീരാജ്യത്തെ ഓരോ മണൽത്തരികളും നസ്രാണിയുടെ രക്തത്തിൽ കുഴച്ചതാണെന്നും, കൊച്ചി രാജകുടുംബത്തെ, കണ്ഠരക്തംകൊണ്ടു നിലനിർത്തിയതും സംരക്ഷിച്ചതും അവരാണെന്നും മനസ്സിലാകുന്നുണ്ട്. ഇതുവളരെ ഭക്തരാ നസ്രാണികളുടെ കണ്ഠത്തിലുണ്ടായതു കൊച്ചീരാജകുടുംബത്തിന്റെ ഭാഗ്യമാണ്. 'മേയ്ക്കരഗര ഞൊങ്ങളണേ' എന്ന പ്രമാണപ്രകാരം നസ്രാണിയുടെ അല്ലെങ്കിൽ അവരുടെ ആഹാരത്തിനായി അറുത്ത പശുവിന്റെയും കാളയുടെയും കണ്ഠത്തിൽനിന്നും ഇതുവരെ ഒഴുകിയ രക്തംകൊണ്ടു കൊച്ചീരാജ്യത്തിന്റെ മണൽത്തരിയല്ല, കുന്നിൻപുറംപോലും ചുവപ്പിച്ചിട്ടുണ്ടെന്നുള്ളതു തർക്കമററസംഗതിയാണ്. നസ്രാണികൾ സ്വന്തം ജാതിയിൽ രാജാവുമുണ്ടായിരുന്നു എന്നാണു മി: വറുഗീസിന്റെ മതം. അതാണുപോലും വില്യാർവട്ടം രാജസ്വരൂപം. ആ നസ്രാണി രാജകുടുംബത്തിലെ ഒടുവിലത്തെ പെമ്പിളരാണിയെ പാലിയത്തച്ഛന്റെ ഉപദേശപ്രകാരം കൊച്ചിയിലെ ഇളയരാജാവു വിവാഹം ചെയ്യുകയും അതുവഴി സ്ത്രീധനമായി ആ രാജ്യം കൊച്ചീരാജ്യത്തോടു ചേരുകയും ചെയ്തു എന്നാണു നമ്മുടെ കഥാകാരന്റെ ചരിത്രം. ഏതുക

ലത്താണ് ഇതു സംഭവിച്ചതെന്നു ചിത്രമെഴുത്തു പറഞ്ഞിട്ടില്ല. സി. എം. എസ്സിലെ പ്രമാണം കണ്ടുകിട്ടാഞ്ഞിട്ടായിരിക്കണം. ഈ അടുത്ത കാലംവരെ രാജാക്കന്മാർ നസ്രാണികളെ വളരെ മാനം അടിച്ചൂരം നില്ക്കത്തക്കവണ്ണം തീണ്ടലുണ്ടായിരുന്നു എന്നും, ഇപ്പോഴും കുറെ തീണ്ടൽ ആചരിക്കാറുണ്ടെന്നും കൊട്ടാരങ്ങളെപ്പറ്റി അല്പം അറിവുള്ളവർക്കൊക്കെ അറിയാം. അങ്ങനെയിരിക്കെ, ഒരു നമ്പിളയെ കൊച്ചിരാജാവു കല്യാണം കഴിച്ചു എന്നും, ആ അവകാശവും കൂടി കൊച്ചിരാജകുടുംബത്തിൽ ഉണ്ടെന്നും ധൈര്യമായി പറഞ്ഞതു മി: വറുഗീസിന്റെ അധികപ്രസംഗംകൊണ്ടു മാത്രമാണ്. അന്നത്തെ കൊച്ചിരാജാവ് അത്രയ്ക്കു വിഡ്ഢ്യാനാണെങ്കിൽ, കൊട്ടാരത്തിനെ ഭരിക്കുന്ന വൈദികാധികാരികളായ ബ്രാഹ്മണർ ആ നിമിഷത്തിൽ രാജാവിനും കൊട്ടാരത്തിനും ഭ്രഷ്ട് കല്പിക്കാതെ വിടുമോ. ഇതൊന്നും ആലോചിക്കാതെ, സത്യത്തേയും നാട്ടനടപ്പിനേയും മറന്ന് എന്തും എഴുതുന്ന വറുഗീസിനോട് ആർക്കുതന്നെ ഉത്തരം പറയാൻ കഴിയും.

൯

ഒരു യുവരാജാവിന്റെ എഴുന്നള്ളത്തിന് എതിരേ ഒരു മെത്രാപ്പോലീത്തായ്ക്കു വരാൻ അവകാശമില്ലെന്നു മി. വറുഗീസ് ഒട്ടൊക്കെ സമ്മതിച്ചിട്ടുണ്ട്. എന്നാൽ മെത്രാന്റെ ഈ എഴുന്നള്ളത്തു മതകർമ്മാനുഷ്ഠാനമായതുകൊണ്ടു കുതിരപ്പുറത്തുനിന്നും താഴെയിറങ്ങി കർമ്മാനുഷ്ഠാനത്തിനു ലംഘനം വരുത്താൻ പാടില്ലെന്നാണു സമാധാനം പറയുന്നതു്. മെത്രാന്റെ വഴിയാത്രയും മതകർമ്മാനുഷ്ഠാനമാണെന്നു പറയത്തക്കവണ്ണം ആ മതത്തിൽ ആചാരം നിറഞ്ഞു എന്നു വറുഗീസ് ഒഴിച്ചുള്ള ക്രിസ്ത്യാനികൾ സമ്മതിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല.

മെത്രാന്റെ യാത്രയ്ക്കു തടസ്സം ഉണ്ടാകത്തക്കവണ്ണം മുമ്പോട്ടു പോകുന്നതിനോ, വിക്ടോറിയാരാജ്ഞിയുടെ കീഴിലായിപ്പോയി എന്നുള്ള ഏകകാരണംകൊണ്ടു തന്റെ ക്ഷാത്രവീര്യത്തെ വിസ്മരിച്ചു പുറകോട്ടു പോകുന്നതിനോ, തന്റെ അന്തസ്സിനു ബാധകം വരത്തക്കവണ്ണം ഇനിയും വഴിയിൽത്തന്നെ നില്ക്കുന്നതിനോ സമ്മതമില്ലാതെ യുവരാജാവു ചിന്താക്രാന്തനായി മുമ്പോട്ടും പിമ്പോട്ടും പോകാതെയും, അവിടെ നില്ക്കാതെയും നിന്നു എന്നാണു വറുഗീസ് പറയുന്നതു്. അങ്ങനെ നില്ക്കാമെങ്കിൽ നിന്നുകൊള്ളട്ടെ എന്നല്ലാതെ എനിക്കു വായനക്കാരോട് ഒന്നും പറയാനില്ല.

ഇതിനിടയിൽ യുവരാജാവിന്റെ ആറുകാരായ ഉക്കണ്ടമേനോനും കോമിയും മെത്രാന്റെ കുതിരയുടെ മുമ്പോട്ടു കടന്നു പി

ടിക്കൂടുന്നതും, കതിരക്കാരനും ശിപായിയുമായി അടിപിടി ഇടുന്നതും കോഴിയുടെ നെററി മുറിയുന്നതും, ഉക്കണ്ടമേനോൻെറ കൈയ് കതിര ചവച്ചു മുറിക്കുന്നതും, മെത്രാപ്പോലീത്താ ചില അന്യാപദേശങ്ങൾവഴി കതിരയെക്കൊണ്ടു ചില അഭ്യാസങ്ങൾ കാണിച്ചു് ഉക്കണ്ടമേനോനെ നിലംപതിപ്പിക്കുന്നതും ആയ സംഭവങ്ങൾ നടക്കുയാണു്. രക്തച്ചാട്ടത്തോടുകൂടി തളർന്നുവരുന്ന രാജസേവന്മാരെ കണ്ടിട്ടു് ഉണ്ടായ ദേഷ്യത്തിൻെറ ഫലമായി, ശക്തൻരാജാവിൻെറ വംശജനായ ആ യുവരാജാവു കൊട്ടാരത്തിലേയ്ക്കു മടങ്ങിപ്പോകയും മെത്രാപ്പോലീത്തായുടെ എഴുന്നള്ളത്തു നിർബാധം മുമ്പോട്ടുപോയി കിഴക്കെ കോട്ടവാതിലും കടന്നു ചക്കംകുളങ്ങരവഴി നടമേൽപള്ളിയിൽ എത്തുകയും ചെയ്തു എന്നാണു മി. വറുഗീസ് എഴുതിയിരിക്കുന്നതു്. ഇതു് അസത്യമാണെങ്കിൽതന്നെയും, തൻെറ എഴുത്തിൻെറ ശൈലികൊണ്ടു സംഭാവ്യമാണെന്നു തോന്നിപ്പിക്കാൻപോലും വറുഗീസിനു സാധിച്ചിട്ടില്ല. ഏതു നിസ്സാരനായ ഒരുവനും തൻെറ വീട്ടിലും നാട്ടിലും കൂടുതൽ സ്വാധീനവും, തന്മൂലം ഒരു ധൈര്യവും ഉണ്ടാകാറുള്ളതു സ്വാഭാവികമാണു്. അത്രതന്നെ അധൈര്യവും ശങ്കയും ഒരു വിദേശിക്കും, വിമതസ്ഥനും ഉണ്ടാകുമെന്നുള്ളതും തീർച്ചയാണു. ഈ സംഭവങ്ങൾ നടക്കുന്നതു യുവരാജാവിൻെറ സ്വാതന്ത്ര്യമുള്ളവച്ചെന്നല്ല, തൻെറ രാജധാനിയിൽവച്ചു് എന്നു മാത്രമല്ല, തൻെറ കൊട്ടാരവാതുക്കൽവച്ചു തന്നെയാണു്. അഹിതം സഹിക്കുന്ന ശാന്തനായ രാജാവല്ല യുവരാജാവെന്നും, അദ്ദേഹം കോപിഷ്ഠനാണെന്നും, അപ്പോഴും കോപിച്ചു എന്നും വറുഗീസ് സമ്മതിക്കുന്നുണ്ട്. കോപിഷ്ഠനായ ഒരു യുവരാജാവിനെ, അദ്ദേഹത്തിൻെറ കൊട്ടാരവാതുക്കൽവച്ചു് ഒരു മെത്രാൻ അക്കാലത്തു് അവമാനിച്ചാൽ പിന്നത്തെ കഥ പറയേണ്ടതുണ്ടോ. യുവരാജാവിൻെറ മുഖഭാവം കണ്ടു് മുമ്പോട്ടു വരാനും, രക്തംകൊണ്ടു മണ്ണുകഴുകാതെ തന്നെ ശത്രുവിനെ സംഹരിക്കാനും, ശക്തിയും മനസ്സും സംഘബലവുമുള്ള നായന്മാർ തിങ്ങിപ്പാർക്കുന്ന തൃപ്പൂണിത്തുറപ്രദേശത്തുവച്ചു് ആ മെത്രാൻ അങ്ങനെ ഒരു ധിക്കാരം കാണിച്ചിരുന്നു എങ്കിൽ, മുതലവായൻതൊപ്പിയിലുൾപ്പെട്ടിരുന്ന മെത്രാൻെറ തല, തൽക്ഷണം കാലവായൻതൊപ്പിയിൽപ്പെട്ടു കുടുങ്ങുമായിരുന്നു എന്നുള്ളതു മാവേലിക്കരത്താലൂക്കിൻെറ ഒരു ഒഴിഞ്ഞ മൂലയിൽ ഒതുങ്ങിപ്പാർക്കുന്ന മി. വറുഗീസിനു് അറിയാൻ തരമില്ല.

ഈ യാത്രയിൽ നമ്മുടെ മെത്രാപ്പോലീത്താ മറെറാരു വീരകർമ്മവും കൂടി നടത്തി അതിനുള്ള ബിരുദവും സമ്പാദിച്ചു എന്നു വറുഗീസ് രേഖപ്പെടുത്തിയിട്ടുണ്ട്. രാജാവിനെക്കാൾ ശ്രേഷ്ഠത ബ്രാ-

ഷങ്ങൾക്കാണെന്നു മി. വറുഗീസ് മുമ്പൊരിക്കൽ പ്രസ്താവിച്ചിട്ടുള്ളതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കും. അങ്ങനെയുള്ള ബ്രാഹ്മണരേയും ഒരു പാഠം പഠിപ്പിച്ചെങ്കിലേ വറുഗീസിന്റെ മെത്രാനമഹിമ തികയുള്ളു. അതിനായി ചെലവാക്കിയ ഒരു പേജുകൊണ്ടുതന്നെ അതു സാധിച്ചിരിക്കുന്നു.

"ചക്കംകുളങ്ങര ക്ഷേത്രത്തിന്റെ വടക്കുവശം ആ കാലത്തു് ഒരു വലിയ കുറ്റിക്കാടായിരുന്നു. ഉള്ളിലേക്കു നീങ്ങി അവിടവിടെയായി ചില ഭാഗങ്ങൾ കേവലം വെളിംപ്രദേശമായും കിടന്നിരുന്നു. ദൂരസ്ഥലങ്ങളിൽനിന്നു തൃപ്പൂണിത്തുറ പട്ടണത്തിൽ വരുന്ന യാത്രക്കാരും, സമീപസ്ഥന്മാരും മിക്കവാറും ഈ വെളിംപ്രദേശമായിരുന്നു മലവിസർജ്ജനത്തിനായി ഉപയോഗപ്പെടുത്തിയിരുന്നതു്. മെത്രാപ്പോലീത്തായുടെ സവാരി ഈ സ്ഥലത്തെത്തിയപ്പോൾ മലവിസർജ്ജനം കഴിഞ്ഞു് ഉടുത്തിരുന്ന പാവുതോർത്തു കടവസ്ത്രിയുടെ പുറത്തു് ഒരരഞ്ഞാണിന്റെ മട്ടിൽ തെറുത്തു വലിച്ചുകെട്ടി ഇടത്തുകൈകൊണ്ടു കൗപീനമദ്ധ്യം നെഞ്ചിൽ ചേർത്തുപിടിച്ചു ശുദ്ധദ്രാവിഡവേഷത്തിൽ കേവലം നഗ്നന്മാരായി നാലു നമ്പൂതിരിമാർ ക്ഷേത്രത്തിന്റെ പടിഞ്ഞാറുവശമുള്ള കുളത്തിലേയ്ക്കു പോകുന്നതിനായി എതിരെ വന്നു. ചില *നായർസ്ത്രീകൾ ദീപാരാധനയ്ക്കായി ക്ഷേത്രത്തിലേയ്ക്കു പോകുവാൻ അതുവഴി വന്നിട്ടുകൂടിയും നമ്പൂതിരിമാർക്കു സങ്കോചമോ, ലജ്ജയോ ഉണ്ടാകായ്കയാൽ മെത്രാപ്പോലീത്താ ആശ്ചര്യപരതന്ത്രനായി അവർ ആരാണെന്നും ലജ്ജാവിഹീനരായി ഇപ്രകാരം നടക്കുന്നതിനുള്ള കാരണം എന്താണെന്നും അതുവഴിവന്ന ഒരു നായരോടു ചോദിച്ചു മനസ്സിലാക്കിട്ടു കുതിരയെ അതിവേഗത്തിൽ മുന്നോട്ടു നടത്തി എതിരെവരുന്ന ഒരു ചെറിയ സംഘത്തെ കണ്ടിട്ടുതന്നെയും നമ്പൂതിരിമാർ നാലുപേരും കൗപീനത്തിനു സ്ഥാനഭേദം വരുത്താതെ പിന്നെ മേനിക്കു മുന്നോട്ടു വരികയാൽ അവരെ ആരെയും തന്നെ മുന്നോട്ടും പിന്നോട്ടും വിടരുതെന്നു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വെള്ളിവില്ലുക്കാരോടു് ആജ്ഞാപിച്ചു. നമ്പൂരിമാർ അടുത്തെത്തിയപ്പോൾ മെത്രാപ്പോലീത്താ ആ ഭാഗത്തേക്കു കുതിരയെ നടത്തീട്ടു കൈയിലുണ്ടായിരുന്ന ചൂരൽവടികൊണ്ടു വച്ചുകൊടുത്തതാണെ നല്ല ഒന്നാംതരം പെരുക്കിൽ ഒരു പതിനഞ്ചെണ്ണം. നമ്പൂതിരിമാർനാലുപേരും പൊളിഞ്ഞ തൊലികളിൽകൂടി പൊടിക്കുന്ന ചോരയും തുടച്ചുകൊണ്ടു പ്രാണവേദനയോടുകൂടി കുറ്റിക്കാട്ടുകളിലേയ്ക്കു പാഞ്ഞു. നമ്പൂരിമാർ നഗ്നവേഷത്തിൽ മലവിസർജ്ജനത്തിനായി ചക്കംകുളങ്ങരക്ഷേത്രസമീപത്തേക്കു് എഴു

നാളുന്ന പതിവു മെത്രാപ്പോലീത്തായുടെ ആ ഒരൊററ വരൽപ്രയോഗത്തോടുകൂടി അന്നുമുതൽ അവസാനിച്ചു.”

വഴക്കംകളഞ്ഞവരെ ക്ഷേത്രത്തിലേക്ക മലവിസർജ്ജനത്തിനായി നാലുനമ്പൂതിരിമാരെ വറുഗീസ് ക്ഷണിച്ചുകൊണ്ടുവന്നിരിക്കുന്നതു മനഃപൂർവമായി ചില കാര്യങ്ങളെ സാധിക്കാനാണ. ഒന്നാമതായി നമ്പൂതിരിമാരെ ഒന്ന ഭത്സിക്കാം. അതിനോടുകൂടി നായർസ്ത്രീകളേയും കൂട്ടിക്കുഴക്കാം. അവസാനത്തിൽ മെത്രാൻെറ പൗരുഷപ്രവൃത്തിക്ക മകുടവും വയ്ക്കാം. വറുഗീസിൻെറയും മെത്രാൻെറയും സ്ഥിതിക്ക ഇതെല്ലാം ഒരു മാതിരി സാധിച്ചിട്ടുണ്ട്. മെത്രാൻെറ അത്യാഡംബരപൂർവമുള്ള ഘോഷയാത്രയെ സ്വീകരിക്കാനെന്നവണ്ണം ആ കൗപീനവിലംബികളായ നഗ്നന്മാരെ നാലുപേരെയും അവിടെയ്ക്ക് എഴുന്നള്ളിച്ചതു വറുഗീസിൻെറ ഹീനവും ബുദ്ധിശൂന്യവും ആയ പ്രവൃത്തികളിൽ ഒന്നാണ്. തൻെറ മെത്രാനെ വലിപ്പമുള്ളാക്കാൻ വേണ്ടി, ഏതെല്ലാം കുറിഞ്ഞാട്ടുകളിലും, കാടുകളിലും, മലവിസർജ്ജനസ്ഥലങ്ങളിലും കൂടി സഞ്ചരിച്ചു. നരകത്തിൻെറ ഏതെല്ലാം വാതലുകളിലെല്ലാം പോയി മുട്ടീട്ടുണ്ടെന്നും. തൻെറ ആചാര്യൻ ‘വിനെ അതിനമ്മളിൽ എന്നെന്നേയ്ക്കും അടയ്ക്കാൻവേണ്ടി മുട്ടുവിൻ തുറക്കപ്പെടും’ എന്നുള്ള ബൈബിൾവാക്യത്തെ എത്ര അധികം നിഷ്കർഷയോടുകൂടി അനുഷ്ഠിച്ചിട്ടുണ്ടെന്നും വായനക്കാരെ ഗ്രഹിപ്പിക്കാൻ എനിക്ക ശേഷിയില്ല. മലവിസർജ്ജനം കഴിഞ്ഞു നഗ്നവേഷത്തിൽ പുറപ്പെട്ട നമ്പൂതിരിമാരെ കണ്ടപ്പോൾ, അവർ വിടവേഷത്തിൽ പുറപ്പെട്ടിരിക്കയാണെന്ന ധരിച്ച മി: വറുഗീസിൻെറ ശൃംഗാരചാതുരത അദ്ദേഹത്തിൻെറ കൂട്ടക്ക് ആ വിഷയത്തിലുള്ള നൈപുണ്യത്തിന് ഒരു തികഞ്ഞ ദൃഷ്ടാന്തമാണ്. ഒരാൾ വസ്ത്രവിഹീനനായാൽ വിടനായി എന്നാണ് അദ്ദേഹത്തിൻെറ ധാരണ. മലവിസർജ്ജനകാര്യവും വിടവേഷവും കൂട്ടിക്കലർത്തിപ്പിക്കാൻ, ജന്മസിദ്ധമായ വാസനയുള്ള ഒരാൾക്കേ സാധിക്ക എന്ന പറഞ്ഞാൽ മി. വറുഗീസിൻെറ സമുദായത്തിനുള്ള സംസ്കാരം ഏതാണ്ട് അതിൽ അന്തർഭവിച്ചു എന്നാണെൻെറ വിശ്വാസം.

നഗ്നന്മാരായ നമ്പൂതിരിമാരുടെ മുമ്പിൽ നായർസ്ത്രീകളെ കൂട്ടിക്കൊണ്ടുവരുന്നതു മി. വറുഗീസിന നായർസമുദായത്തിലെ പുരുഷന്മാരെ മാത്രം അവമാനിച്ചാൽ പോരാ എന്നുള്ള കരുതൽകൊണ്ടു മാത്രമാണ്. മെത്രാൻെറ അംഗപ്രീതിയുള്ള സൗന്ദര്യവും പ്രതാപൈശ്വര്യം കണ്ടും അനുഭവിച്ചും മുക്തി അടയാൻ സന്നദ്ധകളായ, നാലഞ്ചു പെൺപിള്ളമാരെ എങ്കിലും മലമൂത്രവിസർജ്ജനം കഴിഞ്ഞു

വരുന്ന ആ നമ്പൂതിരിമാരുടെ മുമ്പിൽ സാക്ഷി നിവൃത്തിയാതിരുന്നതു് ഭംഗിയായില്ല. വിവരണം ചെയ്യാൻ തയ്യാറുള്ള വറുഗീസിന്റെ വൃത്താന്തം സ്വന്തം സ്ത്രീകളെ, മെത്രാന്റെ ദുരൽപ്രയോഗപ്രഭാവംകൊണ്ടു ആത്യന്തപാരതന്ത്ര്യകളാകാൻ അവിടെ നിവൃത്തിയിരുന്നു എങ്കിൽ. അവർ നമ്പൂരിസംഗതികൾക്കുള്ള ഉച്ഛിഷ്ടപ്പെട്ടുകൊള്ളുമായിരുന്നു. തന്റെ സ്വാധീനത്തിലുള്ള ആ മാതിരി കാര്യങ്ങളെല്ലാം വിട്ടിട്ടു്, പാവപ്പെട്ട നായർസ്ത്രീകളെ ഈ ദുർഘടഘട്ടത്തിൽ കൂടി സഞ്ചരിപ്പിക്കാനാണു് നമ്മുടെ ചിത്രകാരന്റെ മോഹം. മറെറാരുവിശേഷം നമ്പൂതിരിമാരെ കണ്ടിട്ടു് അവർ ആരാണെന്നും അവരുടെ വരവുകണ്ടിട്ടു അങ്ങനെ വരാനുള്ള കാരണം എന്താണെന്നും മെത്രാനു മനസ്സിലായില്ലെന്നുള്ളതാണു്. നമ്പൂതിരിയെകണ്ടാൽ നമ്പൂതിരിയാണെന്നു മനസ്സിലാകാത്ത ഒരു ജാതിയോ ഒരാളോ ഈ കേരളത്തിൽ കാണുകയില്ല. മലമൂത്രവിസർജ്ജനം കഴിഞ്ഞുവരുന്ന അവരുടെ വരവുകണ്ടാൽ അതിന്റെ കാരണം മനസ്സിലാക്കുവാൻ ആരോടും അന്വേഷിക്കേണ്ട ആവശ്യമുണ്ടാകാറില്ല. എന്നാൽ നമ്മുടെ നാട്ടിൽ ജനിച്ചുവളർന്ന മാത്യുമെത്രാന് നമ്പൂതിരിയെ തിരിച്ചറിഞ്ഞുകൂടാതെപോലും. സർവജ്ഞനായ തുമ്പമൺ നായിനാർ സമീപത്തുണ്ടായിട്ടും അവരാരാണെന്നും എന്താണു അങ്ങനെ വരാനെന്നും ചോദിച്ചറിയുന്നതു്, വഴിയെപോകുന്ന ഒരു നായരോടാണു്. ഇങ്ങനെയുള്ള അവസരങ്ങളിലെല്ലാം മി. വർഗീസിനു നായരെ അത്യാവശ്യമാണു്. മെത്രാന്റെയും ഭൃത്യന്മാരുടെയും ആടികൊള്ളാൻ, രാജാവിന്റെ ഭൃത്യന്മാരായി നിൽക്കാൻ. നമ്പൂരിയെ മനസ്സിലാക്കിക്കൊടുക്കാൻ. നസ്രാണിക്കു വഴി മാറിക്കൊടുക്കാൻ, മാറിക്കൊടുത്തില്ലെങ്കിൽ കഴുത്തുകളയാൻ — ഇതിനെല്ലാമാണു് വറുഗീസിനു നായരെക്കൊണ്ടുള്ള ആവശ്യം.

നമ്പൂതിരിമാർ നഗ്നന്മാരായി അതിലെ വന്നു എങ്കിൽ. ലജ്ജിക്കാനും വ്യസനിക്കാനും അല്ലാതെ, നാട്ടുനടപ്പറിയുന്ന ഒരാൾക്കു് കോപിക്കാൻ യാതൊരു കാരണവുമില്ല. ഈ മെത്രാനെ പ്രസവിച്ചതു് നമ്മുടെ പെമ്പിളമാരുടെ വൃത്തിഹീനവും ലജ്ജാകരവുമായ ഭവനങ്ങളിൽ ഒന്നിൽ തന്നെയാണല്ലോ. അദ്ദേഹത്തിന്റെ അയൽപക്കത്തു് നായന്മാരും നമ്പൂതിരിമാരും ഉണ്ടായിരിക്കാനും ഇടയുണ്ട്. അവരുടെ നിത്യപെരുമാററങ്ങളും, ആ പരിസരങ്ങളുക്കുള്ളിൽക്കൂടി വളർന്നുവന്ന മെത്രാൻ അറിയാതിരിക്കാനോ, പരിചയംകൊണ്ടു് വെറുപ്പു് തോന്നാതെയായ ആ നടപടികളെപ്പററി ഒപ്പുട്ടെന്ന ശത്രുവായി വിചാരിക്കാനോ ഇടയില്ല. എന്നല്ല, നമ്പൂതിരിയേയും നായരേയുംകാൾ ഈ വക വിഷയങ്ങളിലൊന്നും.

മെച്ചമായി ജീവിക്കാൻ അറിവും സൗകര്യവുമില്ലാത്ത ക്രിസ്ത്യാനികളുടെ ഇടയിലെ എത്രയോ അധികം ഹീനമായ ആചാരനടപടികളെ കണ്ടുസഹിക്കുന്ന മെത്രാന്—താൻ തന്നെയും അങ്ങനെയുള്ള ആചാരദോഷങ്ങളിൽ ഉൾപ്പെട്ടു ജീവിക്കുന്ന മെത്രാന്—നമ്പൂതിരിമാരുടെ ഈ പുറപ്പാട് പുത്തനായി തോന്നാനും, വറുഗീസ് പറയുന്നമാതിരി ഒരു ദുഷ്കർമ്മത്തിന് പുറപ്പെടാനും ന്യായമില്ല. നമ്പൂതിരിപ്രാബല്യം അത്യധികമുള്ള കൊച്ചിരാജ്യത്തുവച്ച്, നമ്പൂതിരിമാർ "ബെഹളർ" എന്നുപറയുന്ന ഒരു ജാതിയിൽപെട്ട മെത്രാൻ അടിയേൽക്കുക എന്നുള്ളത് ഉണ്ടാകാൻ പാടുള്ള ഒരു കാര്യമല്ല. വറുഗീസിന്റെ മെത്രാനെക്കൊണ്ടു നമ്പൂതിരിമാരുടെ പുറത്തടിപ്പിച്ചതു് ഒരു സാഹസകർമ്മംതന്നെയാണ്. നായരെ നരകത്തിൽതള്ളി, മാപ്പിളയെ ബന്ധുവാക്കാനായി ശ്രമിക്കുന്ന അപൂർവ്വം ചില നമ്പൂരിമാർക്ക്, വറുഗീസിന്റെ മെത്രാന്റെ ചൂരൽവടിപ്രയോഗംകൊണ്ടെങ്കിലും ഒരു ചുട്ടടയായാൽ അതു് അവരുടെ ഭാഗ്യമാണ്. പതിവനുസരിച്ച്, കലാവിസർജ്ജനം ചെയ്യുവരുന്ന സാധുക്കളായ ആ നമ്പൂതിരിമാരോട് ഉണ്ടോ കുറ്റമെന്ന ഒരു വാക്കുപോലും പറയാതെ, തന്റെ ആളുകളെക്കൊണ്ട് മുമ്പും പിമ്പും ഇടവും വലവും തടഞ്ഞുവച്ചും, പുറത്തടിച്ച് രക്തം ചാടിച്ച മെത്രാന്റെ ഔദ്ധത്യത്തെ ആരാധിക്കാൻ നമ്മുടെ ചിത്രകാരനു മാത്രമേ സാധിക്കയുള്ളു. പ്രാണവേദനയോടുകൂടിയായാലും, ഒരു വശത്തേക്കും ഓടിപ്പോകാൻ ഇടയാകരുതെന്നുള്ള കരുതലോടുകൂടി, ഹിംസാകർമ്മത്തിനൊരുങ്ങുന്ന മനോവൃത്തിയാണ് ക്രിസ്ത്യാനികളിൽ ചിലർക്കുള്ളതെന്ന് പുത്തൻകാവുലഹളക്കശേഷമേ ഞാൻ മനസ്സിലാക്കിയുള്ളു. എന്നാൽ അതു് അവരുടെ വംശഗുണമായ കർമ്മകുശലതയാണെന്ന്, ഈ നമ്പൂതിരിമാരോടുള്ള കരുതൽപ്രയോഗംകൊണ്ട് മെത്രാൻമുഖാന്തരം വറുഗീസ് നമ്മെ പഠിപ്പിക്കുന്നു. കണ്ണീർക്കുടി തീപ്പൊരിപാറി, പ്രാണവേദനയോടുകൂടി പായുന്ന നമ്പൂതിരിമാരെ അടിക്കുന്ന അടിയെപ്പറ്റി, വറുഗീസ് എത്രസരസതേന വർണ്ണിച്ചിരിക്കുന്നു. ഇതിൽനിന്നും ഈ ചിത്രകാരന്റെ മനഃസ്ഥിതിയുടെ വല്ല അംശവും വെളിപ്പെടാതെ കിടന്നിരുന്നെങ്കിൽ, അതു പൂർണ്ണമായി വെളിപ്പെട്ടിട്ടുണ്ട്. ഇതാണ് ആ വർണ്ണന.

"കയ്യിലുണ്ടായിരുന്ന ചൂരൽവടിക്ക വല്ലുകൊട്ടതാരെന്ന നല്ല ഒന്നാന്തരം പൊടുക്കിൽ ഒരു പരിനമെല്ലാം." ഹ! എന്തു രസം. മി. വറുഗീസിന്റെ സ്വന്തം സാഹിത്യം മുഴുവൻഒന്നാകെ പ്രവഹിച്ചിരിക്കുന്നതിവിടെയാണ്. തന്റെ മെത്രാന്റെ ഈ വീരകൃത്യത്തെപ്പറ്റി വറുഗീസ് വീണ്ടും വീണ്ടുംവായിച്ചുരസിച്ചിരിക്കും. ത

ന്റെ വായിൽക്കൂടി കപ്പൽ ഓടത്തക്കവണ്ണം വെള്ളംതന്നെ പൊള്ളിയിരിക്കും. തിറാവിസ്സായി ശേഖരിച്ചിട്ടുള്ള ആടിനെയും പന്നിയേയും, അറുത്തുകൊന്നാൽ രക്തം നഷ്ടപ്പെടുമെന്നുള്ള പുതിയ കണ്ടുപിടിത്തം നിമിത്തം അവയുടെ മൂക്കും വായും കൈകൊണ്ടു ഞെക്കിപ്പിടിച്ചും, നിലംകഴിച്ചു മുഖം മൂടിയും അവയുടെ പ്രാണവേദന കണ്ടു സന്തോഷിക്കുന്ന, മരവിച്ച ഹൃദയക്കാരായ മനുഷ്യാധമന്മാരല്ലാതെ, അകാരണമായി ഒരു നമ്പൂതിരിയെ നാലുവശവും വളഞ്ഞുനിന്നു പതിനാലെണ്ണം വച്ചുകൊടുക്കാൻ, തോന്നുകയില്ല. നമ്പൂതിരിമാരുടെ യഥാസ്ഥിതികത്വത്തെയോ, മൂഢവിശ്വാസങ്ങളെയോ ജാതിനിലകളെയോപറ്റി എത്രയധികം ശക്തിപൂർവം എതിർക്കുന്ന ഒരുവനായാലും അവരോടു കോപിച്ച് ഒരു വാക്കു പറയാനോ, മുഖത്തൊന്നു തുറിച്ചുനോക്കാനോ, അയാൾ വകതിരിവുള്ളവനാണെങ്കിൽ ഒരുങ്ങുകയില്ലെന്നാണ് എന്റെ വിശ്വാസം. ഇന്നു കാണുന്ന അനാചാരങ്ങൾക്കൊന്നിനും ഇന്നത്തെ നമ്പൂതിരിമാർ ഉത്തരവാദികളല്ല. അവർ ആ പഴയ ഒഴുക്കിൽപ്പെട്ടു, താഴോട്ടു പോകുന്നതേയുള്ളൂ. ഈ പരമാർത്ഥസ്ഥിതികളേയും കാലദേശാവസ്ഥകളേയും അവരെ മനസ്സിലാക്കി സമുദായപരിഷ്കാരത്തിനൊരുങ്ങുകയാണു നമ്മുടെ ധർമ്മം. അല്ലാതെ വഴിയിൽക്കാണുന്ന മാന്യന്മാരെ അടിച്ചുപദ്രവമേല്പിച്ചിട്ടു, ആ പൌരുഷവും ജാത്യാഭിമാനവും ആണെന്നു പഠിപ്പിക്കാൻ പുറപ്പെടുകയല്ല വേണ്ടതു്. അങ്ങനെയുള്ള ചരിത്രകാരന്മാരും ചിത്രകാരന്മാരും ലോകത്തിന്റെ മറയത്തുപോകേണ്ടത്യാവശ്യമാണ്. ആട്ടിൻകുട്ടികളെപ്പോലെ സൌമ്യന്മാരും, പരമശാന്തന്മാരും, കാഴ്ചയിൽത്തന്നെ ആർക്കും കൌതുകമുണ്ടാക്കുന്നവരുമായ നമ്പൂതിരിമാരെ, അടിക്കാൻ തോന്നുന്നതുതന്നെ പ്രയാസം. അങ്ങനെ തോന്നിയാൽ പോരാ, പുറത്തു തൊലി പൊളിയത്തക്കവണ്ണം അടിക്കുകകൂടി വേണം. അവരുടെ പുറത്തു പൊടിക്കുന്ന ചോരകണ്ടു രസിക്കണം. ഇങ്ങനെയെല്ലാം എഴുതുന്ന വറുഗീസിന്റെ പുറത്തെ തൊലി പൊളിക്കണം എന്നു വായനക്കാരിൽ ചിലർക്കു തോന്നിയേക്കും. ഞാൻ മുമ്പൊരവസരത്തിൽ — നായരെ തീണ്ടലുണ്ടെന്നു വറുഗീസു പറഞ്ഞ അവസരത്തിൽ — വറുഗീസിന്റെ അസത്യകഥാപ്രസ്താവനയിലുള്ള അസഹ്യംകൊണ്ട്, വറുഗീസിന്റെ പുറത്തു മുഷ്കരനായ ഒരു നായർ തെരണ്ടിവാൽകൊണ്ടടിക്കണമെന്നു തോന്നിപ്പോകുമെന്ന് എഴുതിപ്പോയി. അതു് അധികമായിപ്പോയി എന്നു തോന്നിയ വായനക്കാരിൽ വല്ലവരും ഉണ്ടെങ്കിൽ, അവർ നമ്മുടെ നമ്പൂതിരിമാർ നാലുപേരുടേയും പുറംപിടിച്ചുനോക്കി സമാധാനപ്പെടേണ്ടതാണ്.

രാജാവിനെക്കണ്ടാൽ വഴി ഒഴിഞ്ഞുകൊടുക്കുന്നതുതന്നെ മെത്രാൻെറ വൈദികകർമ്മവിഘാതമാണെന്നു പറയുന്ന വറുഗീസ്സ്, മെത്രാൻ ഈ യാത്രയിൽ ചെയ്തിട്ടുള്ള കർമ്മങ്ങളെല്ലാം അദ്ദേഹത്തിൻെറ വൈദികകർമ്മങ്ങളാണെന്നു സമ്മതിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു. കുതിരയെ ചാടിച്ച് ഉക്കണ്ടമേനോനെ വഴിയിൽ വീഴ്ത്തിയതും, നമ്പൂതിരിമാരുടെ പുരം പൊളിയ്ക്കാനുള്ളവട്ടവും അടിച്ചതും ആ മെത്രാൻെറ വൈദികകർമ്മങ്ങളാണ്. ഇതിൽനിന്നും നമുക്കു പഠിക്കാനുള്ളത്, വറുഗീസിൻെറ മെത്രാൻെറ വൈദികകർമ്മം എന്നു വച്ചാൽ രാജാക്കന്മാരെ ധിക്കരിക്കയും, നാട്ടാചാരത്തെ ലംഘിക്കയും, ബ്രാഹ്മണരെ ഹിംസിക്കുകയും, സഹോദരസമുദായത്തെ അവമാനിക്കയും ആണെന്നാണ്. ഇതുതന്നെയായിരിക്കും ഈമാതിരി വൈദികന്മാർ തൻെറ ശിഷ്യഗണങ്ങളെ പഠിപ്പിക്കുന്നതും. അതുതന്നെ ആയിരിക്കാം കൃതഘ്നതാപൂർണ്ണവും സമുദായവിദ്വേഷപരവും ആയ അഭിപ്രായങ്ങൾ ഈ രാജ്യത്തിൽ ഇത്രയധികം പ്രചരിക്കാനുള്ള കാരണം.



ഈ സംഭവങ്ങളെല്ലാം നടത്തിയശേഷം മെത്രാപ്പോലീത്താ നടമേൽപള്ളിയിലെത്തി ഉറങ്ങുകയാണ്. രാത്രിയിൽ അവിടെ നടന്ന എല്ലാ സംഭവങ്ങളേയും മി. വറുഗീസ് വർണ്ണിച്ചിട്ടില്ല. അദ്ദേഹം വിവരിച്ചിട്ടുള്ള ഒരു സംഭവത്തിൻെറ സംഗ്രഹം മാത്രം വായനക്കാരെ ധരിപ്പിക്കാനേ ഞാനാഗ്രഹിക്കുന്നുള്ളു.

ഉക്കണ്ടമേനോൻെറ സഹോദരീഭർത്താവായ കോമി, മേനോൻെറ കൈ കടിച്ചുപറിച്ചു പഞ്ചകല്യാണിയെ ആരും അറിയാതെ അഴിച്ചുകൊണ്ടുപോയി അതിൻെറ കുളമ്പു വെട്ടി എറണാകുളം കായലിലിടാനുള്ള ശ്രമമാണ് അന്നു രാത്രിയിൽ പള്ളിയുടെ പുറത്തു നടന്നത്. ആരും അറിയാതെ കുതിരയെ രാത്രിയിൽ അഴിച്ചുകൊണ്ടു പോയി, കുതിരപ്പുറത്ത് അതുവരെ കയറീട്ടില്ലാത്ത കോമി പഞ്ചകല്യാണിയുടെ പുറത്തു കേറുന്നതും അത് അതിവേഗത്തിൽ ഓടുന്നതും കോമിയെ താഴെതള്ളിയിടാനായി കുതിര രണ്ടുകാലിന്മേൽ എഴുന്നേററുനില്ക്കുന്നതും, കുടഞ്ഞു താഴെ ഇടാൻ ശ്രമിക്കുന്നതും അപരിചിതനായ ആയാൾ അതൊക്കെയായിട്ടും താഴെവീഴാതിരിക്കുന്നതും കുതിര കോമിയേയുംകൊണ്ട് കുതിരക്കാരൻെറ സമീപത്തു ചെന്നെത്തുന്നതും, അവിടെവെച്ച് അവർ തമ്മിലുള്ള ഏററുമുട്ടലും, ഒടുവിൽ ആയാളെ പിടിച്ചു കെട്ടിനിർത്തി കാലത്തെ മെത്രാൻെറ മുമ്പിൽ ഹാജരാക്കുന്നതുമെല്ലാം ഒരു പഴങ്കഥപോലെ ബുദ്ധിശൂന്യന്മാരെ രസിപ്പിക്കുന്ന ഭാഗങ്ങളാണ്. മെത്രാപ്പോലീ

ത്താം, കോമിയുടെ മീശ പറിപ്പിക്കുന്ന ഭാഗം മാത്രം ചിത്രമെഴുത്തിന്റെ ചിത്രത്തിൽതന്നെ കാണിച്ചേക്കാം.

“മെത്രാ—ഇല്ലായിരുന്നു അല്ലേ (മുത്തുകറുപ്പന്റെ നേരെ തിരിഞ്ഞു് ഏതോ അന്യവിഷയത്തെപ്പററി കല്പിച്ചു സംസാരിക്കുന്നമട്ടിൽ) മുത്തു ആലവട്ടം കണ്ടുവല്ലൊ. (കോമിയുടെ മുഖം കാണുന്നുവല്ലൊ എന്നാണതിന്റെ അത്ഥം എന്നു വറുഗീസ് നോട്ടിട്ടിട്ടുണ്ടു്.)

മുത്തു—കണ്ടു.

മെത്രാ—അഗ്രം തെളിഞ്ഞു കാണുന്നതിനായി അതിൽ പീലി പകുതിവച്ചുവേണം പണി പൂത്തിയാക്കാൻ. (കോമി സത്യം പറയുന്നതിനായി അയാളുടെ ഒരുവശത്തെ മേൽമീശ പിഴുതുകളയണം എന്നർത്ഥം)

ഇതു് അന്യാപദേശമൊ ശ്ലേഷമൊ എന്താണെന്നൊന്നും അറിയാതെ വായനക്കാർ കുഴങ്ങേണ്ട. ഇതു മി. വറുഗീസിന്റെ മലയാളം ബൈബിളിലെ ‘നന്മനിറഞ്ഞ മറിയമേ’ എന്നും, ‘എനിക്കുപ്പംതരേണമേ’ എന്നും ‘ആമേൻ’ എന്നും മററും കാണുന്ന സാഹിത്യത്തിനോടു സംബന്ധപ്പെട്ട അലങ്കാരശാസ്ത്രത്തിലുൾപ്പെട്ടതാണ്. മെത്രാന്റെ കല്പനപ്രകാരം മുത്തുകറുപ്പൻ കോമിയുടെ പകുതി മീശ കളഞ്ഞു അതിനുള്ള കൂലി കടംപറയാതെ കോമി കൊടുത്തില്ലെങ്കിൽ മെത്രാൻ ആ ജോലി ചെയ്യാഴികകൊണ്ടു മാത്രമായിരിക്കും. കോമിയുടെ പകുതിമീശ എടുത്തശേഷം അയാളെ മകനെവിളിച്ചു്, അയാൾക്കു കാപ്പിയുംകൊടുത്തു് സമാധാനപ്പെടുത്തി എന്നു കാണുന്നു. പണ്ടു് പുത്തൻകൂറുകാക്ക് മുഴുവൻ, മേൽമീശയുണ്ടായിരുന്നു എന്നും, അവർ വാവാക്കക്ഷിയും മെത്രാക്കക്ഷിയുമായി പിരിഞ്ഞപ്പോൾ, മെത്രാക്കക്ഷിയുടെ മേൽമീശ മുഴുവൻ എടുത്തുകളയണമെന്നുള്ള കല്പനപ്രകാരം പലരും എടുത്തു എന്നും അവരുടെ കൂട്ടത്തിലെ ചില ഇരുതലമൂരികൾ ഒരുവശത്തെ മേൽമീശമാത്രം എടുപ്പിച്ചശേഷം മീശയുള്ള ഭാഗം പൊത്തിപ്പിടിച്ചുകൊണ്ടു് മെത്രാൻകക്ഷിയിലും, മീശയില്ലാത്തഭാഗം പൊത്തിപ്പിടിച്ചുകൊണ്ടു് വാവാക്കക്ഷിയിലും ചെല്ലുമായിരുന്നു എന്നും ഒരു കഥ കേട്ടിട്ടുണ്ടു്. അതു നേരാണെങ്കിൽ ഒരുവശം മീശക്കാരായി അങ്ങനെ വല്ല ക്രിസ്ത്യാനികളും ഉണ്ടായിരുന്നു എന്നല്ലാതെ, ഒരു നായരു് ഒരുവശത്തു മേൽമീശ വച്ചുകൊണ്ടു ജീവിച്ചു എന്നു പറയാൻ സാദ്ധ്യമല്ല. പിന്നെയാണു കാപ്പികുടിക്കൽ. അക്കാലത്തു നസ്രാണിയെ തൊട്ടാൽ കുളിക്കുന്ന നായർ, അവർ തൊട്ട വെള്ളംതൊ

ന്നു കടിച്ചാൽ ഭ്രഷ്ടുണ്ടെന്നുവിചാരിക്കുമ്പോൾ, നസ്രാണി ഉണ്ടാക്കിയ കാപ്പികുടിച്ചു എന്നെഴുതിയതു വറുഗീസ് അറിയാതെയല്ല. നസ്രാണിയുടെ ജാതിപ്പടിയുടെ പൊക്കംകൂട്ടാൻമാത്രമാണ്. ഒരു നായരായ കോമീശർ, ഹരിക്കാരൻഉദ്യോഗം കൊടുത്തതും ചരിത്രത്തിൻെറ വിവരക്കൂടുതൽകൊണ്ടായിരിക്കും.

മെത്രാൻെറ നാട്ടുവാലായ്മ ലംഘിച്ചതും, ഇളയ തമ്പുരാനെ അവമാനിച്ചതും ജനസമുദായത്തിൽ പ്രക്ഷോഭജനകമായ ഒരു കാര്യമായിത്തീർന്നു എന്നും, വലിയ തമ്പുരാൻ ഈ വിവരംഅറിഞ്ഞു് കുപിതനായി ദിവാൻ ശങ്കുണ്ണിമേനോനെ വരുത്തി കേസുകൾ രണ്ടും കർശനമായ നടപടിനടത്തി ശിക്ഷയിൽ വരുത്തണമെന്നു കല്പിച്ചു എന്നും മി: വറുഗീസ് എഴുതീട്ടുണ്ടു്. മെത്രാനും കയ്യസ്ഥനായ അമിനാദാബും തൻെറ മുമ്പാകെ ഹാജരാകാൻ ദിവാൻജി ഉത്തരവുകൊടുത്തു. എന്നാൽ "ജ്യോതിർഗ്ഗോളങ്ങളെ ഒന്നാകെ പൊട്ടിത്തെറിച്ചു് ഭൂചക്രത്തെ അതിൻെറ അക്ഷകീലത്തിൽ നിന്നു് അധഃപ്പതിപ്പിച്ചു് സർവ്വം അഗ്നിമയമാക്കിയാൽ കൂടി ലവലേശം ചുളുങ്ങുകയോ, ചലിക്കുകയോ, ചെയ്യാത്ത കട്ടവജ്രഹൃദയനായ മെത്രാപ്പോലീത്താ" ആ ഉത്തരവിനു കീഴടങ്ങാതെ ക്രിസ്റ്റമസ്സ് കഴിഞ്ഞിട്ടു് ദിവസം നിശ്ചയിച്ചെഴുതാമെന്നു മറുപടികൊടുത്തുപോലും. ദിവാൻ ശങ്കുണ്ണിമേനോനു ദേഷ്യം വന്നു. അടുത്തദിവസം മൂന്നുമണിക്കു മെത്രാനെയും കയ്യസ്ഥനെയും തൻെറ മുമ്പാകെ ഹാജരാക്കാൻ അന്നത്തെ പോലീസു കാര്യക്കാരനായ മാങ്കായിമഠത്തിൽ രാമപ്പണിക്കർക്കു് ദിവാൻജി ഉത്തരവുകൊടുത്തു. അദ്ദേഹം ആജാനബാഹുവും, ധനാഢ്യനും, വലിയ തമ്പുരാൻെറ വലിയ സേവകനും കൊച്ചിവാസികൾക്കെല്ലാം ഭയവും ബഹുമാനവും ഉള്ള ആളുമാണ്. എന്നാൽ പണിക്കർ, ബുദ്ധിമാനായ മൂക്കഞ്ചേരി 'ചെറിയ' അവർകളുടെ ഉറ്റ മിത്രമായിരുന്നതുകൊണ്ടു് ചെറിയയുടെ അഭിപ്രായങ്ങളെ അവഗണിച്ചു് പണിക്കർ ഒന്നും തന്നെ ചെയ്യുമായിരുന്നില്ല. എന്തായാലും. പണിക്കരുടെ യോഗ്യത മുഴുവൻ ശരിപ്പെട്ടില്ല. ഇത്ര കേമനായ പണിക്കരെ പണിക്കരെന്നും ചെറിയയെ അവർകളെന്നും എഴുതിയതെന്താണെന്നറിയാതെ വായനക്കാർ എന്നോടു കയർക്കരുതു്. അങ്ങിനെയാണ് വറുഗീസ് എഴുതിയിരിക്കുന്നതു്. മാങ്കായിപ്പണിക്കരുടെ നിസ്സന്ദേഹമായ പദവിയെയും, സാമർത്ഥ്യത്തെയും കുറച്ചൊക്കെ രേഖപ്പെടുത്താതെ നിവൃത്തിയില്ലെന്നു വന്നപ്പോൾ, അത്രമാത്രം ചെയ്തിട്ടു്, അദ്ദേഹത്തിൻെറ വലുപ്പത്തെ വിസ്മരിച്ചു് തൻെറ സമുദായത്തിൽപ്പെട്ട 'ചെറിയതിനെ' വലിയതാക്കാൻ തൻെറ സ്വാധീനത്തിലുള്ള അ

വർകരം' എന്ന പദപ്രയോഗംചെയ്തതു് നിഷ്പക്ഷപാതികരം ഒരു കുററമായി കരുതിയേക്കും. അങ്ങിനെ കരുതിയാലും മി: വറുഗീസിന്നു യാതൊരു തകരാറും വരാനില്ല. എന്തായാലും ചെറിയതു് ഇവിടെ കടന്നുകൂടിയതു് ശരിയായ ചരിത്രത്തിനു വേണ്ട ഭംഗിവരുത്താൻവേണ്ടി മാത്രമായിരിക്കണം.

## ൧൦.

മെത്രാപ്പോലീത്താ മഹാരാജകല്പനയെ പരസ്യമായി എതിർക്കുന്നതാണു അടുത്തരംഗം.

അടുത്തദിവസം രാവിലെ ഒൻപതുമണിക്കു മെത്രാപ്പോലീത്തായേയും കാര്യക്കാരേയും ദിവാൻ കച്ചേരിയിൽ ഹാജരാക്കുന്നതിനായി പോലീസുകാരോടുകൂടി മങ്കായിമഠം വരുന്നു എന്ന വർത്തമാനം പള്ളിമേൽത്തട്ടിൽ എത്തിയപ്പോൾതന്നെ. ആരുതന്നെ ആയിരുന്നാലും അനുവാദംകൂടാതെ അകത്തുകടത്തിവിടരുതെന്നുള്ള മെത്രാന്റെ കല്പനപ്രകാരം മുത്തുക്കറുപ്പൻ മുതൽപേർ ഉദ്യോഗവേഷത്തിൽ വാളും ധരിച്ചു് ആനവാതുക്കൽ കാവലായി എന്നും, അഴിക്കകത്തു ഗരീതും മറവും മെത്രാന്റെ ചാരുപടിയുടെ പിന്നിൽ വാളുംധരിച്ചു നിന്നിരുന്നു എന്നും വറുഗീസ് എഴുതിയിരിക്കുന്നു. മെത്രാൻതന്റെ പള്ളിമതിലാകുന്ന കോട്ടയ്ക്കകത്തിരുന്നു്, തന്റെ വെള്ളിവില്ലക്കാരായ പട്ടാളങ്ങളെക്കൊണ്ടു കൊച്ചീ രാജാവിനോടു യുദ്ധംചെയ്തു് ജയിക്കാൻ പോകുന്ന പ്രാരംഭരംഗമാണിതു്. കറുത്തിയാട്ടു തരിയൻ മുതലായ സേനാനായകന്മാരെ വായനക്കാർക്കു മുമ്പേതന്നെ പരിചയമാണല്ലോ. മെത്രാന്റെ പിടിമൊന്തയും ചെരിപ്പും എടുക്കുന്ന അവർ, ആവശ്യം വരുമ്പോൾ യുദ്ധവും ചെയ്യും. മെത്രാപ്പോലീത്തായ്ക്കു് മി. വറുഗീസ് പറയുന്ന യോഗ്യതകൾക്കു പുറമേ ധനതത്വശാസ്ത്രത്തിൽ നല്ല വൈദഗ്ധ്യവുംകൂടിയുണ്ടു്. കുറച്ചു പണം ചെലവുചെയ്തു് അധികം കാര്യങ്ങൾ നടത്തുന്നതാണു് ആ വൈദഗ്ധ്യം. അതുകൊണ്ടു് മെത്രാപ്പോലീത്തായുടെ യുദ്ധസംരംഭങ്ങൾക്കു മെച്ചംകുറഞ്ഞുപോയി എന്നു വായനക്കാർ വിചാരിക്കരുതു്. അങ്ങാടിയിലെ മാപ്പിളമാരെല്ലാം പള്ളിമതിൽക്കകത്തു വന്നുകൂടി. ഈ സമയത്തു് പോലീസ്കാര്യക്കാരായ മങ്കായിമഠം രാമപ്പണിക്കർ, ൩൦ ശിപായിമാരോടും ൩. നായന്മാരോടുംകൂടി ആനവാതുക്കൽ വന്നെത്തി.

രാമപ്പണിക്കർ—"ഉം. അവിടം മാറട്ടെ" എന്നു പറഞ്ഞപ്പോൾ മുത്തുക്കറുപ്പൻ പറഞ്ഞ മറുപടി കേൾക്കേണ്ടതാണു.

മുത്തു—(വളഞ്ഞവാളും ഉയർത്തിപ്പിടിച്ചുംകൊണ്ട്)

"അവിടുന്ന് ആരുതന്നെ ആയിരുന്നാലും, മലയാളത്തിന്റെ മെത്രാപ്പോലീത്തയാകുന്ന എന്റെ തിരുമേനിയുടെ കല്പനയില്ലാതെ നിങ്ങളെ ആരെയുംതന്നെ അകത്തു വിടാൻ നിവൃത്തിയില്ല. നിങ്ങളെല്ലാവരും ഏതൊരു ചോറിന് ഉചിതം കാട്ടുന്നവരോ, ഞാനും അതേവിധത്തിൽതന്നെ ഉചിതം കാണിക്കുന്നു. മുലകുടി മാറിയതുമുതൽ ഈ നിമിഷംവരെയും ഈ ശരീരം ആ ഒരു കുടുംബത്തിന്റെ—അതേ, എന്റെ തിരുമേനിയുടെ ചോറുകൊണ്ടുമാത്രം സംരക്ഷിക്കപ്പെട്ടിട്ടുള്ളതാണ്. ഈ ദേഹത്തിലുള്ള ഓരോതുള്ളി രക്തവും അവിടുത്തെവക മാത്രമാണ്. അതിനെ അവിടുത്തേക്കുവേണ്ടി അവസാനത്തുള്ളിവരെയും വാർത്തു കളയുന്നതിനും ഞാൻ സദാ സന്നദ്ധനാണ്. ഭീഷണികൊണ്ടോ ബലപ്രയോഗംകൊണ്ടോ ഇവിടെ എന്തെങ്കിലും സാധിക്കാമെന്നു വിചാരിക്കുന്നപക്ഷം ഈ നൂറു പേരുടെ ശവശരീരങ്ങളുടെ പുറത്ത് അവസാനമായി അവിടുത്തെയും എന്റെയും ശവങ്ങളും ഒരുമിച്ചു വീഴുക എന്നുള്ളതിൽ കൂടുതലായി യാതൊരു സംഗതിയും നടക്കുന്നതല്ല. അടിതടകൊണ്ടോ, ആയുധപ്രയോഗംകൊണ്ടോ, ധൂമ്രവിദ്യകൊണ്ടോ, പട്ടമന്ത്രപ്രയോഗം കൊണ്ടോ എന്തുകൊണ്ടുതന്നെയും ഒരു നാഞ്ചിനാട്ടുവെള്ളാളനെ അര ക്ഷണത്തിൽ തോല്പിക്കാമെന്ന് ആരുംതന്നെ വിചാരിച്ചുപോകണ്ടാ. മുത്തുക്കറുപ്പൻ മരിക്കാൻവേണ്ടി ജീവിക്കുന്നവനാണെന്നും ഈ ഞരമ്പുകളിലുള്ള ഓരോതുള്ളി രക്തവും എന്റെ തിരുമേനിയുടെ തിരുവായ്മൊഴിയിലെ ഓരോ അക്ഷരങ്ങളുടെ പിന്നാലെ ഒഴുകിപ്പോകുന്നതിനായി കാത്തുകിടക്കുന്നവയാണെന്നും ഇതാ കണ്ടുകൊള്ളുക തന്നെ. ഉം. ജൽതി."

ഇതുകൊണ്ട് പണിക്കർ ഭയന്നില്ലെങ്കിൽ മുത്തുക്കറുപ്പന്റെ പിന്നീടുള്ള പ്രയോഗംകൊണ്ടു ശമിക്കാതെ നിവൃത്തിയില്ല. തന്റെ ഇടത്തുകൈയിലെ വിരൽ സ്വന്തവാളുകൊണ്ടു കീറി രക്തപ്രവാഹം ഉണ്ടാക്കിയശേഷം അരക്കെട്ടിനിടയിൽനിന്നു മഹാമേരു എന്ന ഔഷധം എടുത്തുവച്ചു മുറിവുപാട് നേരാക്കിക്കളഞ്ഞു.

തന്റെ ശിപായിമാർ നൂറു പേരെയും വെട്ടിക്കൊന്ന് ഒടുവിൽ പണിക്കരേയും കൊല്ലുമെന്നും യാതൊരുപ്രകാരത്തിലും രാജകല്പനനടത്താൻ സമ്മതിക്കയില്ലെന്നും വെറും ഒരു മുത്തുക്കറുപ്പൻ പറയുന്നതുകേട്ടിട്ട്, യാതൊരു ക്ഷോഭവും കൂടാതെ നില്ക്കാൻ മാങ്കായിപ്പണിക്കർ മരമായിരുന്നാൽ കൂടി സാദ്ധ്യമല്ല. പിന്നെ പരാക്രമശാലിയായ മാങ്കായിപ്പണിക്കർ ഇതിനൊരുത്തരംപോലും പറയാതെനിന്നു എന്നു പറഞ്ഞാൽ നാമെന്തുചെയ്യും. വറുഗീസിന്റെ

കൈയിലല്ലേ ഭരണമായിരിക്കുന്നത്. യാതൊരുനിവൃത്തിയും കാണാതെ, കഴിഞ്ഞ മൂക്കത്തേരി ചെറിയതിനെ വരുത്തി മെത്രാന്റെ സമീപത്തേക്കയച്ചപോലും. ആരെയും കടത്തിവിടരുതെന്നു കൽപ്പനയുള്ളപ്പോൾ അയാളെ എങ്ങനെ അയച്ചോ, കല്പനയുടെ അർത്ഥം നസ്രാണി ഗ്രഹിച്ചില്ലായിരിക്കും. ചെറിയതു മെത്രാന്റെ സമീപത്തു ചെന്നപ്പോൾ കണ്ടകാഴ്ച ആശ്ചര്യജനകമാണ്. ഈ അപകടസന്ധിയിൽ യാതൊരാകുലതയുമില്ലാതെ എട്ടു രായസംപിള്ളമാരെ ചുറ്റും ഇരുത്തി ഓരോരുത്തർക്കും വാചകം പറഞ്ഞുകൊടുക്കുന്നതും, തെറ്റുകൂടാതെ ഇടകലർന്ന് നിഷ്പ്രയാസം അതു സാധിക്കുന്നതും മെത്രാപ്പോലീത്താ അഷ്ടാവധാനിയാണെന്നു കാണിക്കുന്നതിന് അത്യാവശ്യമാണ്. എട്ടുരായസംപിള്ളമാരെക്കൊണ്ട് ഇത്ര വളരെ എഴുതിക്കാൻ, ഈ യുദ്ധസംരംഭങ്ങൾക്കിടയിൽ കാര്യങ്ങൾ കാരണമായിരിക്കും.

ചെറിയതിന്റെ ആവശ്യപ്രകാരം മെത്രാപ്പോലീത്താ രാമപ്പണിക്കർ വരുന്നതിനു സമ്മതംകൊടുത്തു. അദ്ദേഹം മെത്രാന്റെ മുമ്പിൽ ഹാജരായി, മെത്രാന്റെ മുഖത്തെ കിരണങ്ങൾക്കുള്ളു രാമപ്പണിക്കരുടെ കണ്ണു മഞ്ഞളിക്കുന്നു. മെത്രാപ്പോലീത്തായ്ക്കു ഹരിപഞ്ചാനനനെപ്പോലെ ആവശ്യം വരുമ്പോഴെല്ലാം ധ്യാനവും വരും.

മെത്രാ—"പോലീസ് കാര്യക്കാരുടെ വരവ് അല്പം താമസിച്ചുപോയി. ഇപ്പോൾ നോമ്പുസംബന്ധിച്ച വ്രതകാലമാണ്. നമുക്ക ധ്യാനനമസ്കാരത്തിനുള്ള സമയമായിരിക്കുന്നു. നിങ്ങൾക്കു പറവാനുള്ള സംഗതികളെ സംബന്ധിച്ചു നമ്മുടെ കാര്യക്കാരുമായി അല്പനേരം സംസാരിക്കുക. കത്തനാരച്ചാ ഇദ്ദേഹത്തെ അമീനാമ്മാരുടെ മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോകണം."

"എന്നുപറഞ്ഞു ധ്യാനത്തിനുപോകുന്നതു് അമീനാമ്മാരെക്കൊണ്ടു സംസാരിപ്പിക്കാൻവേണ്ടി മനഃപൂർവമായിട്ടാണ്. 'വീരപരാക്രമി'യായ രാമപ്പണിക്കർ, 'സിംഹഗർജ്ജനായ' അമീനാമ്മാരെ കാണുന്നതു് അദ്ദേഹം ഒരു ആറൻമുളക്കണ്ണാടിയിൽ നോക്കി മേൽമീശയ്ക്കു കൊഴുപ്പിടുന്ന സമയത്താണ്. മി. രാമപ്പണിക്കരെ അമീനാമ്മാർ അതിനുമുമ്പു കണ്ടിട്ടില്ലെങ്കിലും, കണ്ണാടിയിൽക്കൂടി കണ്ടുടനെ 'ഇരിക്കാം മാങ്കായിമാം' എന്നു സൽക്കരിക്കുന്നു. ഒരു സ്ഥിതിയിൽ ഇരിക്കുന്ന ആളെ ഇങ്ങനെ വീട്ടുപേർവിളിച്ചു സൽക്കരിക്കുന്നതു് അമീനാമ്മാരുടെ സമുദായനടപടിയിൽപെട്ടതായിരിക്കാം. അമീനാമ്മാർ ഒന്നും അറിയാത്തമട്ടിൽ എന്താ ഇങ്ങോട്ടു പുറപ്പെട്ടതെന്നു ചോദിച്ചപ്പോൾ രാമപ്പണിക്കർ ദിവാൻജിയുടെ

ഉത്തരവെട്ടത്തു് അമീനാമാരുടെമുമ്പിൽ വയ്ക്കുന്നു. ഇത്രസാധുവോ ഈ മനുഷ്യൻ എന്നു തോന്നും, ഇതെല്ലാം ലോകത്തിൽ എവിടെയെങ്കിലും നടപ്പുള്ള കാര്യമാണോ എന്നു വായനക്കാർ ആലോചിച്ചുകൊള്ളണം. അറസ്റ്റ്ചെയ്യാൻ ചെന്നിരിക്കുന്ന പോലീസുദ്യോഗസ്ഥനോടു്, മെത്രാന്റെ ഒരു കെട്ടുപൂട്ടുകാരനായ അമീനാമാർ പറയുന്ന വാചകങ്ങളും കേട്ടാൽ പോലീസ്കമ്മീഷണർ അന്നേരം ജയിലിൽ; അല്ലെങ്കിൽ തൂക്കമരത്തിൽ എന്നു തോന്നും.

അമീനാ — "ഒരു മലങ്കരമെത്രാപ്പോലീത്താ എന്നാൽ ആരാണെന്നും, അദ്ദേഹത്തിന്റെ നില എന്താണെന്നും അറിഞ്ഞുകൂടാത്ത ഒരു സാധാരണമനുഷ്യനോ ഉത്തരവാദിത്വബോധമുള്ള ദിവാൻ ശങ്കുണ്ണിമേനവൻ. (ഈ മനുഷ്യന് ഈ അവസരത്തിൽ ഒരു മഹാരാജാവിന്റെ പദവിയുണ്ടെന്ന് ആക്ഷേപംതോന്നാത്തതു്.) "കൊച്ചി ഇളയതമ്പുരാൻ തിരുമനസ്സിലെ പേരിലാണു് ഇങ്ങനെ ഒരു കേസെങ്കിൽ അദ്ദേഹം ദിവാൻകച്ചേരിയിൽ ഹാജരാകുമോ?"

മെത്രാപ്പോലീത്തായ്ക്കും ഇളയതമ്പുരാനും കൊച്ചിരാജ്യത്തു തുല്യനിലയാണു് ഉള്ളതു് എന്നു തോന്നും. "കൊച്ചിരാജ്യത്തുള്ള സുറിയാനി ക്രിസ്ത്യാനികളെ ഒഴിച്ചു് ഈ രാജ്യത്തെ ജനസംഖ്യ കണക്കാക്കുന്നതായാൽ, അതിൽ ഇരട്ടിവരാവുന്ന ഒരു വമ്പിച്ച ജനസമൂഹത്തെ ഭരിക്കുന്ന സമുദായാദ്ധ്യക്ഷനെ വിസ്തരിക്കുന്നതിനു് ഇവിടത്തെ ദിവാൻജിക്കുള്ള അധികാരാവകാശങ്ങൾ എത്രമാത്രമുണ്ടെന്നു നിശ്ചയപ്പെടുത്തുന്നതിനുമുമ്പായി ഒരു ക്രിമിനൽ കേസിലെന്നവണ്ണം ഇങ്ങനെ ഒരു കല്പന എഴുതാൻ ശങ്കുണ്ണിമേനവൻ ഉദ്യമിച്ചതു് ഏററവും അത്ഭുതകരമായിരിക്കുന്നു."

ഈ ഗംഭീരമായ വാദം കേട്ടു രാമനുണ്ണിക്കർ അമ്പരന്നു ദിവാൻജിക്കു് അധികാരമില്ലെന്നു സംശയിച്ചുപോകുന്നു.

അമീ— "തൃപ്പാപ്പൂർ കുലശേഖരപ്പെരുമാൾ തിരുമനസ്സുകൊണ്ടു് ഒരു മഹാസമുദായത്തിന്റെ അദ്ധ്യക്ഷനും നേതാവുമായി, തിരുവെഴുത്തുവിളംബരം മൂലം അവരോധിച്ചിരിക്കുന്ന മതാചാര്യനാണു മെത്രാപ്പോലീത്താ എന്നും, ഇരിങ്ങാലക്കുടെതച്ചുടയക്കയ്മളുടെ കാര്യം ഓർമ്മിക്കണമെന്നും, തിരുവിതാംകൂർ മഹാരാജാവിന്റെ അനുവാദംകൂടാതെ മെത്രാപ്പോലീത്തായ്ക്കു കൊച്ചിരാജ്യത്തുനിന്നു കല്പന അയയ്ക്കാൻ പാടില്ലെന്നും നമ്മുടെ അമീനാമാർ വാദിക്കുന്നു. ഇതിലെ യുക്തികളൊന്നും സാമാന്യന്മാർക്കു മനസ്സിലാകാൻ പ്രയാസമാണു്. തിരുവിതാംകൂർമഹാരാജാവു് മെത്രാനെ അവ

രോധിക്കാവുന്നതാണെന്ന് ഇന്നാദ്യമായി കേൾക്കയാണ്". അവരോധിക്ക എന്നുവച്ചാൽ എന്താണെന്ന വറുഗീസ് വല്ലതും മനസ്സിലാക്കീട്ടുണ്ടൊ. തച്ചുടയകയ്മളെ അവരോധിച്ചു. അതുകൊണ്ടു മെത്രാനെയും അവരോധിച്ചു എന്ന് കല്പത്തിനൊപ്പം പറയണമെന്നേയുള്ളുവല്ലൊ. ഇരിങ്ങാലക്കുടക്ഷേത്രത്തെ സംബന്ധിച്ചിടത്തോളം ഒരു രാജപ്രതിനിധിത്വമാണ് തച്ചുടയകയ്മൾക്കുള്ളത്. അതുപോലെ മെത്രാപ്പോലീത്തായെ എവിടത്തെ രാജപ്രതിനിധിയായിട്ടാണ് അവരോധിച്ചിട്ടുള്ളത്. ഈ മെത്രാനെ അവരോധിച്ചു തിരുവെഴുത്തുവിളംബരം എവിടെ കിട്ടുമെന്നും, ഇപ്പോഴത്തെ മെത്രാന്മാരേയും തിരുവിതാംകൂർ മഹാരാജാവു് അവരോധിക്കാറും ആ വിവരത്തിന് വിളംബരം പ്രസിദ്ധപ്പെടുത്താറും ഉണ്ടോ എന്നും, ഇല്ലെങ്കിൽ ഇല്ലാതാകാനുള്ള കാരണമെന്താണെന്നും അറിഞ്ഞാൽ കൊള്ളാമായിരുന്നു.

തച്ചുടയകയ്മൾ കൊച്ചിരാജ്യനിയമത്തെ ലംഘിച്ചാൽ അദ്ദേഹത്തെ ആ രാജ്യത്തെ ചട്ടപ്രകാരം അവിടത്തെ ഉദ്യോഗസ്ഥന്മാർ പിടിക്കാൻ പാടില്ലെന്നാണോ വറുഗീസു ധരിച്ചിരിക്കുന്നത്. കൊച്ചിരാജാവിനോടു ധിക്കാരം പറയാൻ തിരുവിതാംകൂർ രാജാവിന്റെ തണലിലും, തിരുവിതാംകൂർ രാജാവിനെ ധിക്കരിക്കേണ്ടപ്പോൾ ബ്രിട്ടീഷു രാജാവിന്റെ തണലിലും ആവശ്യംപോലെ മാറിമാറി നിൽക്കുന്ന പ്രകൃതം ഇന്നത്തെപ്പോലെ അന്നും ഉണ്ടായിരുന്നു എന്നു മാത്രമെ അഗിനാദോരുടെ സംഭാഷണംകൊണ്ടു തെളിയുന്നുള്ളു. ഈ അഗിനാദോർ പറഞ്ഞ വാക്കു അന്നത്തെയും ഇന്നത്തെയും ഒരു മെത്രാൻപോലും ഒരുദ്യോഗസ്ഥന്റെ മുമ്പിൽനിന്നു പറയാൻ ധൈര്യമുണ്ടാകയില്ലെന്നുള്ളതു തെളിവുകൂടാതെ നിശ്ചയിക്കാവുന്ന കാര്യമാണ്. ആ അസാദ്ധ്യകർമ്മമാണ് നമ്മുടെ അഗിനാദോർ നടത്തുന്നത്. അദ്ദേഹത്തിന് ഒരു സാധാരണബ്രാഹ്മണിയെക്കാൾ, കൊഴപ്പിട്ട മേൽമീശയുണ്ടെന്നൊരു വിശേഷമല്ലാതെ മറ്റു യാതൊന്നും നാം ഇതുവരെ കണ്ടിട്ടില്ല. ആ മനുഷ്യനാണു പ്രസിദ്ധനായ രാമപ്പണിക്കരോട് ഇതൊക്കെ പറയുന്നത്. മെത്രാൻ കൊച്ചിരാജ്യത്തെ വഴിയെ നടന്ന അനാവശ്യം കാണിച്ചതിന്, തിരുവിതാംകൂർ രാജ്യവും കൊച്ചിരാജ്യവും തമ്മിൽ സംസാരിക്കണം പോലും. എന്തായാലും ഈയാളുടെ യുക്തിവാദങ്ങളും ദുസ്തർക്കങ്ങളും പണിക്കർ വകവയ്ക്കുന്നില്ല.

രാമപ്പ — "കാര്യക്കാർ ദുസ്തർക്കത്തിന പുറപ്പെട്ടിരിക്കയാണെങ്കിൽ അതിവിടെ നടപ്പില്ലെന്ന് അറിഞ്ഞിരിക്കണം"

അമി—"അതെ. ഇതൊന്നും ഇവിടെ നടപ്പില്ലെന്നു ഞാൻ മുമ്പുതന്നെ പറഞ്ഞുകഴിഞ്ഞതാണ്."

രാമപ്പ —"നടപ്പില്ലെന്നോ? നടപ്പുണ്ടെന്നു എനിക്കല്ലേ നിശ്ചയമുള്ളത്."

അമീനാ—"ശരി. അന്നു ശ്രീപരശുരാമൻ ഒരിക്കൽകൂടി തെക്കോട്ടു കോടാലി വലിച്ചെറിയുന്നതിനായി ഗോകർണ്ണത്തെത്തേണ്ടിവരും."

അതെന്തിനാണെന്നു മനസ്സിലാകുന്നില്ല. പരശുരാമൻ അങ്ങനെ ഒരു കരാറുചെയ്തതായി കേട്ടിട്ടില്ല. അതിക്രമം ചെയ്യുമെന്നാണെ കൊച്ചിഗവർമെൻറ പിടിച്ചാൽ അപ്പോൾ കേരളം കടലിൽ വെള്ളത്തിലാകുമെന്നും വീണ്ടും പരശുരാമൻ കേരളത്തെ സൃഷ്ടിക്കേണ്ടിവരുമെന്നും ആണോ മി. വറുഗീസ് ഉദ്ദേശിച്ചിരിക്കുന്നത്. ഇത്രയും ധിക്കാരം അമീനാമാർ ഈ ഗദ്യുവിൽ പറഞ്ഞിട്ടുണ്ടെങ്കിൽ അന്നത്തെ ബാററൻതടി അതിനെ പ്രതിഷേധിക്കാതിരിക്കത്തക്ക മനഃസ്ഥിതി അവിടത്തെ പോലീസിന്നുണ്ടായിരിക്കാൻ ന്യായമില്ല. ബാററൻ തടിപ്രയോഗം ഉണ്ടായിട്ടില്ലെങ്കിൽ, അമീനാമാർ മിണ്ടീട്ടുമില്ല.

അമീനാമാരും പോലീസ് കാര്യക്കാരും തമ്മിൽ ഉഗ്രമായ വാഗ്വാദം നടക്കുന്നു എന്നു ഒരു വർത്തമാനം മേടയുടെ താഴെപ്പരക്കുകയും, ആളുകൾ ഗേറ്റുപടിക്കൽ തിക്കിത്തിരക്കുകയും, ആനവാതുക്കൽനിൽക്കുന്ന പോലീസുകാർ രാമപ്പണിക്കരെ രക്ഷിക്കാൻവേണ്ടി അകത്തു കടക്കാൻ ശ്രമിക്കയും, മുത്തുകറുപ്പൻ തടുത്തുനിറുത്തുകയും ചെയ്യുന്നു. ഈ സമയത്താണു മെത്രാപ്പോലീത്താ 'ധ്യാനനമസ്കാരം' കഴിഞ്ഞു പുറത്തേയ്ക്കുവരുന്നത്. പോലീസ് കാര്യക്കാർ കൂടെക്കൂടെ താഴേയ്ക്കു ദൃഷ്ടിപതിക്കുന്നതുകണ്ടു മെത്രാപ്പോലീത്താ ഇങ്ങനെ പറഞ്ഞു:—

"ശാന്തശീലന്മാരായ ഈ നമ്മുടെ ജനങ്ങൾ അവരുടെ അഭിമാനത്തെ മുറിപ്പെടുത്തുന്നതായ സംഗതിയിൽ അത്യന്തം ക്ഷുബ്ധരാകും ശൂരന്മാരുമാണ്. ഇവരുടെ ഈ സാന്നിദ്ധ്യം പോലീസ് കാര്യക്കാരെ ഭയപ്പെടുത്തുന്നുണ്ടെങ്കിൽ ഇവരെ തൽക്ഷണം ഇവിടെനിന്നു പിരിച്ചുകളയാം" എന്നും.

"നിങ്ങളുടേയും നമ്മുടെ സമുദായത്തിൻെറയും ആത്മാഭിമാനത്തിനു ഭംഗം വരത്തക്ക യാതൊരു സംഗതിയും ഇവിടെ നടക്കുന്നതല്ല. അതിനാൽ നമ്മുടെ പ്രിയപ്പെട്ട മക്കൾ എല്ലാവരും സമാധാനത്തോടും ധൈര്യത്തോടും കൂടി അവരവരുടെ വീടുകളിലേയ്ക്കു

ചെപ്പാറ്റിക്കൊള്ളട്ടെ. ഇവിടെ ആരുംതന്നെ നിസ്സാരന്മാരെന്നില്ല" എന്നും കല്പിച്ചപ്പോൾ ജനക്കൂട്ടം അന്നുവാതലിലേയ്ക്കു നീങ്ങി. അവിടെ മുത്തുക്കറുപ്പനും പോലീസുകാരും തമ്മിൽ ആ സമയം മല്ലയുദ്ധം ആരംഭിച്ചിരിക്കയാണ്. പഴയസമ്പ്രദായത്തിലുള്ള അഭ്യാസങ്ങളുടെ കൂട്ടത്തിൽ 'ഓതിരം' 'കടകം' എന്നെല്ലാം വായനക്കാർ കേട്ടിരിക്കും. എന്നാൽ മുത്തുക്കറുപ്പന്റെ 'നസ്രാണിപ്പയററിൽ' ആ സാധാരണരീതികൾവിട്ട മാറിഓതിരം, മാറിക്കടകം, മാറിനീട്ട കൂടെനീട്ട മുതലായ പ്രയോഗങ്ങളാണ പോലീസിന്റെമേൽ വർഷിച്ചത്. അഭ്യാസങ്ങളുടെ ഇനവിവരപ്പട്ടികയുടെ പ്രയോഗചാതുര്യം തന്നെ നമ്മെ നിരുന്മേഷരാക്കുന്നുണ്ടല്ലൊ, ആ ഇടത്തുപ്രയോഗം കണ്ട പോലീസ്കാർ മോഹാലസ്യപ്പെട്ടിരിക്കാൻ ന്യായമുണ്ട്. ഓതിരം മാറി, കടകംമാറി, നീട്ടമാറി, ഒറ്റവിൽ കാലുമാറി എന്ന വറുഗീസു പ്രയോഗിച്ചിരുന്നു എങ്കിൽ, മാറിഓതിരത്തേക്കാറും കേൾക്കാൻ ഭംഗിയുണ്ടായിരുന്നു. മുത്തുക്കറുപ്പന്റെ യുദ്ധകോലാഹലങ്ങൾക്കിടയിൽ, പുറത്തേക്ക ഒഴുകിയ ജനസമൂഹത്തിന്റെ തള്ളലിൽ പോലീസുകാർ പ്രാണരക്ഷയ്ക്കായി നാലുവഴിക്കും ഓടിപ്പോയി. ഇങ്ങനെ രാമപ്പണിക്കർ തനിച്ചു അഭിമന്യുവിനെപ്പോലെ ശത്രുക്കളുടെ നടുക്കായി. ആ ആപത്സന്ധിയിൽ പോലും അദ്ദേഹം താഴെപ്പറയുന്നവിധം ധീരതയോടുകൂടി പറഞ്ഞു എന്ന വറുഗീസ് സമ്മതിക്കുന്നുണ്ട്.

രാമപ്പ — "എനിക്ക പറവാനുള്ളതെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. ദിവാൻജിയുടെ കല്പനയനുസരിച്ചുപ്രവർത്തിക്കുക എന്നുള്ളതല്ലാതെ, ഇക്കാര്യത്തിൽ മററു യാതൊരു ചുമതലയും എനിക്കില്ല. ഒരു വൻപിച്ച കലാപത്തിന്റെയും, ഭയങ്കരമായ രക്തപ്രവാഹത്തിന്റെയും. ഫലമായിട്ടുമാത്രമേ അവിടുന്ന ദിവാൻകച്ചേരിയിൽ ഹാജരാവുകയുള്ളു എന്നാണെങ്കിൽ കൊച്ചിദിവാൻജിയുടെ അധീനതയിൽ, കൊച്ചീവലിയതമ്പുരാൻ തിരുമനസ്സിലെ ഉപ്പും ചോറും തിന്നുന്നവരായി ഒരു വലിയസംഘം പോലീസ്സൈന്യവും പട്ടാളവും ഈ സങ്കേതത്തിനുള്ളിൽതന്നെയുണ്ടെന്നുള്ള കഥ അവിടുന്ന് ഓർമ്മവച്ചാൽ നന്നായിരിക്കും.

മെത്രാ— "കൊള്ളാം കാര്യക്കാരർ; സർവ്വപ്രജകൾക്കും മതസ്വാതന്ത്ര്യം അനുവദിച്ചിട്ടുള്ള വിക്ടോറിയാമഹാരാണിയുടെ അധികാരത്തിൽ പെട്ടതായ ഇന്ത്യാസാമ്രാജ്യത്തിലെ ഒരു നാട്ടുരാജ്യമായ ഈ കൊച്ചിസംസ്ഥാനത്തിൽ ഇവിടത്തെ ഒരു മതാദ്ധ്യക്ഷനു മതകർമ്മസംബന്ധമായിട്ടുതന്നെയും സഞ്ചാരസ്വാതന്ത്ര്യം അനുവദിച്ചിട്ടില്ലെന്നും അങ്ങനെയുള്ള സഞ്ചാരസ്വാതന്ത്ര്യംതന്നെ ശിക്ഷാർഹ

നാകാൻ കൊച്ചീവലിയതമ്പുരാൻ തിരുമനസ്സിലെ ഗവൎമ്മെൻറു ഉത്സാഹിക്കുന്നതൊന്നുമുള്ള സംഗതികൾ ചക്രവൎത്തിനി മഹാറാണിയുടെ സന്നിധിയിൽ കൊച്ചീദിവാനും നാമും ഒരുമിച്ചു വിസ്തരിക്കപ്പെടണമെന്നതന്നെയാണു നമ്മുടെ നിശ്ചയം. അതിനാൽ തൽക്കാലം മതിരാശിഗവൎണ്ണർസായ്പ് അവർകളുടെ മുമ്പിൽവച്ചു ദിവാൻജിയുമായി കണ്ടുകൊള്ളാമെന്നു നാം പറഞ്ഞതായി മാത്രം കാൎയ്യക്കാർ ദിവാൻജിയെ അറിയിച്ചേക്കുക. എന്നാൽ ആവട്ടെ. ഇപ്പോൾ പോകാം.[12]

മെത്രാപ്പോലീത്തായുടെ അനിതരസാധാരണമായ മനക്കരുത്തു കണ്ട് രാമപ്പണിക്കരുടെ മനഃസ്ഥൈൎയ്യം ശിഥിലമായി ഇഷ്ടഭംഗത്തോടും നീരസത്തോടും കൂടി മടങ്ങിപ്പോകയാണു ചെയ്തതെന്നു തോന്നുന്നു. മഹാറാണിയുടെ മുമ്പിൽ വിസ്താരം നടക്കണമെന്നു കേട്ടാൽ ഉടൻ കാൎയ്യബോധമില്ലാതെ ഒരു പോലീസുകാൎയ്യക്കാർ ഭയപ്പെടുകയോ കീഴടങ്ങുകയോ ചെയ്യുമോ? മഹാറാണിയുടെ മുമ്പിലെ വിസ്താരത്തിനായി മെത്രാൻ ശീമയ്ക്കു പോകുമോ. മഹാറാണി മദ്രാസിൽ വരുമോ എന്നുള്ള കാൎയ്യം വ്യക്തമാക്കപ്പെടാത്തതുകൊണ്ടുള്ള കുഴപ്പമേ വായനക്കാൎക്കുണ്ടാകയുള്ളു. മെത്രാന്റെ കല്പന ശീമയിലെത്തിയാൽ, എത്ര താമസിച്ചിട്ടാണെങ്കിലും മഹാറാണി ഇങ്ങോട്ടു പുറപ്പെടുമെന്നതന്നെയാണ് എന്റെ അഭിപ്രായം. തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ മൂന്നു സംസ്ഥാനങ്ങളിലേയും മലങ്കര മെത്രാപ്പോലീത്താ എന്ന് എഴുതിപ്പിട്ടാൽ ചക്രവൎത്തിക്ക പിന്നെ ഇരിക്കപ്പൊറുതിയുണ്ടോ. മഹാറാണിയുടെ മുമ്പിലെ വിസ്താരത്തിനാവേണ്ടി ഗവൎണ്ണരുടെ മദ്രാസ് ഭവനത്തിൽവച്ചു കാണാമെന്നു പറഞ്ഞതിന്റെ യുക്തി മനസ്സിലാക്കാൻ അതെഴുതിയ വറുഗീസിനു തന്നെ സാധിക്കുമോ എന്നു സംശയം. ഇതു എത്രതന്നെ അസംബന്ധവും യുക്തിഹീനവും എന്നു പറഞ്ഞാലും, അതുവരെ ഊൎജ്ജസ്വലന്മാരായിനിന്ന കാൎയ്യക്കാർ, സ്വപ്നാദികളും തളൎന്ന് ഇറങ്ങിപ്പോകാൻ ഉപയോഗപ്പെട്ടു എങ്കിൽ അതിന്റെ യുക്തിഹീനതയെപ്പറ്റി നമുക്കാക്ഷേപിക്കാൻ ആവശ്യമുണ്ടോ. അങ്ങനെ ആ രംഗവും മെത്രാപ്പോലീത്തായ്ക്കു ജയശംഖു മുഴക്കാൻ ഉപയോഗപ്പെട്ടു എന്നു വായനക്കാർ ധരിച്ചുകൊണ്ടാൽ മതി. വറുഗീസിന്റെ സമുദായത്തിനുള്ള കൊച്ചീരാജഭക്തി ഇതുകൊണ്ടു പൂൎത്തിയായി എന്നു വായനക്കാർ വിചാരിക്കരുത്. വിക്ടോറിയാമഹാറാണിയുടെ കീഴിലാണെന്ന് ഓൎത്തുകൊള്ളണം എന്നു കൂടെക്കൂടെ പറഞ്ഞു ഭയപ്പെടുത്തുന്നതിൽ മാത്രമാണു നമ്മുടെ ചിത്രകാരന്റെ രാജഭക്തി സ്ഥിതിചെയ്യുന്നതു എന്നു തെറ്റിദ്ധരിക്കരുത്. എന്റെ സ്നേഹി

തനായ ക്രിസ്റ്റ്യൻടാഗോർ' ഒരു സംശയം തീർത്തുതന്നാൽ കൊള്ളാമെന്നു താല്പര്യമുണ്ട്. "ചക്രവർത്തിനിമഹാറാണി" എന്നുള്ള ഈ ഉല്പ്രയോഗത്തിന്നു വിശേഷിച്ചു വല്ല അർത്ഥവും സങ്കല്പിച്ചിട്ടുണ്ടോ. അതോ ഗജവീരന്മാരുടെ പുറത്തെ അമ്പാരിപോലെയും. അദ്ധ്യക്ഷന്മാരുടെ തലക്കെട്ടുപോലെയും എഴുതിപ്പിടിപ്പിച്ചിരിക്കുന്നതേയുള്ളോ. അങ്ങിനെയുള്ള ഉല്പ്രയോഗങ്ങൾക്കു വിശേഷിച്ച് അർത്ഥവും കാര്യവുമില്ലെങ്കിൽ, വീണ്ടും എഴുതിത്തുടങ്ങിയിരിക്കുന്ന അത്താനാസ്യോസിന്റെ കുശുമ്പും, ആവക ഉപദ്രവങ്ങളും ഉണ്ടാക്കാതിരിക്കാൻ ഉതകിയാൽ കൊള്ളാം.

മെത്രാന്റെ ഈ ഒടുവിലത്തെ കല്പനയിലുള്ള ഒരു വാചകംകൊണ്ട്, അദ്ദേഹമൊ വറുഗീസോ അറിയാതെതന്നെ നസ്രാണികൾ മുമ്പു തീണ്ടലുള്ള ജാതിക്കാരായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. "ഇവിടത്തെ ഒരു മെത്രാദ്ധ്യക്ഷനും മതകാര്യസംബന്ധമായിട്ടുതന്നെയും സഞ്ചാരസ്വാതന്ത്ര്യം അനുവദിച്ചിട്ടില്ല." മെത്രാൻതന്നെയും, മതകാര്യാനുഷ്ഠാനംസംബന്ധിച്ചപോലും സഞ്ചാരസ്വാതന്ത്ര്യമില്ലാ എന്നു പറഞ്ഞാൽ. സാധാരണ നസ്രാണിക്കു സാധാരണ സ്ഥലങ്ങളിലും സഞ്ചരിക്കാൻ തീരെ നിവൃത്തിയില്ലാത്ത വഴികളും നടപ്പും കൊച്ചിരാജ്യത്തുണ്ടായിരുന്നു എന്നു മെത്രാൻ സമ്മതിക്കുന്നു. ആ മെത്രാനും അദ്ദേഹത്തിന്റെ കുടക്കീഴിലെ നസ്രാണികളുമാണു മി: വറുഗീസിന്റെ പൊന്നുതമ്പുരാക്കളുടെ തൃപ്പൂണിത്തുറ കോട്ടയ്ക്കകത്തും കൊട്ടാരത്തിലും കടന്നുകേറുന്നതും. ധിക്കാരമായി പ്രവർത്തിക്കുന്നതും. ആജ്ഞയെ ലംഘിക്കുന്നതും. വഴിനടക്കാൻപോലും നിവൃത്തിയില്ലാത്ത ഒരു ജാതിക്കാരുടെ അജ്ഞതയും അശക്തിയും എത്ര അധികമെന്ന് ഊഹിക്കാൻ കഴിവുള്ളവർക്ക് അവർതന്നെ പറയുന്ന ആജ്ഞാലംഘനശക്തി വറുഗീസിന്റെ കെട്ടുകഥയിൽ കെട്ടിച്ചമച്ചതാണെന്നു മനസ്സിലാക്കാൻ ഒരു പ്രയാസവുമില്ലല്ലൊ. അതുകൊണ്ടു മി: വറുഗീസിന്റെ നിശ്ചയപ്രകാരം ഗവർണ്ണർസായ്പിന്റെ മുമ്പിൽവച്ചു കാണാൻവേണ്ടി തൽക്കാലം നമുക്ക മെത്രാനുമായി യാത്രപറയുന്നതുതന്നെയായിരിക്കും ഉചിതമായിട്ടുള്ളത്.

൨൨.

രാമപ്പണിക്കർ മെത്രാന്റെ ലാപ്പായിന്റുകളെ ദിവാൻ ശങ്കുണ്ണിമേനോനെ ധരിപ്പിച്ചപ്പോൾ, രാജ്യംഭരിക്കുന്ന ബുദ്ധിമാനായ ശങ്കുണ്ണിമേനോൻ ഇതികർത്തവ്യതാമൂഢനായി മഹാരാജാവിനെ ക

ണ്ടു കാര്യം ചോദിക്കാനായി കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടപ്പോഴും. അദ്ദേഹത്തിന്റെ സംഭവിച്ചപ്പോൾ കേട്ടപ്പോഴും, മഹാരാജാവു്. അപ്പടി മരവിച്ചുപോയി എന്നെഴുതുമെന്നു ഞാൻ വിചാരിച്ചിരുന്നു. എന്നാൽ അതൊട്ടുവിശേഷം മാററിവച്ചിട്ടു്, മഹാരാജാവു തൽക്കാലം ഇങ്ങനെ കല്പിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ടു്.

"എന്തുതന്നെ സംഭവിച്ചാലും മററുള്ള സർവജനങ്ങൾക്കും എന്നെന്നേയ്ക്കും ഒരു പാഠമായിരിക്കത്തക്കവണ്ണം മെത്രാപ്പോലീത്തായുടെ ധാർഷ്ട്യത്തിനു തക്കതായ ശിക്ഷ ഉടനടി നൽകണം. ദിവാന്റെ ഉത്തരവനുസരിച്ചു കച്ചേരിയിൽ ഹാജരാവുകയില്ലെങ്കിൽ ഗവർമ്മെന്റിന്റെ ശക്തിമുഴുവൻ പ്രയോഗിച്ചു പ്രതികളെ കച്ചേരിയിൽ വരുത്തി ജാമ്യം സ്വീകരിക്കാത്ത നിലയിൽ വിസ്താരം നടത്തണം. തിരുവിതാംകൂർമഹാരാജാവിനോടൊ, മേൽക്കോയ്മയോടൊ ഗവമെന്റിന്റെ ഈ പ്രവൃത്തിയെപ്പററി സമാധാനം പറയേണ്ടിവരുന്നപക്ഷം കാര്യങ്ങളുടെ സ്ഥിതിഗതികൾ അനുസരിച്ചു് അപ്പോൾ വേണ്ടതു പ്രവർത്തിച്ചുകൊള്ളാം. അതിനാൽ ഗവർമ്മെന്റിന്റെ ശക്തിമുഴുവൻ പ്രയോഗിച്ചു ധീരതയോടുകൂടി കാര്യം നടത്തുന്ന വിഷയത്തിൽ യാതൊന്നുകൊണ്ടും ഭയപ്പെടേണ്ട."

ഈ കല്പനപ്രകാരം നടക്കാൻ തയ്യാറാവാതെ, ശങ്കുണ്ണിമേനോൻ മഹാരാജാവിനെ സമാധാനപ്പെടുത്താൻ ശ്രമിച്ചു എന്നാണു പറയുന്നതു്. പ്രയാസംകൂടാതെ മഹാരാജാവു സമാധാനപ്പെടുകയും ചെയ്തിരിക്കുന്നു. ഒരു രാജാവിനേയൊ മന്ത്രിയേയൊ ക്രോധത്തിന്റെ അങ്ങേഅററത്തെത്തിക്കാനും, ഉടനേതന്നെ പരമശാന്തതയിൽ അടക്കിയിരുത്താനും, അവിവേകിയായ ഒരു സാധാരണൻ ചെയ്യാത്ത തെററുകളെല്ലാം അവരെക്കൊണ്ടു ചെയ്യിക്കാനും ഒരു ഗ്രന്ഥകാരനു് ഒരു പ്രയാസവുമില്ലല്ലൊ. ഒന്നുരണ്ടുവരി വാചകങ്ങൾകൊണ്ടു് അതെല്ലാം സാധിക്കാം. പക്ഷെ വായനക്കാരെല്ലാം വറുഗീസിന്റെ തരക്കാരല്ലാത്തതുകൊണ്ടു്, അസംഭവ്യങ്ങളേയും അനൗചിത്യങ്ങളേയും അവർ കണ്ടറിയുന്നു്. കഥാപാത്രങ്ങളിൽ അപ്രീതിജനിപ്പിക്കാൻവേണ്ടി ബുദ്ധിശൂന്യമായി മനപ്പൂർവ്വം യത്നിച്ചതിന്റെ പ്രതിഫലമായിട്ടു്, അവർ ഗ്രന്ഥകർത്താവിനെത്തന്നെ കഥാപാത്രങ്ങൾക്കുപകരം ബലിപീഠത്തിൽ ആരോഹണം ചെയ്യിക്കുമെന്നുള്ള വാസ്തവം നമ്മുടെ ചിത്രകാരൻ അനുഭവംകൊണ്ടേ മനസ്സിലാക്കുകയുള്ളു.

ഒരു രാജ്യത്തെ ഉദ്യോഗസ്ഥന്മാർക്കൊ അവിടുത്തെ മന്ത്രിക്കൊ, നാടുവാഴുന്ന മഹാരാജാവിനൊ, ആ രാജ്യത്തെ പ്രധാനപ്പെ

ട്ടു നാട്ടുനടപ്പുകളും പ്രജാസമുച്ചയത്തിനുള്ള അധികാരാവകാശങ്ങളും, സ്വാതന്ത്ര്യങ്ങളും, സമുദായപ്രമാണികൾക്കുള്ള സ്ഥാനനിൎണ്ണയങ്ങളും അറിഞ്ഞുകൂടെന്നു വിചാരിക്കാൻ സാമാന്യബുദ്ധിയുള്ളവൎക്ക സാദ്ധ്യമല്ല. നിസ്സാരകാൎയ്യങ്ങളെപ്പററി വലിയ ആളുകൾക്ക പൂൎണ്ണജ്ഞാനമില്ലാതെ വന്നു എന്നു വരാം. ഒരു പുതിയകാൎയ്യം—അതു എതിൎവാദമുള്ളതും കൂടി ആയിരിക്കുമ്പോൾ, അതു എങ്ങിനെ തീരുമാനിക്കണമെന്നു ഒരാലോചനയൊ സംശയമൊ ഉണ്ടാകാം. മെത്രാന്റെ ഘോഷയാത്ര ഇതു രണ്ടിൽ എതിലെങ്കിലും പെട്ടതാണെന്നു മി: വറുഗീസ് സമ്മതിക്കുമെങ്കിൽ അമിനാമ്മാരുടെ ന്യായവാദങ്ങൾക്ക ഒരു ന്യായമുണ്ടു. മലയാളത്തിൽ ക്രിസ്ത്യാനികളുണ്ടായിട്ടു ൧൮൦൦ കൊല്ലത്തോളമായി എന്നു മി: വറുഗീസു പറയുന്നുണ്ടു. നസ്രാണി ഉണ്ടാകുന്നതിനു മുമ്പു കത്തനാരുണ്ടാകാൻ മാൎഗ്ഗമില്ലെങ്കിൽ അവരുണ്ടായി അധികം കഴിയുന്നതിനു മുമ്പെങ്കിലും കത്തനാരും മെത്രാനും ഉണ്ടായിക്കാണണമല്ലൊ. കൊച്ചീരാജ്യത്തെ മണ്ണു മുഴുവൻ രക്തംകൊണ്ടു കഴച്ചതു നസ്രാണിയായതുകൊണ്ടു. അതിനും കുറേക്കാലം വേണ്ടിയിരിക്കും. രക്തംകൊണ്ടു മണ്ണു കഴുകുന്നവൎക്ക വെള്ളംകൊണ്ടു മണ്ണു കഴുകുന്നവരേക്കാൾ ആ രാജ്യത്തു ഒരു പ്രാമാണ്യം ഉണ്ടാകാതെയും കഴികയില്ല. അതുകൊണ്ടു രാജാവിന്റെയോ ഉദ്യോഗസ്ഥവൃന്ദത്തിന്റെയോ ദൃഷ്ടിയിൽ പെടാൻ ആവശ്യമില്ലാത്ത ഒരു സമുദായമൊ. അദ്ധ്യക്ഷനൊ അല്ല നസ്രാണിയും മെത്രാനും എന്നു വറുഗീസിന്റെ വാദംകൊണ്ടു സമ്മതിക്കേണ്ടിയിരിക്കുന്നു. അങ്ങിനെയുള്ള നസ്രാണിസമുദായത്തിനും അദ്ധ്യക്ഷനും ആ രാജ്യത്തു ൧൮൦൦ കൊല്ലംകൊണ്ടുണ്ടായിട്ടുള്ള അധികാരാവകാശങ്ങളും സ്വാതന്ത്ര്യങ്ങളും നടപ്പുകൊണ്ടെങ്കിലും നിൎണ്ണയപ്പെടാതിരിക്കാനും ന്യായമില്ല. അതുവക നടപ്പവകാശങ്ങൾ പോലും ആ രാജ്യത്തെ രാജാവിനും മന്ത്രികൾക്കും നിശ്ചയമില്ലെന്നു പറയുന്നതു കേവലം തെററുതന്നെയാകുന്നു. മെത്രാൻ കതിരപ്പുറത്തു കേറുന്നതും, വഴിയെ സഞ്ചരിക്കുന്നതും, നസ്രാണികൾ വിളക്കുകത്തിക്കുന്നതും അനാദ്യമായിട്ടാണെങ്കിൽ, അതു ഒരു പുതിയ സംഗതിയായി കരുതി മന്ത്രിമാരുടെ ആലോചനയ്ക്കു വിഷയീഭവിച്ചു എന്നും. അക്കാൎയ്യം രാജസന്നിധിയിൽ എത്തിയെന്നും വരാം. എന്നാൽ കേരളചക്രവൎത്തികളുടെ കാലം മുതൽ പള്ളിമേനാവും, പള്ളിവിളക്കും, പള്ളിക്കതിരവും. പള്ളിപട്ടാളവും, പള്ളിക്കുടിയും, പള്ളിഉറക്കവും മാത്രമല്ല പള്ളിഎഴുന്നള്ളത്തുപോലും ഉള്ള മെത്രാന്റെ മതകൎമ്മാനുഷ്ഠാന എഴുന്നള്ളത്തിനെപ്പററി വിശേഷവിധിയായി വിചാരിക്കാനൊ, അതു നിമിത്തം ഒരു ക്ഷോഭമുണ്ടാകാനൊ. നിവൃത്തിമാൎഗ്ഗത്തെപ്പററി

ആക്ഷേപിക്കുവാനൊ കാരണം കാണുന്നില്ല. മെത്രാൻ പള്ളിയിലുണ്ടായിരുന്നുകൊണ്ടുണ്ടായ സമുദായാഭിവൃദ്ധി നിമിത്തം, ബഹുമാനസൂചകമായി മലയാളഭാഷയിലുണ്ടായ ഒരു പദമാണു 'പള്ളിയുറക്ക'മെന്നും, അതിലെ 'പള്ളി'ചേൎത്തു പറയുന്നതിലെ മഹാരാജാക്കന്മാൎക്കുപോലും ബഹുമാനം മതിയാകയുള്ളു എന്ന നിലയിൽ ആക്കിത്തീൎത്തു നസ്രാണികളാണെന്നും. അങ്ങിനെയാണു 'പള്ളിക്കുളപ്പും' 'പള്ളിവേട്ടയും' മറ്റും ഉണ്ടായതെന്നും പറയാൻപോലും ദുരഭിമാനം നിമിത്തം ഭ്രാന്തചിത്തനായ വറുഗീസ് തയ്യാറുണ്ടായിരിക്കും. എന്നല്ല 'ഉപ്പാടവും', 'തിരുമനൊറിയും' തെറ്റാണെന്നും 'പള്ളിപ്പാടവും' 'പള്ളിമനൊറിയും' ആണു ശരിയെന്നും 'നാശ്തത്തിനു' പകരം 'പള്ളിബ്ഭക്ഷണ'മെന്നു പറയണമെന്നുംകൂടി വറുഗീസിനു നിൎബ്ബന്ധമുണ്ടാകാം. അത്രമാത്രം ദുരഭിമാനിയായ മി: വറുഗീസ്, തന്റെ വ്യക്തിഹീനമായ ബാലമുഖങ്ങളും നിമിത്തം, ക്രിസ്ത്യൻസമുദായം കൊച്ചിരാജ്യത്തെ ഒരു നിസ്സാരസമുദായമാണെന്നും, അവരുടെ മെത്രാന്മാർപോലും അവിടുത്തെ നല്ല വഴിയെ നടക്കാറില്ലെന്നും, അവരും അവരുടെ നടപടികളും മഹാരാജാവിന്റെയൊ ഉദ്യോഗസ്ഥന്മാരുടെയൊ ദൃഷ്ടിയിൽ പെടത്തക്ക യാതൊരു ലക്ഷണവും ഉള്ള ഒന്നല്ലെന്നും, താന്തോന്നിയായ ഒരു മെത്രാനും, അതിക്രമികളായ അദ്ദേഹത്തിന്റെ കൂട്ടുകാരും, പരീക്ഷണാൎത്ഥം ഒരു സംഘാതസ്വാതന്ത്ര്യപ്രമേയം കൊണ്ടുവന്നിരിക്കയാണെന്നും സ്ഥാപിക്കുവാനാണു ചെയ്യുന്നതു്. അതല്ല. നടപ്പുള്ളതും അവൎക്കുപകാരമുള്ളതുമായ ഒരു കാൎയ്യമാണ് അവിടെ നടന്നതെങ്കിൽ, ഈ പുസ്തകത്തിൽ കാണുന്ന ചരിത്രം മുഴുവൻ വെറും അസംബന്ധകഥകൾ മാത്രമായിത്തീരുന്നു. വേറൊരബദ്ധവും കൂടി വറുഗീസ് പറഞ്ഞിട്ടുണ്ട്. മെത്രാനെയും അമ്മിനാമാരെയും പിടിച്ച് ഹാജരാക്കുവാനാണല്ലൊ പോലീസ്കാൎയ്യക്കാർ ടിവാൻജി കല്പനകൊടുത്തതു്. മെത്രാപ്പോലീത്തായെ തിരുവിതാംകൂർ മഹാരാജാവ് അവരോധിച്ചതു നിമിത്തം, പിടിക്കാൻ പാടില്ലെന്നുള്ള നിയമമൊന്നും പുതുതായി ഉണ്ടായി. തൽക്കാലം നമുക്കതു വകവച്ചുകൊടുക്കാം. അമ്മിനാമാരെ ആരു് അവരോധിച്ചിട്ടാണു പിടിക്കാതിരുന്നതു്. മെത്രാന്റെ കാൎയ്യസ്ഥൻ തെറ്റു ചെയ്താലും പിടിക്കാൻ പാടില്ലെന്ന് അവരോധനക്കാലത്തെ തിരുവെഴുത്തുവിളംബരത്തിലുണ്ടായിരുന്നു എന്നെഴുതാൻ വിട്ടുപോയതായിരിക്കാം. അതൊന്നുമല്ല; നീതിവാദമൊന്നുമല്ല അതിലന്തൎഭവിച്ചിരിക്കുന്നതു്. പോലീസ്സൈന്യത്തെ ഓടിച്ച മുത്തുകറുപ്പനുള്ളപ്പോഴും, അവരുടെ നായകനായ പണിക്കർ നീതിനടത്താൻ ശ്രമിച്ചാൽ പണിക്കരുടെ അന്തരവം എന്താണെന്നറിയാമെന്നുള്ള ഭയപ്പെടുത്തലിൽ

തന്നെയാണ് വറുഗീസിൻെറ മെത്രാൻെറ ന്യായവാദങ്ങൾ സഹിതിചെയ്യുന്നത്. അതുകൊണ്ട് അവരാധനാശക്തികൊണ്ടല്ല അപമര്യാദകൊണ്ടാണ് അത്താനാസ്യോസ് ജീവിക്കുന്നതും, ആന കൊച്ചിരാജ്യത്തു നിന്നുമാറിയതും എന്നു സ്പഷ്ടമാണ്. സ്വഭാവിയും ന്യായങ്ങളും ഒന്നും പറയാൻ ഞാൻ പുറപ്പെടുന്നില്ല. ആ വക കാര്യങ്ങൾ കണ്ടുകേട്ടിട്ടില്ലാത്ത ഒരു ഗ്രന്ഥകാരനോട് ആ വക വിഷയങ്ങളിൽ തോൽക്കുകയേ നിവൃത്തിയുള്ളു. വല്ലപ്രകാരവും, മി: വറുഗീസും ഒരുമിച്ച് അത്താനാസ്യോസിൻെറ അവസാനം വരെ സഞ്ചരിച്ച വായനക്കാരെ കരയ്ക്കടുപ്പിക്കാൻ കഴിയുമൊ എന്നു നോക്കണമെന്നു എനിക്ക് ആഗ്രഹമുണ്ടായിരുന്നുള്ളു. എന്നാൽ അതു സാധിക്കുന്ന ലക്ഷണം കാണുന്നില്ല. അവസാനിച്ചു എന്നു വിചാരിച്ച അത്താനാസ്യോസ്, പുതിയ പുതിയ രംഗങ്ങൾ വഴി പട്ടരെ മാർഗ്ഗംകൂട്ടിയും, നമ്പൂരിക്കു നസ്രാണിയെക്കൊണ്ടു ചൂട്ടുപിടിപ്പിച്ചും' വിരലുകളിൽ പന്തം കത്തിച്ചും അധമാധമനായ രാക്ഷസവൎഗ്ഗനായി വീണ്ടും മനോരമയിൽ നടനം ചെയ്യുതുടങ്ങിയിരിക്കുന്നു. അതിനൊപ്പം നൃത്തം തുള്ളാൻ എനിക്കു സൌകര്യമൊ മനസ്സൊ ഇല്ല. അതുകൊണ്ടു മി: വറുഗീസും മനോരമയും പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നു. സൌകര്യമുള്ളിടത്തോളം മുമ്പോട്ടുപോകാൻ ശ്രമിക്കാം.

“സിറിയൻക്രിസ്ത്യൻ മഹാസമുദായത്തിൻെറ അദ്ധ്യക്ഷനേതാവെന്ന നിലയിൽ മെത്രാപ്പോലീത്താ അതിശക്തനായ ഒരാളായതിനാൽ അദ്ദേഹത്തെ ബഹിഷ്കരിക്കയും ശിക്ഷിക്കയും ചെയ്യുന്ന സംഗതിയിൽ ഏറ്റവും ബുദ്ധിപൂൎവ്വമായ ആലോചന ആവശ്യമാണെന്ന്” മഹാരാജാവിന് അപ്പോൾ ബോദ്ധ്യമായി. ഉടനെതന്നെ ഒരു 'റെപ്പോർട്ട്' തയ്യാറാക്കി ബ്രിട്ടീഷ് റസിഡണ്ടിനു പോതതി കരയ്ക്കയച്ചു. എന്നാൽ ആ റിപ്പോർട്ടു കിട്ടുന്നതിനു മുമ്പുതന്നെ സംഗതി മുഴുവൻ റസിഡണ്ടു ഗ്രഹിച്ചിരുന്നതായി പറയുന്നു. അതു മെത്രാപ്പോലീത്താ മുഖാന്തരമാണെന്നു സ്പഷ്ടമാണല്ലൊ. ഒരാഴ്ചയ്ക്കകം റസിഡണ്ടു മി: ചാൻജിക്കയച്ച മറുപടി താഴെ ചേൎക്കാം.

“മലബാറിലെ പുരാതനവും അതിപ്രശസ്തവുമായ സുറിയാനിസമുദായത്തിൻെറ ബഹുമാന്യനും, പൂജ്യനും പരമാദ്ധ്യക്ഷനുമായ മെത്രാപ്പോലീത്താ അവർകൾക്കു പൂൎവ്വകാലം മുതൽക്കേ സിദ്ധിച്ചിട്ടുള്ള അത്യന്തം ശ്രേഷ്ഠവും ഉന്നതവുമായ സ്ഥാനോചിതപദവികൾ നടപ്പുകൊണ്ടും, ഇതിഹാസപൂൎവ്വം പൂർവ്വലേഖാധിഷ്ഠിതവുമായ ആചാരമൎയ്യാദകൾ കൊണ്ടും, സുസ്ഥാപിതമായിട്ടുള്ളതാ

ണെങ്കിലും, സിറിയൻസമുദായത്തിന്റെ സാമുദായികവും സാമ്പത്തികവും മതവിഷയവുമായ പ്രത്യേകകാര്യങ്ങളെയും പൊതുകാര്യങ്ങളും അവരുടെ ഇടയിൽ നടക്കാറുള്ള ക്രിമിനൽ സംബന്ധമായ ചില്ലറക്കേസുകളെയും സംബന്ധിച്ചല്ലാതെ. ചരിത്രാതീതകാലം മുതൽ പാലിക്കപ്പെട്ടുപോരുന്നതും, രാജ്യരക്ഷാചാരങ്ങളായ ചാരിത്രികകൃത്യങ്ങൾമൂലം മലബാറിലെ സാമന്തരാജാക്കന്മാർ അത്യന്തം ബഹുമാനപൂർവം ആദരിച്ചുപോരുന്നതും, ഐതിഹ്യസമ്പത്തിയോടുകൂടിയ ഒരു പുരാതനജനസമുദായം എന്ന നിലയിൽ സിറിയൻ ക്രിസ്ത്യൻ സമുദായം അതിന്റെ ജീവിതഗതിയിൽ അതിന്റെ സഞ്ചിതമഹാശക്തി ഒന്നുകൊണ്ടുമാത്രം സ്വായത്തമാക്കീട്ടുള്ളതുമായ ആ വക ആചാരമര്യാദകളും, തിരുവിതാംകൂർ മഹാരാജാവിന്റെ അവരോധവിളംബരവും, രാജ്യത്തെ പൊതുവെ ബാധിക്കുന്നതായ ക്രിമിനൽ നിയമസാരങ്ങളിലൊ, ക്രിമിനൽ നിയമസംബന്ധമായ കാര്യങ്ങളുടെ പ്രയോഗവിഷയങ്ങളിലൊ എന്തെങ്കിലും പ്രത്യേകമായ വല്ല അവകാശങ്ങളേയൊ, അധികാരത്തേയോ ജനിപ്പിക്കുന്നതായൊ ബാധിക്കുന്നതായൊ ബ്രിട്ടിഷുഗവൎമ്മെണ്ടു വിചാരിക്കുന്നില്ല. എന്നാൽ ഇതുവരെ അത്യന്തം പ്രധാനപ്പെട്ട ഒരു കേസായതിനാൽ നാം തിരുവനന്തപുരത്തുനിന്നും മടങ്ങി എത്തിയശേഷം മുൻകൂട്ടി വിവരം അറിയിച്ചു നമ്മുടെ മുമ്പിൽവച്ചു ദിവാൻതന്നെ കേസു വിസ്തരിക്കേണ്ടതാണെന്നു നാം അഭിപ്രായപ്പെടുന്നു."

ഈ വാചകം റസിഡണ്ടു സാഷ് സ്വന്തകൈപ്പടയിൽ എഴുതിയയച്ചതാണെന്നു മി: വറുഗീസു പറഞ്ഞാൽതന്നെയും ഇതിനൊരർത്ഥമുണ്ടെന്നു പറയാൻ സാദ്ധ്യമല്ല. റസിഡണ്ടിന്റെ ആ ഉത്തരവു വായനക്കാർ എനിക്കുവേണ്ടി ക്ഷമയോടുകൂടി രണ്ടുമൂന്നാവർത്തി വായിക്കണമെന്നപേക്ഷയുണ്ട്. അതുകൊണ്ടും ആകുന്നില്ലെങ്കിൽ —ധൈര്യമുണ്ടെങ്കിൽ – പിന്നെയും എത്രതരം പ്രാവശ്യംകൂടി വായിക്കണം. ആ വാചകത്തിൽനിന്നും എന്തെങ്കിലും ഒരർത്ഥം ഗ്രഹിക്കാൻ കഴിയുമെന്നു സമ്മതിക്കുന്നവരുണ്ടെങ്കിൽ അവർ ദയാപൂർവം എന്നെയുംകൂടി വിവരം ധരിപ്പിക്കണമെന്നപേക്ഷയുണ്ട്. റസിഡണ്ടിന്റെ കല്പനയായതുകൊണ്ട് അർത്ഥം ഗ്രഹിച്ചിട്ടു മറുപടി എഴുതാൻ ഞാൻ വളരെ ശ്രമിച്ചു. യാതൊരു ഫലവുമുണ്ടായില്ല. സാഷ് എഴുതീട്ടുണ്ടെങ്കിൽ അതു മലയാളത്തിലായിരിക്കയില്ലെന്നു നിശ്ചയമാണ്. അദ്ദേഹത്തിന്റെ ആ ഇംഗ്ലീഷെഴുത്തുതന്നെ മി: വറുഗീസ ദയാപൂർവം ഒന്നു പ്രസിദ്ധപ്പെടുത്തിയെങ്കിൽ, വായനക്കാർ കുഴങ്ങാതെ കഴിയുമായിരുന്നു. അതു നിമിത്തം മി: വറുഗീസ് ഒരു നേരെങ്കിലും പാർത്തു എന്നു വരുത്തുകയും ചെ

ഗൃഹമില്ലെങ്കിൽ വറുഗീസിനു തന്നെയോ അതു ലഭിക്കുമായിരുന്നു. മരിച്ചുപോയ ഒരു ബ്രിട്ടീഷുദ്യോഗസ്ഥൻ, ചെയ്യിട്ടില്ലാത്ത ഒരു നീതികേട്, ചെയ്തു എന്നു ചരിത്രമെഴുതി, അദ്ദേഹത്തെയും ബ്രിട്ടീഷു ഗവമ്മെണ്ടിനെയും കളങ്കപ്പെടുത്തുന്ന വറുഗീസിൻെറ പരമാർത്ഥസ്ഥിതി ഇന്നതെന്നു ബ്രിട്ടീഷുഗവമ്മെൻറ് അറിഞ്ഞിരുന്നു എങ്കിൽ, മി: വറുഗീസ് ഒരു ഭ്രാന്തനാണൊ എന്നു പരിശോധന നടത്തിയശേഷം, അല്ലെന്നു തെളിയുന്ന പക്ഷം, നിശ്ചയമായും ശിക്ഷാർഹനെന്നു തീരുമാനിക്കുമായിരുന്നു. ഏതായാലും മി: വറുഗീസിൻെറ മഹാരാജ്യം മുഴുവൻ പൂർത്തിയായശേഷമേ അങ്ങനെയുള്ള സംഭവങ്ങൾക്കിടയാകാവു എന്നാണ് എൻെറ താല്പര്യം.

തിരുവിതാംകൂർമഹാരാജാവു് ആവശ്യപ്പെട്ടുകൊണ്ടു കൊച്ചീരാജാവിനു മെത്രാപ്പോലീത്തായെ പിടിപ്പിക്കാനൊ, വിസ്തരിക്കാനൊ അധികാരമില്ലെന്നാണല്ലൊ മി. വറുഗീസിൻെറ വാദം: അല്ലെങ്കിൽ തിരുവിതാംകൂർ മഹാരാജാവിൻെറ അനുവാദം വേണമെന്നാണല്ലൊ. അതിനായി കൊച്ചീഗവമ്മെൻറു റസിഡണ്ടിനെഴുതിയാൽ മെത്രാപ്പോലീത്തായെ സ്തുതിച്ചും, അത്ര മനസ്സിലാകാത്തവണ്ണവും, ഒടുവിൽ തിരുവനന്തപുരത്തുനിന്നും റസിഡണ്ടു വന്നശേഷം അദ്ദേഹത്തിൻെറ മുമ്പാകെവച്ചു വിസ്താരം നടത്തിക്കൊള്ളണമെന്നു തീരുമാനിച്ചും മറുപടി അയയ്ക്കുന്നതാണൊ അതിൻെറ മുറ. അതുതന്നെ കൊച്ചീഗവമ്മെൻറിനെതിരായുള്ള തൻെറ സ്വകാര്യ അറിവു വച്ചുകൊണ്ടു് അങ്ങനെ ഒരു മറുപടി അയച്ചിരുന്നു എങ്കിൽ, സി. എം. എസ്സിലെ പുസ്തകത്തിൻെറ അംശങ്ങളും വാക്യം നമ്പരുംകൊണ്ടു കള്ളപ്രമാണങ്ങളെ സത്യബോധപ്പെടുത്തുന്ന മി. വറുഗീസ് റസിഡണ്ടിൻെറ മറുപടിയുടെ ആശയം ഒന്നും എഴുതാതെ വിടുമായിരുന്നൊ. തല്ക്കാലത്തിലുള്ള റസിഡണ്ടിനെ ആശ്രയം പ്രാപിക്കയെ നിവൃത്തിയുള്ളു എങ്കിൽ ആ പരമാർത്ഥം പറഞ്ഞാൽമതി. അല്ലാതെ അതിലും ഒരു പ്രാഗല്ഭ്യങ്ങളാക്കണ്ടാ.

മഹാരാജാവും മന്ത്രിയും റസിഡണ്ടിൻെറ എഴുത്തുകൊണ്ടു സന്തോഷിച്ചു എങ്കിലും, "ക്രിസ്തുമതാദ്ധ്യക്ഷനായ മെത്രാപ്പോലീത്തായുടെ സഞ്ചാരസ്വാതന്ത്ര്യം തടയപ്പെട്ടിരിക്കുന്നു എന്നും അതു ശിക്ഷാർഹമായ ഒരു കുറ്റമാക്കിത്തീർക്കാൻ കൊച്ചീസർക്കാർ ഉദ്യോഗിക്കുന്നു എന്നും ഒരു പുതിയ കേസാക്കി ഗവർണ്ണർസായ്പിൻെറയൊ ഗവർണ്ണർജനറാലിൻെറയൊ, വിക്ടോറിയാചക്രവർത്തിനിയുടെയൊ സന്നിധിയിൽ തൊടുത്തു കൊച്ചീരാജ്യഭരണത്തിനു തീരാത്ത മാന

ഹാനിവരുത്താൻ മെത്രാപ്പോലീത്താ യത്നം ആരംഭിച്ചിട്ടുണ്ടാവും." എന്നോർത്തു വ്യസനിച്ച മി. വറുഗീസിന്റെ വാചകത്തിനുള്ള അത്ഥമില്ലായ്മക്കു ഇവിടെയും ദൃഷ്ടാന്തമുണ്ട്. "മെത്രാപ്പോലീത്തായ്ക്കു സഞ്ചാരസ്വാതന്ത്ര്യം തടയപ്പെട്ടു." മെത്രാപ്പോലീത്തായെ കൊച്ചീസർക്കാർ തടഞ്ഞു എന്നു നാം ഗ്രഹിക്കണമെന്നാണു വറുഗീസിന്റെ ആഗ്രഹം. വാചകത്തെറ്റുകളെപ്പറ്റി ഇക്കാലത്തു ആരും നോക്കാൻ അവകാശമില്ലെന്നാണ് എന്റെയും അഭിപ്രായം. വൃത്തമില്ലാതെയും യതിഭംഗം വരുത്തിയും പദ്യം എഴുതാമെങ്കിൽ, അർത്ഥമില്ലാതെയും വ്യാകരണംകൂടാതെയും ഗദ്യവുമെഴുതാം. അതുകൊണ്ട് ആ കാര്യത്തിൽ മി: വറുഗീസിനെ കുറ്റംപറയാൻ ഞാൻ തയ്യാറില്ല. അങ്ങനെ മെത്രാപ്പോലീത്തായെ കൊച്ചീസർക്കാർ തടഞ്ഞതായി വറുഗീസു ഇതുവരെ എഴുതിക്കൊണ്ടുവന്ന ഭാഗങ്ങളിലെങ്ങും കണ്ടെന്നില്ല. യാതൊരു തടസ്സവും കൂടാതെ എറണാകുളത്തു എത്തുകയാണു ചെയ്തതു. അങ്ങനെ തടയപ്പെട്ടതു ധിക്കാരമായ ഒരു കുറ്റമാക്കിത്തീർക്കാൻ കൊച്ചീസർക്കാർ ശ്രമിച്ചപോലെയും. തടഞ്ഞതും കൊച്ചീസർക്കാർ, തടഞ്ഞതു ഒരു കേസാക്കുന്നതും കൊച്ചീസർക്കാർ, മെത്രാൻ തടഞ്ഞെങ്കിൽ കൊച്ചീസർക്കാരിനു കേസെടുക്കാം, കൊച്ചീസർക്കാർ തടഞ്ഞെങ്കിൽ മെത്രാനു കേസുകൊണ്ടുപോകാം; ഇതല്ലേ ശരി. കുറ്റംചെയ്യുന്നതും കേസുകൊടുക്കുന്നതും ഒരാളാണ്. എത്രയോ അത്ഭുതകരം തിരുമനസ്സിലെയും ലിവർജിക്കുണ്ടായ 'ഹേനോറിഷൻ'ത്തിന്റെ ഒരംശം മി. വറുഗീസിനുണ്ടായിരുന്നെങ്കിൽ ഈമാതിരി പദപ്രയോഗംകൊണ്ടു വായനക്കാർക്കുണ്ടാകുന്ന വിഷമം ഉണ്ടാക്കാതെ കഴിക്കാമായിരുന്നു.

റസിഡണ്ടുസായ്പിന്റെ മയ്യില്ലായിരുന്നു എങ്കിൽ മഹാറാണിയെക്കൊണ്ടു കാര്യം സാധിക്കാനായി നമ്മുടെ മെത്രാപ്പോലീത്താ ശീമയ്ക്കു കപ്പൽകയറുമായിരുന്നു. വറുഗീസ് ഇവിടെക്കൊണ്ടു കാര്യം സമാപിച്ചതു മലയാളത്തോടുള്ള സ്നേഹബന്ധംകൊണ്ടു മാത്രമാണ്.

"മെത്രാപ്പോലീത്തായുടെ പേരിലുള്ള കേസു ക്രിമിനൽസംബന്ധമായിട്ടുള്ള ഒന്നാണെന്നും, തിരുവിതാംകൂർ മഹാരാജാവിന്റെയോ റസിഡണ്ടിന്റെയോ അറിവും സമ്മതവും കൂടാതെതന്നെ ദിവാൻജിക്കു കേസു വിസ്തരിപ്പാൻ അധികാരമുണ്ടെന്നും" റസിഡണ്ടു അഭിപ്രായപ്പെട്ടിരിക്കുന്നതായി മെത്രാപ്പോലീത്താ അറിഞ്ഞു എന്നു മി. വറുഗീസു ഇവിടെ വിവരപ്പെടുത്തിയിട്ടുള്ളതുകൊണ്ട് റസിഡണ്ടിന്റെ ഉത്തരവിലെ കാര്യം ഇപ്പോഴെങ്കിലും നമുക്ക് മനസ്സിലാ

കാൻ സാധിച്ചു. "ഇന്ത്യയിലെ, വിശേഷിച്ചു നാട്ടുരാജ്യങ്ങളിലെ പ്രജാവലിയുടെ മതസ്വാതന്ത്ര്യത്തെയും, മതാചാരാനുഷ്ഠാനങ്ങളേയും, യഥാസ്ഥിതിയിൽ സംരക്ഷിച്ചുകൊള്ളുമെന്നുള്ള വിക്ടോറിയാമഹാറാണിയുടെ വിളംബരസാരത്തിന്റെ പ്രായോഗികതത്വത്തെ സംബന്ധിച്ചിടത്തോളം ഇൻഡ്യാഗവർമ്മെന്റിന്റെ നയം എന്താണെന്നു റസിഡണ്ടിനോടു നേരിട്ടു ചോദിച്ചു മനസ്സിലാക്കിയശേഷം സ്വാതന്ത്ര്യസംരക്ഷണാർത്ഥം എന്തെങ്കിലും ചിലതു പ്രവർത്തിക്കണമെന്നു തീർച്ചപ്പെടുത്തി"യ മെത്രാപ്പോലീത്താ, കൊച്ചി രാജാവിനോടു മാത്രമല്ല, വേണ്ടിവന്നാൽ ബ്രിട്ടീഷുഗവർമ്മെന്റിനോടും എതിർക്കാൻ തയ്യാറുള്ള ഒരു രാജ്യഭക്തനായിരുന്നു എന്നു മി. വറുഗീസ സൂചിപ്പിക്കുന്നു. റെസിഡണ്ടും മെത്രാപ്പോലീത്തായും പൂർവ്വപരിചിതന്മാരും "നയസംഭാഷണം" ചെയ്യുന്നവരും ആയിരുന്നു എന്നിരുന്നാലും ഈ വിഷയത്തെപ്പറ്റി അദ്ദേഹവുമായി ഒരു വാദപ്രതിവാദം നടത്താൻതന്നെ തീർച്ചപ്പെടുത്തി. മെത്രാപ്പോലീത്തായുടെ ഗ്രഹശ്രമങ്ങൾക്ക്", റസിഡണ്ടു തിരുവനന്തപുരത്തുനിന്നും മടങ്ങിവന്നാലുടൻ ചില മറുകൈ ചെയ്യാൻ മഹാരാജാവു ദിവാനുമായി ആലോചിച്ചു തീരുമാനിച്ചു. കൊച്ചിരാജ്യത്തിന്റെ മേൽഭരണം കൈയേറ്റിട്ടുള്ള ബ്രിട്ടീഷുഗവർമ്മെണ്ടുതന്നെ വാദിയായി മെത്രാപ്പോലീത്തായുടെ പേരിൽ കേസുകൊടുക്കാൻ ആവശ്യപ്പെടണമെന്നും രാജാവു നിശ്ചയിച്ചു. കൊച്ചിദിവാൻജിയും മെത്രാപ്പോലീത്തായും തമ്മിൽ നടക്കുന്ന പോരിന്റെ അവസാനം കണ്ടറിയാൻ തിരുവിതാംകൂറിലും മലബാറിലും ഉള്ള ആളുകൾ കാത്തിരുന്നു. മെത്രാപ്പോലീത്താ കൊമ്പുകുത്തിപ്പോകുമെന്ന് ഒരുകൂട്ടരും, വലിയതമ്പുരാനും ദിവാൻജിയും കണക്കംപറഞ്ഞുപോകുമെന്നു മറ്റൊരുകൂട്ടരും പറഞ്ഞു. ഇങ്ങനെ കേരളം ഏകാഗ്രമായോ വിരളമായോ ഇരിക്കുന്നു.

## ൧൨.

മകരമാസം ൨-ാം നു- ഉച്ചയ്ക്കു കൊച്ചിദിവാൻജിയുടെ ഒപ്പും മുദ്രയും വച്ച നോട്ടീസ് മെത്രാപ്പോലീത്തായ്ക്കു കിട്ടി. അതിൽ "നാട്ടുവാലായ്മസംബന്ധിച്ചു മെത്രാപ്പോലീത്തായുടെ പേരിൽ ആരോപിച്ചിട്ടുള്ളതായ കുററത്തെസംബന്ധിച്ചു തിരുവിതാംകൂർ കൊച്ചി ബ്രിട്ടീഷ് റസിഡണ്ടുസായ്പവർകളുടെ ബഹുമാന്യസാന്നിദ്ധ്യത്തിൽ കുംഭമാസം ൪-ാം നു- വിസ്താരം നടത്തുന്നതിനു നിശ്ചയിച്ചിരിക്കയാൽ പ്രതികൾ രണ്ടുപേരും അന്നേദിവസം രണ്ടുമണിസമയം എറണാകുളം ദിവാൻകച്ചേരിയിൽ ദിവാൻജിയുടെ മുമ്പാകെ ഹാജരാ

സ്വീകരിക്കുന്നതു പട്ടാളക്കാരോടുകൂടിയാണ്. അവരെക്കൊണ്ട് ഏറ്റതാനും വെടികൂടി വയ്പിക്കുമായിരുന്നു. കൊച്ചിമഹാരാജാവിനെ റസിഡണ്ടു കടവിൽ ചെന്നു സ്വീകരിക്കയോ, അവിടെ പട്ടാളക്കാരെ അയയ്ക്കുകയോ ചെയ്യുന്നില്ലെങ്കിലും, മെത്രാപ്പോലീത്തായെ റസിഡണ്ടിന്റെ പുറകിലെന്ന കടവിൽചെന്നു സ്വീകരിക്കയും അവരോടുകൂടെ പട്ടാളക്കാരുണ്ടായിരിക്കയും ചെയ്യുന്നു മെത്രാപ്പോലീത്തായ്ക്കു മഹാരാജാവിനേക്കാൾ കൂടുതൽ പദവിയുള്ളതുകൊണ്ടാണെന്നു വായനക്കാരെ മനസ്സിലാക്കാൻമാത്രമാണ്. മഹാരാജാവു മാളികപ്പുറത്തിരുന്നാലെങ്കിലും, ബോട്ടുകടവിൽ വച്ചുതന്നെ മെത്രാപ്പോലീത്തായെ കണ്ടു പരിശ്രമിച്ചുകൊള്ളട്ടെ എന്നു വിചാരിച്ച് അദ്ദേഹം ഇരിക്കുന്നതിന് എതിർവശത്തുള്ള കടവിലാണു മെത്രാനെ സ്വീകരിക്കാനായി കൊണ്ടുചെന്നു വിടുന്നത്. റസിഡണ്ടിന്റെ ഭാര്യ, ഒരു ആചാര്യമേലാളന്റെ മുമ്പിൽ മുട്ടുകുത്തുന്നതും, അദ്ദേഹത്തിന്റെ ദക്ഷിണകരപങ്കജം ആനന്ദനിർവൃതിയോടുകൂടി വീണ്ടും വീണ്ടും ചുംബിക്കുന്നതും കണ്ടാനന്ദിക്കാനുള്ള ഭാഗ്യവും മഹാരാജാവിനുണ്ടായി. "അനന്തരം മുമ്പിൽ പട്ടാളക്കാരും, പിമ്പിൽ മെത്രാപ്പോലീത്താ, പിന്നാലെ മലങ്കരവികാരി, മല്പാന എന്നിവർ, അവരുടെ പിന്നിലായി അനുചാരന്മാർ, വെള്ളിവില്ലാക്കാർ" ഇങ്ങനെ ഒരു ചെറിയ ഘോഷയാത്രതന്നെയായിരുന്നു റസിഡൻസിയുടെ മുറ്റത്തും നടന്നത്. റസിഡണ്ടിന്റെ പുത്രികൾ സ്വാഗതക്കൊടിപ്പായിരുന്നെങ്കിൽ, ഒരു നിലവിളക്കു കത്തിക്കുകയും പഞ്ചവാദ്യം മുഴക്കുകയുംകൂടി ചെയ്യുമായിരുന്നു. ആ കുറവു വായനക്കാർ തൽക്കാലം സഹിക്കണം. ആരെക്കണ്ടാലും അകമ്പടിസേവിക്കാനുള്ള ഒന്നല്ല ബ്രിട്ടീഷ്പട്ടാളം എന്ന് അതിനെപ്പറ്റി അറിവുള്ളവർക്കെല്ലാം അറിയാം. റസിഡണ്ടിന്റെ പ്രോട്ടസ്റ്റന്റ മതാധിപതിയായ സ്വന്തം ബിഷപ്പുവന്നാൽ തന്നെയും പട്ടാളങ്ങളെക്കൊണ്ട് ആചാരോപചാരങ്ങൾ ചെയ്യിക്കാൻ തയ്യാറില്ലെന്നുള്ളത് ഈ നാട്ടുകാർക്കെല്ലാം അറിയാവുന്ന ഒരു വാസ്തവമാണ്. വഴിയേനടക്കുന്നവരുടെ എല്ലാം പിന്നാലെ അകമ്പടി സേവിക്കാനായി ഉണ്ടാക്കിട്ടുള്ളതല്ല ബ്രിട്ടീഷ്പട്ടാളം എന്നുപോലും അറിവില്ലാത്ത മി. വറുഗീസ്, ചരിത്രം എഴുതാൻ പുറപ്പെട്ടതു മലങ്കരയുടെ മഹാപാപം നിമിത്തമാകുന്നു. ഏതു പേജിലും ഏതുവരിയിലും അസംബന്ധങ്ങളും അവാസ്തവങ്ങളും നിറഞ്ഞിരിക്കണമെന്നുള്ള നിർബ്ബന്ധം അദ്ദേഹത്തിനുവരെ സാധിച്ചിട്ടുണ്ട്. അതുകൊണ്ടു പുറകിൽ മെത്രാന്റെ വെള്ളിവില്ലയും, മുമ്പിൽ റസിഡണ്ടിന്റെ പട്ടാളവുമായിതന്നെ വറുഗീസിന്റെ മെത്രാൻ മുമ്പോട്ടു പൊയ്ക്കൊള്ളട്ടെ.

"അതിവിശാലമായി നെററിത്തടത്തിൽ കിടക്കുന്ന കമനീയമായ ആ സന്ദർശനഹാളിന്റെ ഒററത്ത മെത്രാപ്പോലീത്താതിരുമനസ്സിലെ ശോണകാന്തി ചിന്നുന്നതായ വിശിഷ്ടവിഗ്രഹം പ്രത്യക്ഷപ്പെട്ട മാത്രയിൽ മെക്കൻസി സ്സായ്പ് (റെസിഡണ്ട്) തന്റെ ശിരസ്സിൽനിന്നു തൊപ്പി ഊരി"യശേഷമാണ് "ആസനത്തിൽനിന്നും സമുത്ഥാനംചെയ്തത്". റെസിഡണ്ടുതന്നെ കരം നമിക്കിയിട്ടു ഭക്തിപൂർവം കാത്തുനിന്നു. വറുഗീസ് എന്തിനെപ്പററി വർണ്ണിക്കുമ്പോഴും തന്നെയും തന്റെ ഭവനത്തെയും, അതിന്റെ പരിസരങ്ങളെയും സങ്കല്പിച്ചു അതിനൊത്ത രീതിയിലാണ് അതു വൃത്തിയാക്കാറുള്ളതെന്ന് പലപ്പോഴും പ്രത്യക്ഷപ്പെട്ടിട്ടുള്ളതാണ്. യൂറോപ്യന്മാരെ അതുപോലുള്ള പരിഷ്കൃതന്മാരെ. അവരുടെ അലങ്കാരമുറികളിൽ സ്ഥാനം തെററാതെ ഇട്ടിരിക്കുന്ന കസേരകളെ ആവശ്യനാലും മാററിയിടാറില്ലെന്നും അതിനാവശ്യമില്ലെന്നും വറുഗീസിനറിയാൻ സാധ്യമല്ലല്ലോ. മാററിയിടാൻ ആവശ്യമില്ലെങ്കിൽ റെസിഡണ്ടു തന്നെ താൻ കസേര ചുമക്കേണ്ട ആവശ്യം നേരിടുകില്ലായിരുന്നു. വറുഗീസ് പദപ്രയോഗങ്ങളിൽ എത്ര ആധിക്യം ഉണ്ടാക്കിയാലും, ആ മാതിരി ഭവനങ്ങളുടെ പരിഷ്കാരവും സാമാനങ്ങളുടെ അടുക്കും കടക്കാൻതക്ക മനഃസ്ഥിതിയില്ലാത്ത ആളായതുകൊണ്ട്, റെസിഡണ്ടിന്റെ ബംഗ്ലാവിലും വറുഗീസ് കാണുന്നത് താൻ കണ്ടിട്ടുള്ള ചില ചെറു ഭവനങ്ങളുടെ ഒഴിഞ്ഞതിണ്ണയിൽ കിടക്കുന്ന ഒരക്കുന്നതായും, ആരെങ്കിലും ചെല്ലുമ്പോൾ അതെടുത്തുകൊണ്ട് ഇറങ്ങിവരുന്ന വീട്ടുകാരനെയും മാത്രമാകുന്നു. റെസിഡണ്ടിനെ മി: വറുഗീസിന്റെ അയൽക്കാരനായ വെറും ഒരു ക്രിസ്ത്യാനിയാക്കിയതു സഹിക്കാം. ആ സംഗതിയിൽ കൊച്ചിമഹാരാജാവിനെ ഒരു സാധാരണ മനുഷ്യനിൽനിന്നും വളരെ തരംതാഴ്ത്തിയത്ത നമ്പ്യാണിയുടെ നാട്ടുരാജ്യസ്നേഹം കൊണ്ടായിരിക്കണം. കൊച്ചിമഹാരാജാവ് അപ്പോഴും എഴുകാതെ ഇരിക്കുന്നു എന്നു വായനക്കാർ വറുഗീസിന്റെ വാചകത്തിൽ തന്നെ മനസ്സിലാക്കണം.

"റെസിഡണ്ടവർകൾ ശിരസ്സിൽനിന്നു തൊപ്പിയൂരി ഇരിപ്പിടത്തിൽ നിന്നെഴുന്നേററനിമിഷത്തിൽ പെരുമ്പടപ്പുമൂപ്പുടയ ഗംഗാധരതിരുക്കോവിലധികാരിയായ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് അവിടത്തെ ഉള്ളംകാൽമുതൽ മൂർദ്ധാവുവരെ വ്യാപിച്ചതായ ഒരു ക്ഷിപ്രപ്രകമ്പനത്തോടും, ഉഗ്രമിഴികളോടുംകൂടി ആസനത്തിൽ നിന്നെഴുന്നേററ് കാൽ ഉറപ്പിച്ചുനിന്നു."

റെസിഡണ്ടവർകൾ തൊപ്പിയൂരിയാൽ പോരാ അതു ശിരസ്സിൽനിന്നുതന്നെ ഊരുകയും വേണം. തൊപ്പി ശിരസ്സിലല്ലാതെ

ലയിൽ ആക്രമിച്ചിട്ടുള്ളത്. മെത്രാന്റെ ശോഭനാകാംക്ഷികളെ കൊച്ചീരാജ്യത്തെ പോലീസ് നായ്ക്കൾ പരിശ്രമിച്ചു എന്നെഴുതിയപ്പോഴും തന്നെ അപഹാസ്യചിന്തകളായ വാദഗതികൾ. കൊച്ചീരാജാവിന്റെ ഉദ്യോഗസ്ഥൻ കാരണമേൽ ഗുണത്തെ നിലയിലായിരിക്കും സ്ഥിതിചെയ്യുന്നത് എന്ന് ഗ്രഹിക്കുവാൻ ശേഷിയില്ല. രാജാവ് അറിയാതെ ആയുധധാരികൾ വന്നുകൊണ്ടുനേരം. അവിടുന്ന കാൽ ഉയർത്തിപ്പിടിച്ചിരുന്നു. കാൽ ഉയർത്തിപ്പിടിയിൽ തെറ്റിരിഞ്ഞു വീഴുമായി വന്നു എന്നത്രേ. അതിലുമെന്ത് മുഖത്തെ ക്ഷാത്രതേജസ്സിനാൽ മതി, മുഖം വിവർണ്ണമായി. പരസ്യമായിരുന്നാലും പരാക്രമിയായ അത്താനാസ്യോസിന്റെ മുഖത്ത് ക്ഷാത്രതേജസ്സ് നിലനിർത്താൻ പ്രയാസമാണെന്ന സമ്മതിച്ചു മുന്നോട്ടുപോകുകയേ നിവൃത്തിയുള്ളൂ.

"മെത്രാപ്പോലീത്താ സാവധാനം മുന്നോട്ടു നടന്നു റസിഡണ്ടിനെ സമീപിച്ചപ്പോൾ ഇൻഡ്യാചക്രവർത്തിയുടെ നാട്ടിലെ നാട്ടുരാജ്യപ്രതിനിധിയായ മെക്കിൻസൂസായ്പവർകൾ ലോകരക്ഷാർത്ഥം തിരുഅവതാരം ചെയ്തരുളിയ ഭഗവാൻ ശ്രീയേശുക്രിസ്തുവിന്റെ ശിഷ്യപ്രതിനിധിയായ മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സന്നിധിയിൽ മുഴങ്കാൽമടക്കി മുട്ടുകുത്തി ആ നിതാന്തവന്ദ്യശിഷ്യശ്രീമാനായ പുരോഹിതാഗ്രേസരന്റെ തൃക്കൈകളിലൊന്ന് ഇരുകൈകൾകൊണ്ടും അത്യന്തം ഭയഭക്തിബഹുമാനപൂർവ്വം പിടിച്ച് സ്വന്തം അധരപുടത്തോടു ചേർത്തണച്ചു ചുംബിച്ചു."

യേശുക്രിസ്തുവിന്റെ ചരിത്രം സാമാന്യം അറിയാവുന്ന ആർക്കും അദ്ദേഹത്തിന്റെ ശിഷ്യപ്രതിനിധിയാണ് മാത്യൂസ് അത്താനാസ്യോസ് എന്ന സമ്മതിക്കാൻ സാധ്യമല്ല; എന്തൊക്കെ കൃത്യമാണോ ചെയ്യരുതെന്ന് യേശുക്രിസ്തു പറഞ്ഞു, അതെല്ലാം ചെയ്യുന്ന ആളാകയാണ് അദ്ദേഹത്തിന്റെ പ്രാതിനിധ്യമെങ്കിൽ മാത്യൂസിനുള്ളതെന്നായാണ് അതിനു പ്രമാണമാകാം. ഈ മെത്രാപ്പോലീത്തായെപ്പോലുള്ള ആചാര്യന്മാരും, പരീശന്മാരെപ്പോലെയുള്ള ഉപദേശകന്മാരും, കാര്യവിവരമില്ലാത്ത ജനപൂർണ്ണാർത്ഥം ഇതുമതദൂഷണം ചെയ്ത് ക്രിസ്തുമതപ്രചരണം നടത്തുന്ന ഉപദേശിമാരും ഇല്ലാതിരുന്നു എങ്കിൽ, ക്രിസ്തുമതത്തോട് ഇത്ര അധികം വെറുപ്പ് ഈ നാട്ടിലുള്ളവർക്ക് ഉണ്ടാകാതെ കഴിയുമായിരുന്നു. ഇനിയെങ്കിലും ഈമാതിരിക്കാരെയും ക്രിസ്തുദേവനെയും കൂട്ടിക്കുഴയ്ക്കാതിരിക്കാമെങ്കിൽ, അദ്ദേഹത്തിന്റെ പരിശുദ്ധിക്ക് കളങ്കം ഏൽക്കാതിരിക്കാനും ഉപദേശത്തിനു മഹിമവർദ്ധിക്കാനും ന്യായമുണ്ട്. അധികപ്രസം

ഗികളുടെ അഗ്രഗണ്യനും, ധിക്കാരികളുടെ മകുടാലങ്കാരവും നിയമ
വിരോധികളുടെ ആശാപൂരകനും, ദയാശൂന്യരുടെ മാതൃകാപുരു
ഷനുമായ മാതൃഘ്നനായ അനന്ത്യാസ് യേശുക്രിസ്തുവിന്റെ ശരി
പകർപ്പാണെന്നു പറഞ്ഞാൽ, 'അസ്സൽ' എങ്ങനെയിരിക്കുമെന്ന്
ആളുകൾ അറിയാതെ അന്ധാളിക്കും. യേശുക്രിസ്തുവിനെ കുരിശി
ൽതറച്ച ശത്രുക്കൾപോലും വറുഗീസിനെപ്പോലെ അദ്ദേഹത്തെ
അവമാനിച്ചിട്ടില്ലെന്നാണെന്റെ പക്ഷം. ക്രിസ്തുവിനേയും ക്രിസ്തു
മതത്തേയുംപറ്റി യഥാർത്ഥബോധമില്ലാത്തവരായി അപൂർവം ചില ക്രി
സ്ത്യാനികളെങ്കിലും കാണുമെന്നു ഞാൻ വിചാരിക്കുന്നു. അവർ
ചെയ്യുന്ന നാനാമതകർമ്മാനുഷ്ഠാനം ചിത്രമെഴുത്തു വറുഗീ
സിനു മഹോത്സവത്തിലും ഒരു ജോലി ഉണ്ടാക്കിക്കൊടുക്കയാണ്. അ
തില്പരം ഒരു മഹാപാതകം അവർ സ്വമതത്തിനും നാട്ടുകാർക്കും
ഇതരമതസ്ഥർക്കും ചെയ്യുന്നില്ല.

ഒരു നിരാലംബവൃദ്ധിവൃത്തിമാന്റെ മുമ്പിൽ റെസിഡന്റു മുട്ടു
കുത്തിയാൽപോരാ മുഴങ്കാൽമടക്കി കുമ്പിടുകയും വേണമെന്നു മി:
വറുഗീസിനു നിർബന്ധമുണ്ട്. അതുപോലെതന്നെ അദ്ദേഹത്തി
ന്റെ തൃക്കൈത്തളിരിനെ റെസിഡന്റു ചുംബിച്ചാൽപോരാ അധ
രപുടത്തോടു ചേർത്തു ചുംബിക്കയും വേണം. എന്നല്ല താൻ
സ്വന്തം അധരത്തോടു ചേർത്തും വേണം.

മുഴങ്കാൽ മടക്കാതെ, മുട്ടുകുത്തിയാൽ പോരെ എന്നും,
മുഴങ്കാൽ മടക്കുവുന്നതാണോ എന്നും, അങ്ങനെയാണെങ്കിൽ
ഇടയും മടക്കേണ്ടതോ എന്നും മറ്റുമുള്ള ചോദ്യങ്ങൾ വായന
ക്കാരിലുണ്ടാകാം. ഇതൊക്കെ നിസ്സാരമെന്നു കരുതിയാലും,
അധരംകൊണ്ടു ചുംബിക്കാൻ പറഞ്ഞതു് അതിശയകരമായ ഒരു തെ
റ്റു തന്നെയാണ്. മൂക്കുകൊണ്ടോ, കണ്ണുകൊണ്ടോ, കാലുകൊ
ണ്ടോ ആരും ചുംബിച്ചതായി ഇതുവരെ കേട്ടിട്ടില്ല. സ്വന്തം അ
ധരം'കൊണ്ടു ചുംബിച്ചതാണ് അതിന്റെ സാരാംശം. മെത്രാ
ന്റെ കൈയിലായാലും ചുംബിക്കണമെന്നു വന്നുകൂടിയാൽ സ്വന്തം
അധരംകൊണ്ടു ചുംബിക്കാതെ അധരം കടം വാങ്ങുന്ന വ്യാ
പാരം നടപ്പില്ലാത്ത സംഗതിയാണ്. അതുകൊണ്ട് 'സ്വ
ന്തം' തീരെ അനാവശ്യമാകുന്നു.

കൊച്ചിരാജാവിന്റെ ഗ്രഹപ്പിഴ ഇവിടം കൊണ്ടവസാനി
ച്ചില്ല. മി. വറുഗീസ് അദ്ദേഹത്തെപ്പറ്റി ഇങ്ങനെ പറയുന്നു:—

"തൃപ്പൂണിത്തുറ മഹാക്ഷേത്രത്തിലെ ഗർഭഗൃഹത്തിനുള്ളിൽ
അചഞ്ചലപ്രശാന്തമായ പ്രാണപ്രതിഷ്ഠാമന്ത്രകർമ്മത്തോടുകൂടി എ
ന്നെന്നേക്കുമായി ഉറപ്പിച്ചിട്ടുള്ള മഹാവിഷ്ണുവിന്റെ കനകവിഗ്രഹം

പ്രതിഷ്ഠാപീഠത്തിൽ നിന്നു കൊട്ടംകോപാകുലനായി തുള്ളിവിറച്ചു ഇളകി എഴുന്നേററ് അർദ്ധരാത്രിയിലെ അത്യന്ത നിശ്ശബ്ദതയിൽ അട്ടഹാസത്തോടുകൂടി വലിയതമ്പുരാൻ കോവിലകത്തെ പള്ളിയറയ്ക്കുള്ളിലേയ്ക്കു സർവ്വനാശകമായ സുദർശനചക്രവുമായി കടന്നു ചെന്നു. എന്നാൽ ഉണ്ടാകാറുള്ള വിധത്തിലുള്ള ഒരു സംഭ്രമാശ്ചര്യമയവികാരത്താൽ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു നഷ്ടചൈതന്യനായി അവിടത്തെ ശരീരബലം മുഴുവൻ പിൻവശത്തുണ്ടായിരുന്ന കസേരയുടെ പിടികളെത്ത വലു കൈത്തലങ്ങളിൽ ഉറപ്പിച്ചുപോയി."

ഏതൊരു വിശേഷസംഭവം നിമിത്തമാണു മഹാരാജാവു് ഇങ്ങനെ ആയിത്തീർന്നതെന്നു നമുക്കു മനസ്സിലാക്കാൻ പ്രയാസം. മെത്രാപ്പോലീത്താ കോപാകുലനായ മഹാവിഷ്ണുവോ സുദർശനചക്രമോ അല്ല. അദ്ദേഹം ഗർഭഗൃഹത്തിൽനിന്നും പുറത്തിറങ്ങീട്ടു കാലം കുറേ ആയതുകൊണ്ടും, വീണ്ടും അവിടെ പ്രവേശിപ്പിക്കപ്പെടാൻ ഇടയില്ലാത്തതുകൊണ്ടും, പകലാണെന്നു പറഞ്ഞിട്ടുള്ളതിനാൽ അപ്പോൾ അർദ്ധരാത്രിയുടെ വിഭ്രമം ഉണ്ടാകാൻ സാദ്ധ്യമല്ലാത്തതിനാലും മഹാരാജാവു നഷ്ടചൈതന്യവാനാകാനുള്ള കാരണം കാണുന്നില്ല. പ്രാണപ്രതിഷ്ഠയും, ഗർഭഗൃഹവും, സുദർശനചക്രവും എല്ലാം മി. വറുഗീസിന്റെ ആവശ്യമായ കാര്യമാണെന്നു നമ്മെ അറിയിക്കണമെന്നുള്ളതിൽ കവിഞ്ഞു അദ്ദേഹം വല്ലതും കരുതീട്ടുണ്ടെങ്കിൽ അതിവിടെ സാധിച്ചിട്ടില്ല. ഒരു ആലങ്കാരികന്റെ നിലയിലുള്ള വർണ്ണനകൊണ്ടു രാജാവിന്റെ നഷ്ടചൈതന്യം വരുത്താൻ സാധിച്ചിട്ടില്ലെന്നു വറുഗീസിനുതന്നെ തോന്നിയതുകൊണ്ടായിരിക്കണം, ഒടുവിൽ "ചക്രവർത്തിനിമഹാറാണിയുടെ പ്രതിനിധിക്കുടി മുട്ടുകുത്തി ആരാധിക്കത്തക്ക ഒരു മാഹാത്മ്യവാനാണു തന്റെ മുമ്പിൽ നിൽക്കുന്നതെന്നുള്ള കഥ വലിയതമ്പുരാൻ തിരുമനസ്സിലേക്കു അപ്പോൾ മാത്രമാണു മനസ്സിലായതു"" എന്നു വ്യക്തപ്പെടുത്തിയതു്. റസിഡണ്ടു് എഴുന്നേററു് ആദരിക്കത്തക്ക ആളാണെന്നു കണ്ടാൽ അദ്ദേഹം ഒരു മഹാനാണെന്നു വിചാരിക്കാമെന്നല്ലാതെ നഷ്ടചൈതന്യവാനാവാനൊ മാത്രം നിസ്സാരനും ലോകപരിചയമില്ലാത്തവനുമാണോ ഒരു രാജ്യത്തെ രാജാവു്. മെത്രാനെന്നും റസിഡണ്ടെന്നും പറഞ്ഞാൽ വറുഗീസിനും അദ്ദേഹത്തെപ്പോലുള്ളവർക്കും അതിശയമോ സംഭ്രമമോ ഉണ്ടാകാമെന്നല്ലാതെ സാമാന്യന്മാർക്കും തന്നെ വറുഗീസ് വിചാരിക്കുന്ന വിഭ്രാന്തി ഉണ്ടാകുന്നതല്ല. പിന്നെ വേണ്ട ഒരു രാജാവിന്. "മെത്രാപ്പോലീത്തായുടെ മുഖത്തു സ്ഫുരിക്കുന്ന ആ ഒരു രാജകീയതേജസ്സും അദ്ദേഹത്തി

അനശ്വരതയെ സൂചിപ്പിക്കുവാനും, ഘോഷയാത്ര പൂർത്തിയാക്കാനാണെന്നു തീരുമാനിച്ചിട്ടുള്ളതെന്നു വിളംബരം പരസ്യം ചെയ്യുന്നു. മരപ്പാവപോലെ നിൽക്കുന്ന രാജാവിന്റെ സമീപത്തു മെത്രാൻ ചെന്നു് 'സ്ലീബാ' ഉയർത്തി അദ്ദേഹത്തെ കുരിശാകൃതിയിൽ അനുഗ്രഹിച്ചുകൊണ്ടു് ഇങ്ങനെ തുടർന്നുച്ചരിച്ചുപോലും.

"ലോകരക്ഷയ്ക്കായി കന്യകയിൽ നിന്നു പരിപൂർണ്ണമനുഷ്യത്വം സ്വീകരിച്ചു മരക്കുരിശിൽ തന്നെത്താൻ പരമയാഗമർപ്പണം ചെയ്ത പരിപൂർണ്ണ ദൈവവും, തന്നിൽ വിശ്വസിക്കുന്ന സർവ്വലോകത്തിനും മോക്ഷസൌഭാഗ്യത്തെ വാഗ്ദാനം ചെയ്തിട്ടുള്ള സ്നേഹമാതൃസ്വരൂപനും, രാജാധിരാജനും കർത്താധികർത്താവുമായ യേശുക്രിസ്തുവിന്റെ കൃപയും, ദിവ്യസമാധാനവും, സർവ്വശക്തനും സ്രഷ്ടാവുമായ, പിതാവായ ദൈവത്തിന്റെ അനുഗ്രഹവും, പാവനമൂർത്തിയായ പരിശുദ്ധാത്മാവിന്റെ നിരന്തരാവാസവും കൊച്ചീരാജകുടുംബത്തിന്മേലും, രാജസിംഹാസനത്തിന്മേലും, രാജ്യഭാരം ചെയ്യുന്ന ഈ തിരുമനസ്സിലെ ശിരസ്സിലും ഇന്നും എന്നും എന്നെന്നേയ്ക്കും ഉണ്ടായിരിക്കുമാറാകട്ടെ. അനുഗ്രഹഭണ്ഡാഗാരമായ സ്വർഗ്ഗംതന്നെ ആയുരാരോഗ്യങ്ങളാൽ അവിടത്തെ കടാക്ഷിക്കയും ഫലപുഷ്ടികൊണ്ടും ഐശ്വര്യംകൊണ്ടും സമാധാനംകൊണ്ടും ഈ രാജ്യത്തെ അലങ്കരിക്കയും ചെയ്യട്ടെ. അവിടത്തെ പ്രജകൾ അനുഗൃഹീതന്മാരും അവിടത്തെ പിൻഗാമികൾ യശോധനന്മാരും ആയിത്തീരട്ടെ. ശത്രുക്കൾ അവിടത്തെ പാദധൂളിയെ ഭയപ്പെടട്ടെ. പിൻഗാമികൾ അവിടത്തെ സിംഹാസനത്തിന്റെ മഹിമയെ വർദ്ധിപ്പിക്കട്ടെ. പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേകദൈവം ഈ ലോകത്തിലും പരലോകത്തിലും അക്ഷയമായ ഐശ്വര്യവും ശാശ്വതമായ ശാന്തിയും യുഗാവസാനത്തോളം തിരുമനസ്സിലേക്കും രാജകുടുംബത്തിനും നൽകിത്തരുമാറാകട്ടെ. ഈ ദൈവമാതാവായ വിശുദ്ധ മറിയാമിന്റെയും, പരമസാത്വികന്മാരായ സർവ്വപുണ്യാത്മാക്കളുടെയും മദ്ധ്യസ്ഥപ്രാർത്ഥനകളോടുകൂടി സ്വർഗ്ഗസ്ഥപിതാവിന്റെ ദിവ്യസന്നിധിയിലേക്കു് ഉയരുമാറാകട്ടെ."

വായനക്കാരിൽ ഭക്തിയുണ്ടാക്കാനും, വറുഗീസിനോടും മെത്രാനോടും ഉള്ള ആത്മപ്രീതിക്ക് അല്പമെങ്കിലും ഗൌരവം കുറയ്ക്കുവാനും വേണ്ടി മനഃപൂർവ്വമായി ഈ 'അനുഗ്രഹ'ത്തെ ഇതിൽ പകർത്തിട്ടുള്ളതാണു്. എന്റെ ഉദ്ദേശം സാധിക്കുന്നില്ലെങ്കിൽ അതു മി: വറുഗീസിന്റെ നിർഭാഗ്യമെന്നു വിചാരിച്ചു സമാധാനപ്പെടട്ടെ.

നശ്വരമനുഷ്യനായി നിന്ന സെസിഡ്യൂസു് അറിയാതെ 'ആമീൻ' പറഞ്ഞുപോയി. "മാരേപ്പതിയും നിശിലിതാക്കനായി ഈ ലോക

ന്റെ സംരക്ഷയുമുള്ള അവരുടെ സംഭാഷണം അന്യോന്യമുള്ള സ്തുതിഗീതയിൽ ആരംഭിച്ച്, മെത്രാപ്പോലീത്തായുടെ സാർവഭൗമത്വത്തിലും, ദിവാൻജിയുടെ നിസ്തുതിയിലും അവസാനിക്കയാണ്. മെത്രാൻ പുഞ്ചിരിയോടുകൂടി പറയുമ്പോൾ ദിവാൻ മന്ദഹാസത്തോടുകൂടി പറഞ്ഞേക്കും. ഇത്രേ വ്യത്യാസമുള്ളു. മെത്രാപ്പോലീത്താ ജയസ്തംഭം നാട്ടുന്ന ഈ അവസരത്തിൽ ഇതുവരെ അനുഗ്രഹത്തിന്റെ കൂടെനിന്നു പല കഷ്ടതകളും സഹിക്കയും പരാക്രമങ്ങൾ കാട്ടുകയും ചെയ്ത അമിനാദാബരുടെ വരാന്തയിൽ കനത്ത മേൽമീശ നിറച്ചതുമാത്രം അത്ര പതിയായില്ല. അമിനാദാബർ എത്രതന്നെ ദുഷ്ടനായിരുന്നാലും, അദ്ദേഹത്തിന്റെ വായിൽ മേൽമീശ നിറച്ചതു മഹാകഷ്ടമായിപ്പോയി എന്ന് ഒരിക്കൽകൂടി പറയേണ്ടിയിരിക്കുന്നു. സാധുവിന് ഒന്നു ചിരിച്ചാൽകൊള്ളാമെന്നു ആഗ്രഹംകൊണ്ടും. എന്തുചെയ്യും. മീശകാരണം വായിലിരിക്കുമ്പോൾ അതു സാദ്ധ്യമാണോ.

അവരുടെ സംഭാഷണത്തിന്റെ രീതി കാണാൻവേണ്ടി ഒന്നു രണ്ടു ഭാഗം താഴെ ചേർത്തേക്കാം.

മെത്രാ — "മഹാരാജം, അതിസമർത്ഥനും അനന്തരം ഉണ്ടായ കൊച്ചിദിവാൻജിയുടെ യോഗ്യതയും ബുദ്ധിസാമർത്ഥ്യവും പൗരുഷവും ഈ ഒരു ചെറിയ ശരീരത്തിൽ ജഗദീശ്വരൻ ഒളിച്ചുവച്ചിരിക്കുന്നതിൽ അത്ഭുതപ്പെടാതെ നിവൃത്തിയില്ല."

ദിവാ — "ഈ പ്രസ്താവന തിരുമനസ്സിലെപ്പറ്റിയതൊന്നായിരുന്നെങ്കിൽ അത് ഏറ്റവും യഥാർത്ഥമായ ഒന്നായിരിക്കുമായിരുന്നു. എന്നെസംബന്ധിച്ചിടത്തോളമാകട്ടെ ഇത് തിരുമനസ്സിലെ ഒരു വാത്സല്യഭാഷണമായിട്ടു മാത്രമേ ഞാൻ കരുതുന്നുള്ളു."

മെത്രാ — ഈശ്വരധ്യാനവും ഉപവാസവും മറ്റുമായി പള്ളിമതിൽക്കെട്ടിനുള്ളിൽ കഴിച്ചുകൂട്ടേണ്ടിവരുന്ന ഞങ്ങൾക്ക് വസ്തുവത്തിൽ എന്തൊരു യോഗ്യത ഉണ്ടാവാനാണ്. ഒന്നുമില്ല. ഒരു വസ്തുവുമില്ല. പുറമെ കാണുന്ന വേഷം പകിട്ടുമാത്രം.

ഒടുവിൽ മെത്രാ — "ന്യായമായത് അല്ലാതെ ദാക്ഷിണ്യത്തെ കാംക്ഷിക്കുന്ന ഒരാളല്ല നാം എന്നുള്ളതു ദിവാൻ ഓർമ്മവച്ചാൽ കൊള്ളാം."

മെത്രാൻ നാമകരണത്തും ദിവാൻജിയുടെ മുഖസ്തുതിയാക്കി ദിവാൻ എന്നു വിളിച്ചു നമസ്കരിക്കുന്നതും, ദിവാൻജി മെത്രാനോട് തിരുമനസ്സുകൊണ്ടെന്നും കല്പന എന്നും പറയുന്നതും ഒന്നും ഇ

ഭൂലോകത്തിലുണ്ടായിട്ടില്ലാത്തതും ഉണ്ടാകാൻ നിവൃത്തിയില്ലാത്തതുമായ സംഭവങ്ങളാണ്. ഇപ്പോഴും മെത്രാന്മാരും ദിവാൻജിമാരും ഉണ്ടല്ലൊ. ഏതെങ്കിലും മെത്രാന് ഏതെങ്കിലും രാജ്യത്തുള്ള ഒരു ദിവാൻജിയോട് 'ദിവാൻ ഒഴിച്ചുകൊള്ളണം' എന്നു പറയാൻ ധൈര്യമുണ്ടെങ്കിൽ അവർ ഒന്നു കൈ പൊക്കിയാൽ കൊള്ളാം. ഒരൊറ്റ ദിവാനും ഒരു മെത്രാനെയും തിരുമനസ്സുവിളിക്കാനും കല്പന പറയാനും തയ്യാറായിട്ടില്ലെന്നും തയ്യാറാകയില്ലെന്നും ഇന്നത്തെ അനുഭവംപോലെ തെളിവിന്. അങ്ങനെ ഇരിക്കവെയാണ് ദിവാൻ ശങ്കുണ്ണിമേനോൻ തിരുമനസ്സുവിളിക്കുന്നത്. ഒരു കമ്പിവാർത്ത കിട്ടിയ ഉടൻ ഗവർണ്ണർസായ്പ് ഉത്തരവയയ്ക്കാനും അതു കിട്ടിയ ഉടൻ കിടുകിടെ വിറച്ചു ദിവാൻജിതന്നെ മെത്രാനെ അന്വേഷിച്ചു പള്ളിയിൽ പോകാനും ഇടയായി എന്നെഴുതിയതിലും കവിഞ്ഞൊരു രാജ്യദ്രോഹം വറുഗീസ് കൊച്ചീരാജ്യത്തോടു ചെയ്യാനില്ല. ഇല്ലാത്ത അഭിമാനം ഉണ്ടാകണമെന്നു വിചാരിക്കുന്ന വറുഗീസ്, രാജാവും ദിവാനും എങ്ങനെ ആത്മാഭിമാനശൂന്യരായി മരിച്ചാലും വേണ്ടില്ലെന്നു തീർച്ചപ്പെടുത്തിയതു സ്വാതന്ത്ര്യത്തെക്കാൾ ധിക്കാരത്തിന്റെയും നന്ദികേടിന്റെയും കൂടുതൽകൊണ്ടാകുന്നു.

ദിവാൻജിയും അനുഗ്രഹം വാങ്ങി പിരിഞ്ഞു. മെത്രാപ്പോലീത്തായുടെ ആക്ഷേപത്തെപ്പറ്റി മഹാരാജാവിനെ ധരിപ്പിച്ചു. അവിടെയ്ക്കും തൃപ്തിയായി. ഇങ്ങനെ ഒതുങ്ങിത്തീർന്നപ്പോഴും ഹോ.ര. കേസു വിസ്തരിച്ചു മെത്രാപ്പോലീത്താ ജയിക്കാതെ വേണമെന്നാണു മി: വറുഗീസ് ട്രെവിൽ തീരുമാനിച്ചത്. അതുകൊണ്ടു കോട്ടയം സിമ്മനാരിയിൽ നിന്നും ചെമ്പുപട്ടയങ്ങളെല്ലാം വരുത്തിത്തുടങ്ങി.

കുംഭമാസം ൪-ാംനു- ഒന്നരമണിസമയത്താണു കേസ് വിചാരണ ആരംഭിക്കുന്നത്. പ്രതികളായ പല കത്തനാരന്മാരും ആമീനാന്മാരും ഹാജർ. കൃത്യം രണ്ടു മണിക്കു മെത്രാപ്പോലീത്താ വെള്ളിമേനാവിൽ കച്ചേരിയിലെത്തി. അദ്ദേഹത്തെ കണ്ടയുടനെ ന്യായാധിപനായ ദിവാൻജി എഴുന്നേറ്റു മുമ്പോട്ടുചെന്ന് ആദരത്തിൽ ഇരുത്തി. റസിഡണ്ടും ദിവാൻജിയുടെ സമീപത്തിരുന്നു. മെത്രാപ്പോലീത്താ ഇംഗ്ലീഷിൽ ആമുഖപ്രസംഗം നടത്തി. അതെല്ലാം പഴയ വാദകരവും കാര്യങ്ങളും തന്നെ- കോടതിയോടു മെത്രാൻ 'ദിവാൻജിക്ക് എന്തുതോന്നുന്നു' എന്നുള്ള ചോദ്യം ചോദിച്ചുകേട്ട് അദ്ദേഹം അവിടെ കത്തിയിരുന്നതാണെന്നുള്ളതും. മെത്രാപ്പോലീത്താ സ്വന്തച്ചെല്ലത്തിൽനിന്നും കുറെ ചെപ്പേടുകളും ദി

വാൻജിയെ കാണിച്ചു. റസിഡണ്ട് അതു പണ്ടേ കണ്ടിട്ടുണ്ടെന്നു പറഞ്ഞു പിരിഞ്ഞു. മെത്രാപ്പോലീത്തായും മടങ്ങിപ്പോയി. ദിവാൻജി ചെപ്പേടുകൾ കൊട്ടാരത്തിൽ കൊണ്ടുചെന്നു കാണിച്ചു. "എന്നും ഉപയോഗപ്പെടുന്നതാണ്" ചെപ്പേട്ടിൽ വിവരിച്ചിട്ടുള്ളതിനാൽ അതിൽനിന്നു നാട്ടുവാഴ്മ കഴികയില്ലെന്നു രാജാവും മന്ത്രിയും അന്യോന്യം സമ്മതിച്ചു. ഈ വിവരം നേരത്തെ അറിയാഞ്ഞതിൽ വ്യസനിച്ചു. ദിവാൻ ചെപ്പേടുകൾ യുവരാജാവിനെ കാണിക്കയും അദ്ദേഹം വ്യസനിക്കയും ചെയ്തു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞു "നാട്ടുവാഴ്മ ലംഘിച്ചുതായി തെളിവില്ലായ്കകൊണ്ടു കേസ് തള്ളിയിരിക്കുന്നതായി" മെത്രാപ്പോലീത്തായെ അറിയിച്ചു. സന്തോഷത്തിലും സന്താപത്തിലും അടിക്കാറുള്ള കൂട്ടമണികൾ പള്ളികളിലെല്ലാം മുഴങ്ങി.

ഒന്നരാഴ്ച കഴിഞ്ഞു ഇളയരാജാവു പഴയ ഗൗണ്ഡറാമിന്റെ പുറത്തു സവാരി എഴുന്നള്ളി. പണ്ടത്തെപ്പോലെ മെത്രാപ്പോലീത്താ പഞ്ചകല്യാണിപ്പുറത്തു എതിരെയും എത്തി. രണ്ടുപേരുടേയും കുതിരകളെ അടുത്തു നിറുത്തി ഭംഗിയായി സംസാരിച്ചു് ഒരുമിച്ചു രണ്ടാളും മെല്ലെ സവാരിചെയ്തു. രണ്ടാളും തമ്മിൽ കുതിരലക്ഷണങ്ങൾ പറകയും പഞ്ചകല്യാണി വിശേഷമെന്നു സ്ഥാപിക്കയും ചെയ്തു. പഞ്ചകല്യാണിയുടെ ഗാത്രലാവണ്യവും സുകുമാരചലനവും മനോഹരമായ നടയും യുവരാജാവിനെ ആകർഷിച്ചു. രണ്ടുപേരും കുതിരകളെ അന്യോന്യം മാറിസ്സവാരിചെയ്തു-കനകക്കുന്നുബംഗ്ലാവിലെത്തി വിശ്രമിച്ചു രാജ്യഭരണകാര്യങ്ങളെപ്പറ്റി കുറെനേരം സംസാരിച്ചശേഷം കൊച്ചി തിരുവിതാംകൂർ രാജകുടുംബങ്ങളിൽ ഉടൻ മക്കത്തായം വരുത്തണമെന്നും ഇല്ലെങ്കിൽ ഈ കൊല്ലത്തിനകം രണ്ടു രാജകുടുംബവും കഥാവശേഷമാകുമെന്നും മെത്രാപ്പോലീത്താ ദീർഘദർശനംചെയ്തു പറഞ്ഞു. മടങ്ങിവന്നപ്പോൾ പഞ്ചകല്യാണിയെ തിരുമേനി സ്പർശിച്ചുകൊണ്ട് എന്നെന്നേക്കുമായി അവളെ അദ്ദേഹത്തിനു വിട്ടുകൊടുത്തു. ഗൗണ്ഡറാമിനെ പകരം കൊടുത്തിട്ടു മെത്രാൻ വാങ്ങിയില്ല. വലിയ ആൾ ചെറിയ ആൾക്കു സമ്മാനംകൊടുക്കയാണല്ലൊ പതിവ്. അതുകൊണ്ടു മെത്രാപ്പോലീത്തായുടെ സമ്മാനം യുവരാജാവു വാങ്ങുകയല്ലാതെ യുവരാജാവിന്റെ സമ്മാനം മെത്രാൻ വാങ്ങുന്നതുചിതമല്ലല്ലൊ. മെത്രാനെ യുവരാജാവു തിരുമനസ്സുകൊണ്ടെന്നാണ് വിളിച്ചിരിക്കുന്നതു് ആ സ്ഥിതിക്കു വലിപ്പച്ചെറുപ്പത്തെപ്പറ്റി ഇനി സംശയിക്കാനില്ല. ഇങ്ങനെ അവർ അതിരുവിട്ട സ്നേഹിത

ന്മാരായി ഏതാനും ആഴ്ചകഴിഞ്ഞു മെത്രാപ്പോലീത്താ കോട്ടയത്തേക്കു മടങ്ങിപ്പോന്നു.

മേൽവിവരിച്ച സംഭവങ്ങളെല്ലാം നടന്നില്ലെന്നു് ആർക്കും വാദിക്കാൻ സാദ്ധ്യമല്ല. "തിരുമനസ്സുകൊണ്ടു നടമേൽപള്ളിയിൽ താമസിച്ചതായ പന്ത്രണ്ടുദിവസത്തേക്കു തിരുമനസ്സിലേക്കുവേണ്ടി നാലായിരത്തി ഇരുനൂറ്റെഴുപത്തഞ്ചേമുക്കാൽ പുത്തൻ (വ.വ.വ. ക. ഫ ണ. ഫർ സ.) പള്ളിക്കാർ ചെലവാക്കീട്ടുള്ളതായി പള്ളിക്കണക്കിൽ കാണുന്നുണ്ടു്." ഈ രേഖയെ ആരു് അവിശ്വസിക്കും; ആരു് എതിർക്കും. വേണമെങ്കിൽ ഇതുപോലുള്ള അനവധി രേഖകൾ ഇനിയും മി: വറുഗീസ് ഹാജരാക്കും. കൃത്യം നടന്ന തീയതി, മണിക്കൂർ, അപ്പോൾ ഉണ്ടായിരുന്ന നിസ്സാരന്മാരായ ആളുകളെപോലും പേരു്, ചിലവായ സംഖ്യ മുക്കാൽപുത്തൻപോലും വിടാതെ കൊണ്ടുവന്നിട്ടുള്ള കണക്കു്, അതുതന്നെ പള്ളിയുടെ ബന്തോവസ്തിൽ സൂക്ഷിച്ചിട്ടുള്ള പള്ളിക്കണക്കു്—ഇവ വിശ്വസിക്കയില്ലെന്നു പറയാൻ ആർക്കും അവകാശമില്ലെന്നു മി: വറുഗീസ് ശക്തിപൂർവ്വം ഇനിയും വാദിക്കുമെന്നു് എനിക്കറിയാം. ഞാൻ ഈ പള്ളിക്കണക്കിനെ വിശ്വസിക്കാനും അവിശ്വസിക്കാനും പോകുന്നില്ല. ൪൨൭൫ രൂപ പള്ളിക്കണക്കിൽ ചെലവെഴുതിട്ടുണ്ടെന്നു വന്നാൽ മെത്രാപ്പോലീത്താ ഏതാനും ദിവസം പള്ളിയിൽ താമസിച്ചു എന്നുള്ളതിൽ കവിഞ്ഞു വല്ല ഊഹവും അതിൽനിന്നുണ്ടാകാനുണ്ടോ. മെത്രാൻ പള്ളിയിൽ പോകാറുണ്ടോ, എന്നുള്ളതു് ഇവിടെ ആർക്കും തർക്കമുള്ള വിഷയമല്ലല്ലൊ. ഈ പള്ളിക്കണക്കുകൊണ്ടു മെത്രാൻ ഈ അതിക്രമമെല്ലാം കാണിച്ചു് ജയഭേരി അടിച്ചു എന്നു വിചാരിക്കാൻ വല്ല ന്യായവുമുണ്ടോ. ഇല്ലെങ്കിൽ ആ രേഖകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്.

മി: വറുഗീസിന്റെ ചരിത്രത്തിലെ വർണ്ണനയും കളവുമെല്ലാം നീക്കിയാൽ വളരെ കുറച്ചുകാര്യങ്ങൾമാത്രമെ നമുക്കു ഗ്രഹിക്കാൻ കാണുകയുള്ളു. മാത്യൂസ് അത്താനാസ്യോസ് മഹാ ധിക്കാരിയായ ഒരു അധികപ്രസംഗിയായിരുന്നു എന്നും, അദ്ദേഹം തൃപ്പൂണിത്തുറ എത്തിയപ്പോൾ എന്തൊ ചില ശബ്ദങ്ങളുണ്ടാക്കിയെന്നും കൊച്ചിഗവർമ്മെന്റ് അദ്ദേഹത്തിന്റെയും കൂട്ടുകാരുടെയും പേരിൽ കേസെടുത്തെന്നും, വാറണ്ടയച്ചു കച്ചേരിയിൽ വരുത്തിയെന്നും, ആ സമയം മെത്രാപ്പോലീത്താ ഒന്നു മാപ്പുചോദിച്ചു രക്ഷപ്പെടുകയോ ശിക്ഷവാങ്ങി പിരികയൊ ചെയ്തു എന്നും മാത്രമാണു സംഗ്രഹമായി ധരിക്കാൻ കഴിയുന്നതു്. അല്ലെങ്കിൽ വാറണ്ടിൻപ്രകാരം ഹാ

ജരാകാതെ മദ്രാസ് ഗവർണ്ണരുടെ മുമ്പിൽവച്ചു കാണാമെന്നു വീരവാദം പറഞ്ഞ മെത്രാൻ ശിവാജിയുടെ മുമ്പാകെ കേസിനായി ഹാജരായതു് എന്തിനാണ്. വിശേഷിച്ചു മദ്രാസ് ഗവർണ്ണർ മെത്രാന്റെ ഹർജിപ്രകാരം കൊച്ചീഗവൺമെന്റിനോടു സമാധാനം ചോദിച്ചിരിക്കുമ്പോൾ, അതുകൊണ്ടു കൊച്ചീഗവൺമെന്റിന്റെ ശക്തിയിൽ മെത്രാൻ കീഴടങ്ങി കരഞ്ഞു കാലുപിടിച്ചു രക്ഷപ്രാപിക്കയും പിന്നെ കൊച്ചിയിൽ കടക്കാതിരിക്കയും ചെയ്തതായിരിക്കും പരമാർത്ഥം. വറുഗീസ് പറയുന്നതുപോലെയുള്ള സംഭവം നടന്നിരുന്നെങ്കിൽ കൊച്ചിരാജ്യചരിത്രത്തിൽ ഈ മെത്രാപ്പൊലീത്തായ്ക്കു് ഒരദ്ധ്യായം ലഭിക്കുമായിരുന്നു എന്നുള്ളതു തീർച്ചയാണ്. അങ്ങനെ കാണാത്തതുകൊണ്ടും, മി: വറുഗീസിന്റെ പൂർവ്വാപരവിരുദ്ധവും യുക്തിവിഹീനവുമായ ചരിത്രമാണെങ്കിലും അതിൽനിന്നും കിട്ടുന്ന തെളിവുകൾകൊണ്ടും, അന്നത്തെ നസ്രാണിസമുദായത്തിന്റെയും മെത്രാന്റെയും ശക്തിയും അവർക്കുള്ള സ്ഥാനവും ഏതുവരെ എന്നു ഈ നാട്ടുകാർക്കു വിവരമുള്ളതുകൊണ്ടും ഞാൻ മേൽ വിവരിച്ചതിൽ കവിഞ്ഞൊരു സംഭവവും കൊച്ചീരാജ്യത്തുണ്ടായിട്ടില്ലെന്നു തീർച്ചപ്പെടുത്താവുന്നതാണ്.

റസിഡണ്ടന്മാർക്ക് ആടും കോഴിയും ശേഖരിക്കുന്ന പാർവ്വത്യകാരന്മാരുടെ ഉപദ്രവം സഹിക്കാൻ നിവൃത്തിയില്ലാത്ത കൊച്ചീനിവാസികൾ ഈ മെത്രാപ്പൊലീത്തായോടു സങ്കടം പറകയും അദ്ദേഹം ഉടനെ പുറപ്പെട്ടുചെന്നു തന്നെ കാണുന്നതിനിരുന്ന റസിഡണ്ടിനെയും പത്നിയെയും കാണുകയും ചെയ്തു മെത്രാപ്പോലീത്തായുടെ തിരുവാഴി മുത്താൻ ശ്രമിച്ച മദാമ്മയുടെ കൈപിടിച്ചുനോക്കിക്കൊണ്ട് "ദരിദ്രന്മാരായ സാധുക്കളുടെ ആടുകളെയും കോഴികളെയും തിന്നു കൈ വല്ലാതെ കൊഴുത്തുതടിച്ചിരിക്കുന്നു" എന്നു പറകയും, കാര്യം ഗ്രഹിച്ചു തിരുമേനിതാങ്കൾ കൊച്ചിനാട്ടുകാരുടെ റസിഡണ്ടു കല്പനയയച്ചു് ഈ അതിക്രമം നിറുത്തുകയും അങ്ങനെ മെത്രാൻ സാധുസംരക്ഷണം ചെയ്കയും ചെയ്തതായ ആവലാതിഭാഗം ഞാൻ വിട്ടുകളഞ്ഞാൽ അതു് എന്റെ ഒരപരാധമായി വന്നേക്കും. തന്നെ ബഹുമാനിക്കാൻ വന്ന ഒരു യൂറോപ്യൻസ്ത്രീയുടെ കൈപിടിച്ചു ഞെക്കിയതും, റീജന്റ് റാണിയായ ഒരാളുടെ മുഖത്തുനോക്കി ദരിദ്രന്മാരുടെ കോഴിയെ പിടിച്ചുപറിച്ചതിനു തടിച്ചു എന്നു പറഞ്ഞതും വിചാരിക്കാൻപാടില്ലാത്ത ഒരു മര്യാദകേടെന്നു വറുഗീസിനെ ഗ്രഹിപ്പിക്കാൻ ആർക്കുതന്നെ കഴിയും. രാജ്യഭരണസ്വാതന്ത്ര്യം കിട്ടാൻവേണ്ടി പട്ടാപ്പകൽ ഇംഗ്ലണ്ടിലെ പ്രൈമിനിസ്റ്ററുടെ പുറത്തുചാടിക്കൊണ്ടിരിക്കുന്ന സ്ത്രീസമുദായത്തി

ൎപ്പെട്ട റസിഡണ്ടിന്റെ ഭാൎയ്യയോട് ഇങ്ങനെ മൎയ്യാദഹീനമായി സംസാരിക്കയോ പെരുമാറുകയോ ചെയ്തിരുന്നെങ്കിൽ നിശ്ചയമായും ആ സ്ത്രീ തന്റെ മനശ്ശക്തി ചമ്മട്ടിവഴി മെത്രാന്റെ പുറത്തു പ്രകടിപ്പിക്കുമായിരുന്നു. സ്ത്രീകളുടെ മാനത്തെ കാൎയ്യമായി കരുതുന്ന ആ വെള്ളക്കാരൻ തന്റെ ഭാൎയ്യയെ അവമാനിക്കുന്നതു കണ്ടുകൊണ്ടു നില്ക്കുന്നതിലധികം എളുപ്പം, ആ പുരുഷനെ വെടിവച്ചു ഭസ്മമാക്കുന്നതാണു്. അങ്ങനെ ഒരു അപകടസംഭവത്തിനിടയാകയില്ല എന്നു പിന്നാലത്തെ ദിവസം കോട്ടയം സിമ്മനാരിയുടെ അങ്കണത്തിൽ ഉല്ലാസമനനാൎത്ഥം മെത്രാൻ കസേരയിൽ കിടക്കുന്നതായി പറയുന്നതുകൊണ്ടു ഗ്രഹിക്കാം.

യുവരാജാവിനെ സന്ദൎശിച്ച പഞ്ചകല്യാണി ഭൎത്തൃവിയോഗദുഃഖമൂലം ആഹാരം കഴിക്കാതെ വളരെനാൾ ഉപവാസം' അനുഷ്ഠിച്ചു ശേഷം ഒരു ദിവസം എങ്ങനെയോ അവിടെനിന്നും തെറ്റി തനിയെ കോട്ടയത്തു വന്നെത്തുകയും അവളുടെ ക്ഷീണം കണ്ടു മെത്രാപ്പോലീത്താ അത്യധികം വ്യസനിക്കയും ചെയ്യുന്നു. കുറെനാൾ കഴിഞ്ഞു പുതുപ്പള്ളിയിൽവച്ചു് അതു കുതിരപ്പുരയിൽ ചത്തുമലൎന്നു കിടക്കുന്നു. മെത്രാന്റെ ശത്രുക്കൾ വിഷംകൊടുത്തു കൊന്നതാണെന്നു പരക്കെ ഒരു വിശ്വാസമുണ്ടാകുന്നു. പഞ്ചകല്യാണിയുടെ മരണത്തോടുകൂടി മെത്രാപ്പോലീത്തായുടെ ഭാഗ്യസൂൎയ്യനും ക്ഷയോന്മുഖനായിത്തീരുന്നു. ഇങ്ങനെയാണു മി: വറുഗീസിന്റെ ഇപ്പുസ്തകം അവസാനിക്കുന്നതു്. ഈ മെത്രാന്റെ എന്തോ ചില പ്രവൃത്തിദോഷം നിമിത്തം പുതുപ്പള്ളിയിലെ അഭിമാനികളായ ചില ക്രിസ്ത്യാനികൾ ഇദ്ദേഹത്തെ ഒരു കാട്ടുമൃഗത്തെപ്പോലെ ആട്ടി ഓടിക്കയും, കുതിരയെ തല്ലിക്കൊല്ലുകയും ചെയ്തതായി കേട്ടിട്ടുള്ള വാസ്തവങ്ങളെക്കൂടി ചേൎത്തുകൊണ്ടുവേണം മി: വറുഗീസിന്റെ കഥാകാലക്ഷേപത്തെപ്പറ്റി വായനക്കാർ അവസാനമായി ഒരു തീരുമാനം ചെയ്വാൻ എന്നപേക്ഷയുണ്ടു്.

“ഈ മെത്രാപ്പോലീത്തായുടെ ബുദ്ധിശക്തിയെയും ധീരതയെയും പ്രസ്പഷ്ടമാക്കുന്ന നാല്പതിലധികം അപ്രസിദ്ധങ്ങളായ ചെറിയ ചെറിയ സംഭവകഥകൾ ഉള്ളതു പിന്നാലെ പ്രസിദ്ധപ്പെടുത്തിക്കൊള്ളാ”മെന്നുള്ള വാഗ്ദാനത്തോടുകൂടി പിരിഞ്ഞ വറുഗീസു വാക്കു മാറാതെ, നംബർ ഇട്ടു മുറയ്ക്കു മുറയ്ക്കു അത്താനാസ്യോസിനെ കഴിയുന്നതു മോടിപിടിപ്പിച്ചു് എഴുന്നള്ളിക്കുന്നതാണെന്നു മനോരമവായനക്കാൎക്കറിയാവുന്നതാണു്. നമ്പർ മുറയ്ക്കു കേസെടുത്തു വിസ്താരം നടത്താൻ എനിക്കു തൽക്കാലം നേരമില്ലാത്തതുകൊണ്ടു് അതിപ്രധാനമെന്നു എനിക്കു തോന്നിയ ൪-ാംനമ്പർ ലേഖനത്തെപ്പ

ററി കഠോരമെന്നെഴുതി, അത്തനാസ്യോസിനെ ചിത്രമെഴുതി ന്നോട്ടുകൂടി 'ഇങ്ങിനിവരാതവണ്ണം' എന്നനോക്കമായി വിട്ടുകളയാമെന്നാണു ഞാൻ വിചാരിക്കുന്നതു്. ആ നാലാംനമ്പർ ലേഖനം തിരുവിതാംകൂർ ചരിത്രം വായിച്ചിട്ടുള്ളവരേയും, രാജ്യസ്നേഹമുള്ളവരേയും, ക്ഷോഭിപ്പിക്കുന്നതും, മരണശയ്യയിൽ കിടക്കുന്നവരെക്കൊണ്ടുപോലും വാശിയോടുകൂടി ഉത്തരം പറയിക്കുന്നതും ആണെന്നു വായനക്കാർ മനസ്സിലാക്കേണ്ടതാണു്. ജാതിസ്പർദ്ധാജടിലമായ ഒരു ഹൃദയത്തിൽനിന്നുപുറപ്പെട്ട ഈ ലേഖനം, ഈ നാട്ടിലെ സഹൃദയന്മാരെ മുഴുവനും വെറുപ്പിക്കുന്നതും വ്യസനിപ്പിക്കുന്നതുമാണെങ്കിലും, മററു സമുദായങ്ങളെക്കാൾ നായർ സമുദായത്തിന്റെ ഹൃദയത്തെയാണു് എന്നനോക്കമായി വ്രണപ്പെടുത്തിട്ടുള്ളതു്. ആ ലേഖനം എടുത്തെഴുതാനും അതിനു സമാധാനം പറയാനും ഒരുങ്ങുമ്പോൾ തന്നെ എന്റെ ഹൃദയം തുടിക്കയും കൈവിറയ്ക്കയും ചെയ്യുന്നു. വായനക്കാരെ കോപാവേശന്മാരാക്കി വറുഗീസിന്റെ തലയിൽ അവരുടെ ശാപമാകുന്ന ഇടിത്തീ വീഴിച്ചു് അദ്ദേഹത്തെ ഭസ്മാവശേഷനാക്കാതിരിക്കാൻ വേണ്ട കരുതലോടും സമാധാനത്തോടുംകൂടി എഴുതാൻ ശ്രമിക്കയാണു്.

ആ ലേഖനം സുപ്രസിദ്ധനായ ചേർത്തല ഡിവിഷൻപേഷ്കാർ ശങ്കുണ്ണിമേനോൻ അവർകളെപ്പററിയുള്ളതാണു്. മാർ മാത്യൂസ് അത്തനാസ്യോസിന്റെ "ചേന്നനാട്ടുകായലിലെ ഒരു രംഗ"ത്താണു് നമ്മുടെ പേഷ്കാരെ വറുഗീസ് പ്രവേശിപ്പിക്കുന്നതു്. ചേർത്തല താലൂക്കിൽ തണ്ണീർമുക്കത്തിനു പടിഞ്ഞാറുള്ള 'ചാലിൽ' ഒരു റോമൻ കത്തോലിക്കാപള്ളി വയ്പ്പിച്ചാൽ കൊള്ളാമെന്നു് അവിടുള്ള ചില ക്രിസ്ത്യാനികൾ ആഗ്രഹിക്കയും, അതനുസരിച്ചു് അനുവാദത്തിനായി ചേർത്തല ഡിവിഷൻ പേഷ്കാരായ പി. ശങ്കുണ്ണിമേനോൻ അവർകൾക്കു് ഒരപേക്ഷ കൊടുക്കയും ചെയ്തു. അവിടെ അന്നും നായർക്കായിരുന്നു പ്രാബല്യം എന്നു മി. വറുഗീസ് സമ്മതിച്ചിട്ടുണ്ടു്. അവരിൽ പല നായർയോഗ്യന്മാരും അതിനനുകൂലമായിരുന്നു. എന്നാൽ "പ്രബലന്മാരായ ഒരു നായർ കുടുംബക്കാർ" മാത്രം തിരെ വിരോധികളായി വന്നിച്ചു. 'പ്രബലന്മാരായ ഒരു നായർകുടുംബക്കാർ' എന്നുള്ള വാചകം സമ്പൂർണ്ണമാണെന്നു വ്യാകരണശാസ്ത്രക്കാർ വാദിച്ചു് എന്നെ ഇടയ്ക്കു നിവൃത്തി ബുദ്ധിമുട്ടിക്കരുതു്. ഇതും, ഭംഗിയിലെങ്കിലും നസ്രാണിസാഹിത്യകാരനും ചരിത്രകാരനുമായ വറുഗീസ് എഴുതിയതിൽ സന്തോഷിച്ചാൽ മതി. വ്യാകരണം എഴുതാൻ ശേഷിയുള്ള ഗീവറുഗീസ് കത്തനാരുടെ ജാതിയിൽ ജനിച്ചു്, അദ്ദേഹത്തിന്റെ

ചരിത്രസംഗ്രഹം എഴുതുന്നതിനിടയിൽ, കേരളകാളിദാസനും അഭിനവശാകുന്തളകാരനുമായ വലിയകോയിത്തമ്പുരാൻ അവർകളെപ്പോലും അധഃപതിപ്പിച്ച്, കത്തനാർക്ക മേല്പട്ടം കൊടുക്കാൻ ധൈര്യം നിർല്ലജ്ജമായി പുറപ്പെട്ട്, മലയാളഭാഷയിലെ വ്യാകരണാദി ശാസ്ത്രങ്ങളെയും, അലങ്കാരങ്ങളെയും പോലും നസ്രാണികരിക്കാൻ തയ്യാറായ തൂലികായുധനായ വറുഗീസിന്റെ വാചകം വ്യാകരണവിരുദ്ധമെന്നു പറഞ്ഞാൽ അദ്ദേഹവും കൂട്ടരും കയർത്തേക്കാം ഗീവറുഗീസ് കത്തനാർ ബുദ്ധിമാനായ ഒരാളും സ്വതന്ത്രാശയങ്ങളെ സാമാന്യം പരിഷ്കൃതഭാഷയിൽ പുറത്തേക്ക കൊണ്ടുവരാൻ ശേഷിയുള്ള ഒരു മാന്യനും ആയിരുന്നു എന്നുതന്നെയാണ് എന്റെയും അറിവ്. യോഗ്യന്മാരായ പലരും അതു സമ്മതിച്ചിട്ടുണ്ടെന്നും ഞാൻ ധരിച്ചിട്ടുണ്ട്. അതുകൊണ്ട് അദ്ദേഹം അക്കാലത്തു ജീവിച്ചിരുന്ന എല്ലാവരെക്കാളും കേമനായിരുന്നു എന്ന് അവർ സമ്മതിച്ചതായി വാദിക്കുന്നതു തെറ്റാണ്. നസ്രാണികളുടെ കൂട്ടത്തിൽ അതുവരെ കണ്ടിട്ടില്ലാത്ത വിശേഷബുദ്ധിയും, ഭാഷാശേഷിയും ഗീവറുഗീസ് കത്തനാരിൽ കണ്ടപ്പോൾ ഈ രാജ്യത്തെ ഇതരസമുദായത്തിലെ പണ്ഡിതന്മാർ അതിശയിക്കയും അദ്ദേഹത്തെ പുകഴ്ത്തുകയും ചെയ്തു എന്നുള്ളതിൽ കവിഞ്ഞൊന്നും ആ മഹാന്മാരുടെ അഭിപ്രായത്തിന്നു അർത്ഥമില്ല. വറുഗീസിന്റെ ആശ്രിതനായ കൊച്ചുകുഞ്ഞുഭാഗവതർ ഒരു പ്രസിദ്ധനായിരുന്നില്ല; അദ്ദേഹത്തിന്റെ പാട്ടുകേട്ട് ആളുകൾ അതിശയിച്ചിട്ടില്ല. അതുകൊണ്ട്, 'ഹരിഹര ഭാഗവതർ ശൈവചതിഭാഗവതർ' ഇവരെ ജയിച്ച സംഗീതരാജാവായിരുന്നു കൊച്ചുകുഞ്ഞു ഭാഗവതർ' എന്നുപറയാൻ പാടുണ്ടോ. ശ്രുതിയോ രാഗമോ എന്താണെന്നറിഞ്ഞിട്ടുപോലുമില്ലാത്ത നസ്രാണിസമുദായത്തിൽ' ചില കീർത്തനങ്ങളെങ്കിലും ശ്രുതി തെറ്റാതെ പാടാൻ കൊച്ചുകുഞ്ഞു ഭാഗവതർക്കു കഴിഞ്ഞപ്പോഴാണു, സംഗീതം അസാദ്ധ്യമെന്ന് അതുവരെ കരുതിയിരുന്ന നസ്രാണിസമുദായം അദ്ദേഹത്തെ പുകഴ്ത്തിയതും ഇതരസമുദായം അതിശയിച്ചതും നസ്രാണികളിൽനിന്നും ഇത്രയുമെങ്കിലും സംഗീതജ്ഞാനമുള്ള ഒരാളെ കാണാൻ ഭാഗ്യമുണ്ടായതുകൊണ്ട് ആ വർഗ്ഗത്തിൽ സംഗീതത്തിൽ പ്രോത്സാഹനമുണ്ടാകാൻവേണ്ടി ഭാഗവതർപ്പട്ടം' കൊടുത്തതാണെന്നു മനസ്സിലാക്കാതെ, മലയാളത്തിൽ പാട്ടുകളുറപിടിച്ചതും, പാടിത്തകർത്തതും കൊച്ചുകുഞ്ഞുഭാഗവതരാണെന്നും, അതുകൊണ്ടു കേരളസംഗീതത്തിന്നു മലങ്കര മാപ്പിളയ്ക്കു തന്നെയാണു പകർപ്പവകാശമെന്നും മറ്റു സമുദായക്കാർ അക്കാലത്തു സംഗീതമെന്നൊന്നു കേട്ടിട്ടില്ലെന്നും മി. വറുഗീസ് ഒരു ചരിത്രമെഴുതാൻ പുറപ്പെട്ടാൽ നമുക്ക മൂക്കിൽ വിരൽവയ്ക്കാനല്ലാതെ എന്തു

ചെയ്യാൻ കഴിയും. കൊച്ചുകുഞ്ഞുഭാഗവതരെക്കാൾ എത്രയോ അധികം സമർത്ഥന്മാരായ സംഗീതവിദ്വാന്മാർ പേരുകേൾപ്പിക്കാൻ സാധ്യമാകാതെ അക്കാലത്ത് ജീവിച്ചിരുന്നു. അവരെപ്പോലുള്ളവർക്ക് ഒരു സ്ഥാനം കൊടുക്കാൻതക്ക അസംസ്കൃതസമുദായമല്ലായിരുന്നു ഹിന്ദുസമുദായമെന്നു മാത്രമേ ഇതിൽ നിന്നു ധരിക്കാനുള്ളൂ. കൊച്ചുകുഞ്ഞുഭാഗവതരെപ്പോലുള്ള ഒരാൾക്ക് സംഗീതവിദ്വാൻ സ്ഥാനം ലഭിച്ചുപോകുന്നതിൽ കവിഞ്ഞ്, ഒരു മാനം ആ സമുദായത്തിന് ആ വിഷയത്തിലുണ്ടാകേണ്ടതില്ല. അതു വറുഗീസിന്റെ ദൃഷ്ടിയിൽ ബഹുമാനവും, ഇതരസമുദായങ്ങളുടെ ശക്തിഹീനതയ്ക്കു തെളിവുമാണെന്നു വരുമ്പോൾ വ്യസനിക്കാതെന്തു ചെയ്യും. ശ്രീ വറുഗീസ് കത്തനാരെയും അന്നത്തെ പണ്ഡിതന്മാർ ആദരിച്ചത്, നസ്രാണികളിൽ ഇത്രയും എങ്കിലും തെറ്റുകൂടാതെയും ബുദ്ധിപൂർവ്വവും എഴുതുന്ന ഒരാളെ കണ്ടതുകൊണ്ടു മാത്രമാണ്. അല്ലാതെ കേരളത്തിൽ ഉണ്ടായ പണ്ഡിതന്മാരെ അതിശയിച്ചതുകൊണ്ടല്ല. അദ്ദേഹം ആദികവിയായ വാല്മീകിയെപ്പോലെ മലയാളത്തിലെ ആദിവ്യാകരണകാരനോ ആദ്യവ്യാകരണകാരനോ അല്ല. ഒരു വ്യാകരണം എഴുതത്തക്ക പാണ്ഡിത്യം അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹം ഒരു ഹിന്ദുവായിരുന്നു എങ്കിൽ ഇങ്ങനെ ഒരാൾ ഉണ്ടായതായി ആരും അറിയാൻ സാധ്യമല്ലായിരുന്നു. ഈ മാതിരിക്കാർ അവരുടെ ഇടയിൽ അത്ര അധികമുണ്ടായിരുന്നു. അതുകൊണ്ടു മലയാളത്തിലെ പുതിയ ഗദ്യകാരന്മാർക്കും വ്യാകരണങ്ങൾക്കുമെല്ലാം ജന്മാവകാശം നസ്രാണികൾക്കു കൊടുത്തുകളയരുതെന്നു ഞാൻ മി. വറുഗീസിനെ കാര്യമായിത്തന്നെ ധരിപ്പിക്കുന്നു. കേരളവർമ്മവലിയകോയിത്തമ്പുരാനും, രാജരാജവർമ്മകോയിത്തമ്പുരാനും ഇന്നുള്ള പേര് സിദ്ധിച്ചത് അവർ ഏറ്റവും അസാധാരണന്മാരായതുകൊണ്ടുതന്നെയാണ്. അതുകൊണ്ട് അവരുടെ വിദ്വന്നാമധേയവും, കേരളഭാഷയും, ശ്രീവറുഗീസ് കത്തനാരുടെ പേരും എല്ലാംകൂടി കൂട്ടിച്ചേർത്തു കേരളത്തെയും കേരളഭാഷയെയും, ആ പുണ്യശ്ലോകന്മാരെയും, അവരെ ബഹുമാനപൂർവ്വം ആരാധിക്കുന്ന മാതൃഭാഷാഭക്തന്മാരെയും നിങ്ങൾ അവമാനിക്കാതെ, ശ്രീവറുഗീസ് കത്തനാരുടെ വ്യാകരണാദികൊണ്ടു നിങ്ങളുടെ വാചകത്തെറ്റുകളെ ശരിപ്പെടുത്താൻ ശ്രമിച്ചുകൊണ്ടാൽ മതി. ഏറ്റവും വിശിഷ്ടമായ ബൈബിൾ, ഇംഗ്ലീഷ് ഭാഷയിലെ ഒരുത്തമസാഹിത്യഗ്രന്ഥം കൂടിയാണെന്നാണ് എന്റെ അറിവ്. ആ മഹൽഗ്രന്ഥം മലയാളത്തിൽ വന്നപ്പോൾ അതു അക്ഷരജ്ഞാനശൂന്യന്മാർക്കുപോലും ശ്രവണാരുന്തുദമായിത്തീർന്നിട്ടും ഇന്നത്തെ ക്രിസ്ത്യാനികളിൽ ചിലരെങ്കിലും, സമ്മതിക്കാ

തിരിക്കുമെന്നു തോന്നുന്നില്ല. ബൈബിളിനെ മലയാളത്തിൽ ഭാഷാന്തരീകരിച്ച ക്രിസ്ത്യൻപണ്ഡിതന്റെ, പാണ്ഡിത്യമുദ്രയിൽ കവിഞ്ഞു്, ഒരു തെളിവു് അവർ കേരളഭാഷാസാമ്രാജ്യത്തിലെ നായകസ്ഥാനത്തിനർഹരാകേണ്ടതില്ലെന്നാണു് എന്റെ അഭിപ്രായം. ഈ ബൈബിൾമലയാളം വായിച്ചു സംതൃപ്തിനേടുന്ന ഒരു സമുദായത്തിൽ ഗീവറുഗീസ് കത്തനാരെയും, ചിത്രമെഴുത്തു വറുഗീസിനെയുംപോലെ സ്വാതന്ത്ര്യമായി എന്തും എഴുതുന്ന അപൂർവം ചില ഗദ്യകാരന്മാരെങ്കിലും ഉണ്ടാകുമ്പോൾ എല്ലാവരും സന്തോഷിക്കേണ്ടതാണു്. വറുഗീസ് ഒരു ചരിത്രകാരനാകാതെ വെറും ഒരു കഥാകൃത്തായി കഴിഞ്ഞുകൂടിയെങ്കിൽ, അദ്ദേഹത്തിനും ഒരു കാലത്തു് ഒരു ഗീവറുഗീസ് കത്തനാരാകാൻ കഴിയുമായിരുന്നു. ഏതായാലും നമുക്ക് വറുഗീസിന്റെ വ്യാകരണത്തെറ്റുകൾ വിസ്മരിച്ചിട്ടു്, അദ്ദേഹത്തിന്റെ ചാലിൽപള്ളിയിലേക്കുതന്നെ പോകാം.

ആ പ്രഭുകുടുംബം ചാലിൽ പള്ളിയെ എതിർക്കാനുള്ള കാരണം മി: വറുഗീസ് താഴെപ്പറയുംപ്രകാരമാണു രേഖപ്പെടുത്തിട്ടുള്ളതു്.

"പള്ളിവയ്ക്കാൻ ഉദ്ദേശിച്ചിട്ടുള്ള സ്ഥലം കാവും കുളവും തൊട്ടുചേർന്നതായ പ്രതിഷ്ഠാലയങ്ങളിൽ കുടിയിരുത്തിയിരിക്കുന്ന ഉഗ്രമൂർത്തികളായ കുടുംബപരദേവതമാരുടെ നിശാകാലസഞ്ചാരസ്ഥാനമായി സങ്കല്പിക്കപ്പെട്ടിട്ടുള്ള സങ്കേതാതിർത്തിക്കുള്ളിലാവുകയാൽ പള്ളി തീരുന്നപക്ഷം അവിടെ പിതൃകോപമുണ്ടായി ധനക്ഷയവും വംശവിനാശവും സംഭവിച്ചുപോവുമെന്നായിരുന്നു അവരുടെ വിശ്വാസം"

ഇതിൽ ഹിന്ദുക്കളുടെ മതവിശ്വാസത്തെ എത്ര അധികം പുച്ഛത്തിൽ അധിക്ഷേപിച്ചിരിക്കുന്നു എന്നു സ്പഷ്ടമാകുന്നുണ്ടു്. അനവധി അന്ധവിശ്വാസങ്ങൾ ഹിന്ദുമതത്തെ കെടുത്തിക്കൊണ്ടിരിക്കുന്നു എന്നു ഞാൻ സമ്മതിക്കുന്നു; എന്നാൽ അന്ധതാമിസ്രസദൃശമായ അന്ധതയിൽ ആണ്ടുകിടക്കുന്ന നസ്രാണി അധിക്ഷേപിക്കുന്നതോർക്കുമ്പോഴാണു് അതിശയം തോന്നുന്നതു്. പ്രഭുകുടുംബജാതന്മാരും സനാതനമതവിശ്വാസികളും ആയ നായന്മാരെ, അവർക്കുള്ള അന്ധമതവിശ്വാസം ഇല്ലായ്മചെയ്തു ശരിമതാനുയായമുള്ളവരാക്കാൻ ശ്രമിക്കുന്നതു പള്ളി പണി ആരംഭിക്കാൻപോകുന്ന അവിടത്തെ നസ്രാണികളാണെന്നുകാണുന്നതാണു് അതിനേക്കാൾ വിശേഷമായിട്ടുള്ളതു്. ആ പ്രഭുകുടുംബം പോഞ്ഞൂർ ശങ്കുണ്ണിമേനോനോടു് ബന്ധപ്പെട്ടതായിരുന്നപോലും. അതുകൊണ്ടു് ക്രി

സ്ത്യാനികളുടെ ശ്രമം നിഷ്ഫലമാകുമെന്നു നേരത്തെ കേട്ടിരുന്നതു പോലെ തന്നെ സംഭവിച്ചു. പല പ്രാവശ്യം ക്രിസ്ത്യാനികൾ നടന്നിട്ടും ചേപ്പൂർ കല്പനയുണ്ടാകാൻ ഭാവമുണ്ടായില്ല. ൧൦൯൦-ാമാണ്ടത്തെ തിരുവെഴുത്തു വിളംബരത്തിനു മുമ്പു ക്രിസ്ത്യാനികൾ പള്ളി വെയ്ക്കാൻ വളരെ കഷ്ടപ്പെട്ടു എന്നു മി. വറുഗീസ് പറയുന്നതു കൃതജ്ഞതയുടെ പരമകാഷ്ഠകൊണ്ടു മാത്രമാണെന്നാക്ഷേപിക്കാതിരിക്കുവാൻ നിവൃത്തിയില്ലാത്തതു്. പിന്നെങ്ങനെ ഈ ഹിന്ദുരാജ്യത്തു് ഇത്ര അധികം പള്ളികളുണ്ടായി. ഈ രാജ്യത്തു കിളുർത്തുവന്നവരും ആദികാലംമുതലെ സർവ്വപ്രാബല്യമുള്ളവരും, രാജാവിനെക്കാൾ അധികാരവും വലിപ്പവുമുള്ള മെത്രാനോടുകൂടിയവരുമാണു് നസ്രാണികളെന്നു ശിലാരേഖകളും ചെമ്പുപട്ടയങ്ങളും കൊണ്ടു തെളിയിക്കാൻ ശ്രമിക്കുന്ന വറുഗീസ് തന്നെ അവരുടെ പള്ളികെട്ടാൻപോലും അടുത്തകാലംവരെ വളരെ അസ്വാതന്ത്ര്യമുള്ളവരായിരുന്നു എന്നെഴുതുന്നതു കാണുമ്പോൾ അദ്ദേഹത്തോടു് അനുകമ്പ തോന്നാനല്ലാതെ വിരോധത്തിനവകാശമില്ലെന്നു സ്പഷ്ടമാകുന്നുണ്ടു്. ഈ നാട്ടിലെ രാജാക്കന്മാരും പ്രജകന്മാരും അന്യമതത്തേയും ആദരിക്കണമെന്നുള്ള സന്മതബോധംകൊണ്ടു്, വസ്തുദാനം ചെയ്തും പണം കൊടുത്തും സഹായിച്ചിട്ടില്ലെങ്കിൽ ഇന്നു കാണുന്നതിൽ സഹസ്രാംശം പള്ളി ഈ രാജ്യത്തു കാണുകയില്ലായിരുന്നു. ഇന്നത്തെ ഹിന്ദുക്കളുടെ പൂർവ്വികന്മാരുടെ ബുദ്ധിമോശത്തെപ്പറ്റി മി. വറുഗീസിന്റെ ഇനക്കാർ കൂടെക്കൂടെ അവരെ ഓർപ്പിക്കാറുണ്ടു്. ഇതുവരെ കഴിഞ്ഞതുകൊണ്ടു മതിയാകുന്നില്ലെങ്കിൽ ഇതാ മി: വറുഗീസ് പ്രസിദ്ധമായ ഒരു കഥയും കണക്കും നിങ്ങളുടെ മുമ്പാകെ ഹാജരാക്കിയിരിക്കുന്നു.

"അമ്പലപ്പുഴരാജാവിന്റെ സൈന്യസംഘത്തിൽ ഉൾപ്പെട്ടിരുന്ന ക്രിസ്ത്യാനികളുടെ ഉപയോഗാർത്ഥം സ്ഥാപിതമായിട്ടുള്ളതും, പ്രസ്തുത രാജാവു തന്നെ ഒട്ടുവളരെ ഭൂസ്വത്തുക്കൾ കരമൊഴിവായി വിട്ടുകൊടുത്തിട്ടുള്ളതുമായ പ്രസിദ്ധമായ ചമ്പക്കുളം പള്ളി, ചെമ്പകശ്ശേരിരാജ്യം തിരുവിതാംകൂറിലേക്കു അധീനത ലഭിച്ചു് മുപ്പത്തിരണ്ടുവർഷം കഴിഞ്ഞപ്പോൾ തിരുവിതാംകൂർ സർക്കാരിന്റെ അനുമതികൂടാതെ അറ്റകുറ്റം പോക്കിയതിനെസംബന്ധിച്ചു ഗവർമ്മെന്റിൽനിന്നും നടപടിനടത്തുകയും, ഒടുവിൽ ക്രിസ്ത്യാനികളുടെ അവകാശാധികാരങ്ങളെ സമ്മതിച്ചു നടപടി പിൻവലിക്കയും ചെയ്തതായി രേഖയുണ്ടു്".

ചമ്പക്കുളംപള്ളി കെട്ടാൻ ചെമ്പകശ്ശേരിരാജാവിന്റെ അനുവാദം വാങ്ങിക്കാണണമെന്നുള്ളതു നേരാണു്. അല്ലാതെ അതു അമ്പലപ്പുഴരാജാവിന്റെ നസ്രാണിസൈന്യത്തിനു പ്രാർത്ഥന

സ്ഥലമായി പണിയിച്ചുകൊടുത്തതല്ല. അങ്ങിനെയാണെങ്കിൽ അമ്പലപ്പുഴത്താലൂക്കിൽ കാണുന്ന എല്ലാ പള്ളികളും പട്ടാളപ്രാർത്ഥന സ്ഥലമായി ഉണ്ടാക്കിയതാണെന്നും സകല നസ്രാണിയും പട്ടാളമായിരുന്നെന്നും സമ്മതിക്കേണ്ടിവരും. നസ്രാണിപ്പോരുകൊണ്ടു മണ്ണു കഴിച്ചു കൊച്ചീരാജ്യം സൃഷ്ടിച്ചതുപോലെ ചെമ്പകശ്ശേരിരാജ്യവും നസ്രാണിപട്ടാളങ്ങളെക്കൊണ്ടാണു രക്ഷപ്രാപിച്ചതെന്നു വരുത്താൻ വേണ്ടി ഈ കള്ളമായ പള്ളിക്കഥ ബലാൽ കൊണ്ടുവന്നിരിക്കുന്നു എന്നും വിചാരിക്കാം. കുട്ടനാട്ടിൽ യുദ്ധത്തിനു വള്ളത്തിൽ വന്ന ശത്രുസൈന്യത്തെ തോല്പിക്കുവാൻവേണ്ടി, അവിടത്തെ വെള്ളം മുഴുവൻ കുടിച്ചു വററിച്ചു വള്ളം ഉറപ്പിച്ചു വമ്പന്മാരാണു നസ്രാണികളെന്നും, അങ്ങനെ ചെമ്പകശ്ശേരി രാജ്യരക്ഷയ്ക്കുവേണ്ടി വെള്ളം കുടിച്ചും കുടിക്കാതെയും വളരെ നസ്രാണികൾ മരിച്ചിട്ടുണ്ടെന്നും, ആ വിധം മരിച്ചവരുടെ സ്മരണയെ നിലനിർത്താനായി വെള്ളത്തിൽത്തന്നെ സ്ഥാപിച്ച ശിലാവിഗ്രഹത്തെയാണു് ആളുകൾ തെററിദ്ധരിച്ചു കരുമാടിക്കുട്ടനെന്നു പറയുന്നതെന്നും, കുട്ടനെന്നുള്ള പേർ കണ്ടുപിടിച്ചതും പ്രസിദ്ധീകരിച്ചതും നസ്രാണികളായിരുന്നെന്നും, ആ പേരിന്റെ കൗതുകംകൊണ്ടു് ഹിന്ദുക്കൾ അതു അവരുടേതാക്കിത്തീർത്തതാണെന്നും, ക്രിസ്ത്യൻ നാമധേയമായ 'കുട്ടി'ന്റെക്കൂടെ മാപ്പിള'യിലെ 'പിള്ള' ചേർത്തു 'കുട്ടൻപിള്ള'യായതാണെന്നറിയാതെയാണു ഹൈന്ദവന്മാർ അതിനെ ഉപയോഗപ്പെടുത്തുന്നതെന്നും മി. വറുഗീസ് എഴുതാൻപോകുന്ന 'ചെമ്പകശ്ശേരി രാജ്യത്തിലെ നസ്രാണികൾ' എന്ന 'ചരിത്രാഖ്യായിക'യിൽ ശിലാരേഖകളെക്കൊണ്ടും യുക്തിവാദങ്ങളെക്കൊണ്ടും സ്ഥാപിക്കുമെന്നാണു് എന്റെ ഊഹം. അതിന്റെ ഒരു സൂചനയ്ക്കു മാത്രമായി ചമ്പക്കുളംപള്ളിയെ ഇപ്പോൾ ഇവിടെ കൊണ്ടുവന്നതാണു്. തിരുവിതാംകൂർ ഗവമെന്റിന്റെ അനുമതികൂടാതെ ചമ്പക്കുളം പള്ളിയുടെ അററകുററം തീർത്തതാണു് അവരുടെ പേരിലെ കേസ്. സ്വന്തം ദേവാലയങ്ങളുടെ അററകുററം തീർക്കാൻപോലും അന്നത്തെ നസ്രാണികൾക്കു സ്വാതന്ത്ര്യവും ശക്തിയും ഇല്ലായിരുന്നു എന്നു് മി: വറുഗീസ് ഇതുകൊണ്ടു സമ്മതിക്കുന്നു. ഇക്കാലത്തു് അങ്ങിനെ ഒരു അസ്വാതന്ത്ര്യമില്ലാത്തതുകൊണ്ടു് അന്നത്തേക്കാൾ ഇന്നാണു ക്രിസ്ത്യാനികൾക്കു പ്രാബല്യവും സ്വാതന്ത്ര്യവും എന്നും വരുന്നു. ഇന്നും രാജ്യഭരണകാര്യങ്ങളിലും പട്ടാളക്കാര്യത്തിലും ഹിന്ദുക്കളോടൊപ്പം ക്രിസ്ത്യാനികൾക്കു സ്വാതന്ത്ര്യം ലഭിച്ചിട്ടില്ലെന്നും പറഞ്ഞു പ്രക്ഷോഭണം നടക്കുന്നതുമുള്ളതാണു്. അങ്ങനെയിരിക്കുമ്പോഴാണു കൊച്ചിയിൽ രക്തംകൊണ്ടു മണ്ണുകഴയ്ക്കുന്നതും, ചെമ്പകശ്ശേരിരാജ്യത്തു നസ്രാണിപ്പട്ടാളത്തിനുവേണ്ടി ഗവമെന്റിനെക്കൊണ്ടു പള്ളി കെട്ടിക്കു

ന്നതും. ആപാദചൂഡം പൂൎവ്വാപരവിരോധമായി ഒരു കഥ എഴുത ണമെങ്കിൽ നസ്രാണികളിൽതന്നെ ആയാളും വറുഗീസിനു മാത്രമേ സാധിക്കയുള്ളൂ. എന്നാൽ ആ പള്ളി അററകററപ്പണിക്കേസ്സിൽ പള്ളിക്കാർ ജയിച്ചു എന്നൊരു സുഖം വറുഗീസിനുണ്ട്. ജയം സമ്പാദിച്ചകാൎയ്യം ഏററവും ഉത്തമമായിട്ടുള്ളതാണ്. നസ്രാണികളുടെ പാരമ്പൎയ്യത്തിന്റെയും, സദാചാരബോധത്തിന്റെയും, സ്വാതന്ത്ര്യത്തിന്റെയും, അധികാരശക്തിയുടെയും തെളിഞ്ഞ ദൃഷ്ടാന്തം വറുഗീസ് തന്നിരിക്കുന്നതിനെ അതേരൂപത്തിൽതന്നെ പകൎത്തിയെങ്കിലേ വായനക്കാൎക്ക് തൃപ്തിവരികയുള്ളൂ എന്നു ഞാൻ വിചാരിക്കുന്നു. അതു ൧൦൫൭-ാമാണ്ടു തുലാമാസം ൧൭-ാംനു- മുതലുള്ള ചിലവുകളും പള്ളി നാറാംവഴിയാണ്. ആ സാഹിത്യമല്ലെങ്കിലും, വായനക്കാർ ക്ഷമയോടുകൂടി അതു മുഴുവൻ വായിക്കണമെന്നുതന്നെയാണ് എന്റെ അപേക്ഷ.

“൧൦൫൭-ാമാണ്ടു തുലാമാസം ൧൭-ാംനു- അനുവാദംകൂടാതെ പള്ളി അററകററം തീൎത്തതിനു ഈരച്ചേരിൽ കത്തുമാത്തൻ മുതൽ പേർ അഞ്ചും തിരുവനന്തപുരത്തുപോയി മുഖം കാട്ടി ബോദ്ധ്യം കഴിഞ്ഞപ്രകാരം കല്പിച്ചു പത്മനാഭൻ ചെമ്പകരാമൻ വലിയ സൎവ്വാധികാൎയ്യക്കാരനവൎകളെ സാധനം വാങ്ങിച്ചുകൊണ്ട് വൃശ്ചികം ൯-ാംനു- കല്ലൂക്കാട്ടു വന്നുചേൎന്ന പേരു ൭ക്ക് ചിലവുവിവരം. തുലാമാസം ൧൯-ാംനു- അഞ്ചുപേരെയും കൊണ്ടുപോകാൻവന്ന ചെറിയ കണ്ടെഴുത്തുകാരൻ ൪-ക്ക് കൊടുത്ത ചക്രം ൨൯൦. തിരുവനന്തപുരത്തുചെന്നു വലിയസൎവ്വാധികാൎയ്യക്കാൎക്ക് കൊടുത്ത ചക്രം ൧൯൦ വലിയമേലെഴുത്തു കൊച്ചുശങ്കരപ്പിള്ളയ്ക്കു കൊടുത്ത ചക്രം ൨൦. കൊച്ചുകുഞ്ഞിപ്പണിക്കൎക്ക് കൊടുത്ത ചക്രം ൨൦൦. മല്ലൻപിള്ളക്കു കൊടുത്ത ചക്രം ൪൦. പട്ടതിരിഅച്ചന് കൊടുത്ത ചക്രം ൩൨. കൊച്ചുശങ്കരപ്പിള്ളയ്ക്കു കൊടുത്തചക്രം ൧൦൦. പെ മാപ്പിള്ളയ്ക്കു കൊടുത്തചക്രം ൧൫. ഗോവിന്ദൻ ചെമ്പകരാമൻപിള്ളക്കു കൊടുത്തചക്രം ൧൫. സമ്പ്രതി കേശവപിള്ളയ്ക്കു (അതായതു പിന്നീട് തിരുവിതാംകൂർ ദിവാൻജിയായിത്തീൎന്ന രാജാകേശവദാസന്) കൊടുത്തചക്രം ൧൫൦. മുഖം കാട്ടിയതിന് അടിയറവെച്ച ചക്രം ൩൪൦. കൂടെ പട്ടകത്തു ഒന്നുക്ക് ചക്രം ൪൧൦. കൂടെ പൂവുവക ചക്രം ൪. വൃശ്ചികം ൨൯-ാംനു-വരെ ചിലവുചക്രം ൨൨൨൧. ധനു ൪-ാംനു- സൎവ്വാധികാൎയ്യക്കാരനവൎകളെ സാധനം - ബഹുവല്ലപ്പുഴക്കാൎയ്യക്കാൎക്ക് കൊണ്ടുചെന്നുകൊടുത്തപ്പോൾ കൊടുത്ത ചക്രം ൨൨. ചമ്പക്കുളം പ്രവൃത്തി ഗോവിന്ദൻ അയ്യപ്പൻ പള്ളിയിൽവന്നു പള്ളിക്കാൎയ്യം പറഞ്ഞതിന് ടി-യാനു കൊടുത്തചക്രം ൨൨. വെററപ്പാക്കിനു

പറഞ്ഞുവച്ചു, ക്രിസ്ത്യൻഭക്തി വെളിപ്പെടുത്താൻവേണ്ടി മി: വറുഗീസ് പള്ളിക്കണക്കുമായി പുറപ്പെട്ടിട്ടുള്ളതാണ്. ഉദ്യോഗസ്ഥന്മാർ വാങ്ങിയ ചക്രം കൈക്കൂലിയാണെങ്കിൽ മഹാരാജാവു വാങ്ങിയ ചക്രവും കൈക്കൂലിയാണെന്നോ, മഹാരാജാവു വാങ്ങിയ ചക്രം തിരുമുൽക്കാഴ്ചയാണെങ്കിൽ ഉദ്യോഗസ്ഥന്മാർ വാങ്ങിയ ചക്രം ഉദ്യോഗസ്ഥകാഴ്ചയാണെന്നോ മി: വറുഗീസ് സമ്മതിക്കുന്നു. ഉദ്യോഗസ്ഥന്മാരെ എല്ലാം അക്കാലത്തു മഹാരാജപ്രതിനിധിയായിട്ടാണ് എണ്ണിയിരുന്നതു. അതുകൊണ്ട് അവരെയും കാഴ്ചവച്ചു കാണുന്നതു ഒരു സാധാരണ പടിയായിരുന്നു. അതാണു പാരമ്പര്യമെന്ന് ആ കണക്കുതന്നെ വിളിച്ചുപറയുന്നുണ്ട്. ചമ്പക്കുളംപള്ളിക്കാർ വറുഗീസിന്റെ മതക്കാരല്ലാതിരുന്നതുകൊണ്ടാണൊ എന്തൊ അവർ അദ്ദേഹത്തെപ്പോലെ കളവുപറയാൻ ധൈര്യപ്പെട്ടിട്ടില്ല. ആ കണക്കിൽ കൈക്കൂലികൊടുത്തു എന്നെഴുതീട്ടില്ല. ഇത്രയൊക്കെ വിവരമായി കണക്കെഴുതുന്ന അവർ, കൊടുത്തതു കൈക്കൂലിയായിരുന്നു എങ്കിൽ അതു എടുത്തെഴുതുമായിരുന്നു. കൈക്കൂലികൊടുക്കുന്നതു കുറ്റകരമായ ഒരു പ്രവൃത്തിയാണെന്നു വിവരിക്കുന്ന പീനൽകോഡുമൊന്നും അന്നില്ലാതിരുന്നതുകൊണ്ടു കൈക്കൂലികൊടുത്തു എങ്കിൽ അങ്ങനെ എഴുതുന്നതുകൊണ്ടു യാതൊരു ഹാനിയും വരാനുമില്ല. എന്നല്ല പൂവിനും വെററിലയ്ക്കുമായി ആ കണക്കിൽതന്നെ ചെലവെഴുതുന്നതുകൊണ്ടു ഞാൻ പറഞ്ഞമാതിരിയുള്ള കാഴ്ചവസ്തുക്കൾമാത്രമേ അന്നു നടന്നിട്ടുള്ളു എന്നും, ഒരു നൂററാണ്ടിനുശേഷം അതു കൈക്കൂലിയായിത്തീർന്നതു, വിദ്വേഷത്തിന്റെയും, ബുദ്ധിശൂന്യതയുടെയും, ദുർവ്യാഖ്യാനത്തിന്റെയും, ഫലങ്ങൾകൊണ്ടു മാത്രമാണെന്നും ഏതു സാധാരണന്മാരും മനസ്സിലാക്കാൻ കഴിയുന്നതാണ്. ധർമ്മരാജാവെന്നു പ്രസിദ്ധനായ കാർത്തികതിരുനാൾ മഹാരാജാവിനെയും, അദ്ദേഹത്തിന്റെ സത്യസന്ധന്മാരും സുപ്രസിദ്ധന്മാരുമായ ഉദ്യോഗസ്ഥസമൂഹത്തെയും ഒന്നാകെ കൈക്കൂലിക്കാരെന്നു സ്ഥാപിക്കാൻ വ്യഞ്ജനപ്പട്ടികപോലുള്ള ഒരു കണക്കുമായി പുറപ്പെട്ട വറുഗീസിന്, ക്ഷമാശീലനായ ആ മഹാരാജാവുണ്ടായിരുന്നു എങ്കിൽ ഇന്ന് ഒരു 'മുതലാളി'പ്പട്ടം കൊടുക്കുമായിരുന്നു. ഒരുപക്ഷെ തന്റെ വ്യാപാരം കൊട്ടാരംവിട്ടു ജയിലിൽ ആകുമായിരുന്നു എന്നും വരാം. മഹാനായ അദ്ദേഹമോ, അന്നത്തെ ഉദ്യോഗസ്ഥന്മാരോ ഇന്നില്ലാത്തതു മി: വറുഗീസിന്റെ ഭാഗ്യമാണ്. തന്റെ രാജ്യത്തെ വിസ്തീർണ്ണപ്പെടുത്തുകയും, അതിനെ ശത്രുക്കളുടെ കൈയിൽനിന്നും രക്ഷിക്കയും, തന്റെ വംശത്തിന്റെയും രാജ്യത്തിന്റെയും നിലനിൽപ്പിനായി പലകഷ്ടതകളും സഹിക്കയും ചെയ്ത അതിവന്ദ്യനായ തന്റെ പൂർവ്വി

കാരും അദ്ദേഹത്തിന്റെ ഉത്തമമന്ത്രിമാരെപ്പററി കളുവായ ചരിത്രമെഴുതിയും, ദുർവ്യാഖ്യാനം ചെയ്തും മഹാരാജവംശപാരമ്പര്യത്തെത്തന്നെ ഉപേക്ഷിക്കുന്ന വറുഗീസന്റേയും കൂട്ടരുടെയും യഥാർത്ഥ രാജഭക്തി പരിശുദ്ധമായ മഹാറാണിറീജന്റു തിരുമനസ്സിലെ സന്നിധിയിൽ, മുമ്പത്തെപ്പോലെ ഉന്നതസ്ഥാനമുള്ള ഒരു രാജഭക്തൻ ഇന്നുണ്ടായിരുന്നു എങ്കിൽ, ഈമാതിരി പ്രസിദ്ധീകരണങ്ങൾക്കും തൽകർത്താക്കന്മാർക്കും ഈ രാജ്യത്തു സ്ഥാനം ശൂന്യമാകുമായിരുന്നു. അതിനുള്ള കാലം അചിരേണ ഉണ്ടാകുമെന്നാണെന്റെ വിശ്വാസം.

ശ്രീമൂലംതിരുനാൾ മഹാരാജാവിന്റെ പ്രത്യേക കല്പനപ്രകാരമാണു തിരുമുൽക്കാഴ്ചയ്ക്കു വിലയുള്ള സാധനങ്ങൾ (സ്വർണ്ണദ്രവ്യങ്ങൾ) വേണമെന്നായതു്. സർ. ടി. മാധവരാവു ദിവാൻജിയായിരുന്നകാലത്തു മാടത്തുംതി കുഞ്ഞുപിള്ള, അറസ്സൂർ പിള്ള മുതലായ പ്രഭുക്കന്മാർ കാഴ്ചസാധനങ്ങൾ വച്ചു് അദ്ദേഹത്തെ കണ്ടിട്ടുള്ളതായി അറിയാം. ഇന്നും ഒരു വലിയ ആളെ കാണാൻ പോകുമ്പോൾ തട്ടത്തിൽ നാലു നാരങ്ങയെങ്കിലും കൊണ്ടുപോകുന്നതു സാധാരണയാണെന്നു നമുക്കറിഞ്ഞുകൂടെ. കൈക്കൂലിവാങ്ങുന്ന ഉദ്യോഗസ്ഥനായാലും ആറോ ഇരുനൂറോ ചക്രമായിട്ടു കൈക്കൂലിവാങ്ങാൻ ന്യായമുണ്ടോ. ആനത്തെ ശിപായിക്കുതന്നെ ൨൰ ചക്രം കൊടുത്തിരിക്കുന്നു. ഇതു സ്വഭാവമെന്നു വായനക്കാർ ഇതിനു മുമ്പുതന്നെ തീർച്ചപ്പെടുത്തുകയും, വറുഗീസിനെ ഒന്നു കണ്ടാൽ കൊള്ളാമെന്നു് ആഗ്രഹിക്കയും ചെയ്യുന്നുണ്ടായിരിക്കാം.

കൊട്ടാരത്തിലുള്ള സകല ഉദ്യോഗസ്ഥന്മാരെയും, ഉദ്യോഗസ്ഥനാകാൻപോകുന്നവരെയും കണ്ടു കാഴ്ചവെച്ചതും, ഉദ്യോഗസ്ഥന്മാരുടെ സ്ഥാനത്തിനനുസരിച്ചു കാഴ്ചവയ്ക്കാതിരുന്നതും, ചില ഉദ്യോഗസ്ഥന്മാർക്കു ൧൰൦-ം ൨൰-ം ചക്രം കാഴ്ചവയ്ക്കുമ്പോൾ ശിപായിക്കു ൨൰ ചക്രം കൊടുക്കുന്നതും നസ്രാണിസമുദായത്തിന്റെ അന്നത്തെ അറിവില്ലായ്മയെയും, കൊട്ടാരവും രാജ്യഭരണസ്ഥാപനങ്ങളുമായി സമീപിക്കാൻ നിവൃത്തിയില്ലാത്ത ജാതിത്താഴ്ചയുടെയും കൂടുതൽ കൊണ്ടു മാത്രമാണു. സർവ്വാധികാര്യക്കാരും കണ്ടെഴുത്തുകാരും തമ്മിലുള്ള വ്യത്യാസം എത്രമാത്രമുണ്ടെന്നു് അന്നത്തെ നസ്രാണികൾക്കധികം വിവരമില്ലായിരുന്നതുകൊണ്ടും, മിണ്ടാതെ ഗൌരവത്തിലിരിക്കുന്ന സർവ്വാധിയെക്കാൾ, എന്തു തക്കിടിപ്രയോഗത്തിനും തയ്യാറുള്ള കണ്ടെഴുത്തുകാരെ ഭയപ്പെട്ടിരിക്കാൻ ഇടയുള്ളതുകൊണ്ടും കാഴ്ചദ്രവ്യം ഒരു രീതിപ്രകാരം ചെലുത്താതിരുന്നിട്ടുള്ളതാണു്. ഇതു ശരിയോ എന്നു ശങ്കിക്കുന്ന വായനക്കാരുണ്ടെങ്കിൽ അവർ ചി

ല കുഗ്രാമങ്ങളിൽ ചെന്ന്, എ. എസ്സ്. പി. യെക്കാരം "ഷേഡ്ഡഞ്ഞതെന്ന്" ഭയപ്പെടുന്ന സാധുക്കളെക്കൊണ്ടു സമാധാനപ്പെടുത്തേണ്ടതാകുന്നു.

മി. വറുഗീസിന്റെ ഹീനബുദ്ധിയും ജാതിസ്വഭാവവും ആ കണ്ണുകപ്പെട്ടികയിലെ ഒരു ഔദ്ധത്യപ്രയോഗംകൊണ്ടു മുഴുവൻ കാണാവുന്നതാണ്. "പിന്നീട തിരുവിതാംകൂർ ദിവാൻജിയായിരുന്ന രാജാകേശവദാസൻ" ആണ ൧൭൦ ചക്രം കൈക്കൂലി വാങ്ങിച്ചതെന്നു എടുത്തെഴുതിയിരിക്കുന്നു. മറ്റുദ്യോഗസ്ഥന്മാരെല്ലാം പിന്നത്തെ നിലയായിരുന്നു എന്നു നോക്കാതെ ഇതുമാത്രം എടുത്തെഴുതിയതു്, രാജാകേശവദാസനെ ഈശ്വരതുല്യനായി കരുതി അദ്ദേഹത്തെ ആരാധിക്കുന്ന ഈ രാജ്യത്തെ യഥാൎത്ഥ പൌരാവലിയെ വ്യസനിപ്പിക്കാനും നിന്ദിക്കാനും വേണ്ടിയാണ്. "നിങ്ങളുടെ സുപ്രസിദ്ധനായ രാജാകേശവദാസൻ ഇതാണ്" എന്നു നമ്മെ പുസ്തകത്തിൽ ചൂണ്ടിക്കാണിക്കുന്ന വറുഗീസിനോടുത്തരംപറയേണ്ടതു പേനകൊണ്ടല്ലെന്നു വായനക്കാൎക്കഭിപ്രായമുണ്ടെങ്കിൽ പറയണം.

"രാജാകേശവദാസൻ" ഹാ! ആ പരിശുദ്ധനാമധേയത്തെപ്പോലും, കേവലം നിസ്സാരനായ വറുഗീസ്, തന്റെ നീചനീചമായ മനസ്ഥിതിക്കനുസരിച്ചു അധിക്ഷേപിക്കാനും അപഹസിക്കാനും പുറപ്പെട്ടതു്, ക്ഷന്തവ്യമല്ലാത്ത ഒരപരാധംതന്നെയാകുന്നു. അതിനേക്കാൾ മഹാപരാധമാകുന്നു ക്രിസ്ത്യൻസമുദായത്തിലെ ഒരു പ്രധാന പത്രമായ മനോരമ അതിനെ പ്രസിദ്ധീകരിച്ചതു. മാർദിവന്ന്യാസ്യോസ് മെത്രാപ്പോലീത്തായുടെ പേരിനോടു കൂട്ടിച്ചേൎത്ത എന്തോ ഒരു ശബ്ദം മി. രംഗസ്വാമിഅയ്യങ്കാർ പുറപ്പെടുവിച്ചു എന്നറിവുകിട്ടിയപ്പോഴം എത്ര മൂൎച്ചയേറിയ ലേഖനപരമ്പരകളാണു മനോരമയിൽ അടിക്കടി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നതു. എന്നതെല്ലാം പ്രമേയങ്ങളിലെ ആളുകളെയാണു പ്രക്ഷോഭണത്തിനായി ക്ഷണിച്ചതു്. പാൎലമെന്റിലെ മുഴക്കത്തെ ചൂണ്ടിക്കാണിച്ചു മിസ്റ്റർ വാട്ട്സിന്റെ ഗവൎമ്മെന്റിനു ഗൌരവമുണ്ടാക്കാനായി എത്രയധികം ശക്തിപൂൎവ്വമാണു പ്രവൎത്തിച്ചതു്. രാജാകേശവദാസൻ, ൧൭൦ ചക്രം കൈക്കൂലി വാങ്ങി എന്നെഴുതിയപ്പോഴം മനോരമയ്ക്കു് എന്തുകൊണ്ടു് ഈ ഗൌരവബുദ്ധി ഉണ്ടായില്ല. മനോരമയ്ക്കു മതസ്നേഹമുള്ളതുപോലെതന്നെ രാജ്യസ്നേഹമുണ്ടായിരുന്നെങ്കിൽ നിശ്ചയമായും വറുഗീസു പേന താഴത്തുവയ്ക്കേണ്ടതായിരുന്നു; പരസ്യമായിത്തന്നെ മാപ്പപേക്ഷിക്കുമായിരുന്നു; എന്നല്ല, വറുഗീസ് ഈ രാജ്യംവിട്ടുപോകുമായിരുന്നു. ആരെപ്പേടിച്ചാണു വറുഗീസ് ഇങ്ങനെ എഴുതിയിരിക്കുന്നതു്? ഈ രാജ്യത്തെ ഒന്നാമത്തെ ദിവാനായ കേശ

വപിള്ളയെപ്പററി — നിൎദ്ധനനായി ജനിച്ചു്, തന്റെ ബുദ്ധിസാമൎത്ഥ്യംകൊണ്ടും, പരിശ്രമശീലംകൊണ്ടും, ഈ രാജ്യത്തെ മന്ത്രിപുംഗവന്മാരിൽ അഗ്രഗണ്യനായിത്തീൎന്ന ആ മഹാപുരുഷനെപ്പററി — തന്റെ കൎമ്മകുശലതയും രണനിപുണതയുംകൊണ്ടു്, ധൎമ്മനിരതനും മഹാ ബുദ്ധിമാനുമായ മഹാരാജാവിന്റെ അനുഗ്രഹൈകപാത്രമായ ആ മഹാഭാഗ്യവാനെപ്പററി — കേരളത്തിന്റെ മദ്ധ്യോത്തരഭാഗങ്ങൾ മുഴുവൻ പിടിച്ചടക്കി, സാമൂതിരിയെക്കൊണ്ടു തന്നെ നാടൻ ഒഴിപ്പിക്കയും, കൊച്ചീരാജാവിനെക്കൊണ്ടു കപ്പം വാങ്ങിക്കയുംചെയ്ത മഹാപരാക്രമിയായ ടിപ്പുസുൽത്താനെ ആലുവാപ്പുഴവരെക്കോട്ട കടത്താതെ തോല്പിച്ചോടിച്ചു്, ഈ ദേശത്തെയും ദേശീയധൎമ്മത്തെയും സംരക്ഷിച്ച ധീരോദാത്തനായ ആ പുരുഷകേസരിയെപ്പററി വഗീസേ! നിങ്ങൾ ഓൎമ്മിച്ചുകൊണ്ടുതന്നെ ആണോ ഇതെഴുതിപ്പിടിപ്പിച്ചതു്. സത്യസന്ധനും ധൎമ്മനിരതനുമായ ആ മഹാൻ കൈക്കൂലിവാങ്ങുകയോ? തന്റെ ചെലവിനുമാത്രം പണം ഖജനാവിൽനിന്നു കെട്ടിവാങ്ങുകയും അധികമുള്ളതു തിരികെ ഒടുക്കുകയും ചെയ്ത ആ പുണ്യശ്ലോകനാണോ കൈക്കൂലി വാങ്ങുന്നതു്? എത്രയോ ചരിത്രകാരന്മാർ തിരുവിതാംകൂർ ചരിത്രം എഴുതീട്ടുണ്ടു്. ഒരൊററയാൾക്കുപോലും ഒരു പദമെങ്കിലും തെററായിപ്പറയാൻ ഇതുവരെ സാധിച്ചിട്ടില്ലാത്ത ഒരു കാൎയ്യമാണു ധിക്കാരിയായ വഗീസ് ഇപ്പോൾ ചെയ്തിട്ടുള്ളതു്. ജനങ്ങളുടെ ക്ഷേമത്തിനുവേണ്ടി തന്റെ സ്വ സുഖങ്ങളേയും ത്യജിച്ചു. യഥാൎത്ഥത്തിൽ പൊതുജനദാസനായിത്തന്നെ ജീവിച്ചു മരിച്ച ആ മഹാൻ ഒരു നായരായിരുന്നില്ലെങ്കിൽ, ഈ രാജ്യത്തിന്റെ പ്രധാനനഗരങ്ങളിലെല്ലാം അദ്ദേഹത്തിന്റെ നിസ്തുലപ്രതിമ, തിളങ്ങുമായിരുന്നു. അദ്ദേഹത്തിന്റെ സ്മാരകസ്തംഭങ്ങൾ നാട്ടിന്റെ നാനാഭാഗങ്ങളിലും കാണുമായിരുന്നു. അങ്ങനെയൊന്നും ചെയ്തില്ലെങ്കിലും, കൃതഘ്നതാസമ്പൂൎണ്ണമായ അപവാദാരോപണങ്ങൾകൊണ്ടു അഭിഷേകം കഴിക്കാമെന്നാണു വഗീസിനെപ്പോലുള്ള കുബുദ്ധികൾ വിചാരിക്കുന്നതു്. ചക്രത്തിനുവേണ്ടി എന്തു നീചകൎമ്മവും ചെയ്യുന്ന വഗീസിനുംകൂട്ടൎക്കും, ഈ ചക്രം ഒരു സ്ത്രീധനത്തുകയോളം വലിപ്പമുള്ളതായിതോന്നുമെങ്കിലും രാജ്യസംരക്ഷണത്തിനുവേണ്ടി എന്തു ത്യാഗവുംചെയ്യുന്നതു കുലധൎമ്മമായി സ്വീകരിച്ചിട്ടുള്ള ഒരു വംശത്തിൽ ജനിച്ച കേശവപിള്ളയ്ക്കു അതു ഒരു പ്രലോഭനവസ്തുവല്ലെന്നു പറഞ്ഞാൽ വഗീസിനു മനസ്സിലാകയില്ല. ഉദിച്ചുയരുന്ന സൂൎയ്യബിംബത്തെക്കണ്ടു്, അമേദ്ധ്യഭോക്താവായ ശ്വാനൻ പുറപ്പെടുവിക്കുന്ന അപശബ്ദംപോലെ അസഹ്യപ്രദവും നിഷ്ഫലവുമായ യത്നമാണു വഗീസു ചെയ്യുന്നതെന്നു ഈ രാജ്യവാസികൾക്കറിയാം. കൊ

ച്ചിരാജ്യത്തുനിന്നും സമ്മാനംകിട്ടിയ പുത്തൻപരിഷ്കാരമെന്നു, താൻ സ്വന്തമാക്കാതെ രാജ്യത്തിന്റെ ഒരു ഭാഗമാക്കിയ അയ്യപ്പൻമാർത്താണ്ഡപ്പിള്ളയെ ജനിപ്പിച്ച വംശത്തിൽ ജനിച്ച കേശവദാസനാണു ഈ വാക്കു കൈക്കൂലിക്കാഗ്രഹിക്കുന്നതു്!! വറുഗീസ്, അയ്യപ്പൻമാർത്താണ്ഡപ്പിള്ളയെ മറയുന്ന മനസ്സുകൊണ്ടെഴുതുന്നുണ്ടായിരിക്കും. തന്റെ കൂട്ടർക്കു ഇതുമാതിരി അനുഭവം ഇതുവരെ ഉണ്ടായിട്ടില്ലെന്നും ഇനി ഉണ്ടാകുന്നതല്ലെന്നും വിചാരിച്ച് ആനന്ദിക്കുന്നുണ്ടായിരിക്കാം. നിങ്ങൾ ആനന്ദിച്ചുകൊള്ളുക. നാം തമ്മിൽ ഈവക വിഷയങ്ങളിലൊന്നും ഈ അത്ഭുതകാലത്തു സമീപിക്കാൻ സാദ്ധ്യമല്ല.

മി. വറുഗീസിന്റെ 'നാംവഴിപ്പുകഴ്ച്ച'കൊണ്ടു മറ്റൊരു കാര്യവും തെളിയുന്നു. കൈക്കൂലിവാങ്ങിയ ഉദ്യോഗസ്ഥപ്പട്ടികയിൽ ഒരൊറ്റ നമ്പ്രാണിയേയും കാണാത്തതുകൊണ്ട്, ഈ കൊല്ലം മുന്നു് തിരുവിതാംകൂറിലെ ഭരണാധികാരസ്ഥാപനങ്ങളിലൊന്നിലും ഒരൊറ്റ നമ്പ്രാണിക്കും പ്രവേശനമില്ലായിരുന്നു എന്നു തീർച്ചയാണ്. അക്കാലത്തു് അതിനു യോഗ്യതയുള്ള ഒരാളും ആ സമുദായത്തിലില്ലായിരുന്നു എന്നോ, ഉണ്ടായിരുന്നെങ്കിൽതന്നെ അവരുടെ സമുദായം അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്നു എന്നോ, സാമുദായികമായ അസമത്വംമൂലം കഷ്ടപ്പെട്ട സമുദായത്തിൽ പെട്ടിരുന്നു എന്നോ സമ്മതിക്കേണ്ടിവരും. അങ്ങനെ, വറുഗീസ് തന്നെ-സ്ഥാപിക്കുന്നതു് അദ്ദേഹത്തിന്റെ ആഗ്രഹത്തിനും ഉദ്ദേശത്തിനും വിപരീതമാണ്. എന്നല്ല; അതു വിദ്യാഭ്യാസംകൊണ്ടും ഐശ്വര്യംകൊണ്ടും ഒരു നല്ല നിലയിലെത്തിയിരിക്കുന്ന ഈ നമ്പ്രാണികൾക്ക് ആവശ്യമില്ലാത്ത അഭിമാനഹാനി വരുത്തി അവരെ വ്യസനിപ്പിക്കാൻ പര്യാപ്തമായ സംഗതിയുമാണ്. സ്വസമുദായത്തിനുപോലും തീരാക്കളങ്കമുണ്ടാക്കി അവരുടെ ആത്മാഭിമാനത്തെ നശിപ്പിക്കുന്ന വറുഗീസിനെ നിഗ്രഹിക്കയോ അനുഗ്രഹിക്കയോ ചെയ്യേണ്ടതെന്നു തീർച്ചപ്പെടുത്തേണ്ടതു ക്രിസ്ത്യൻസമുദായമാണ്. അക്കാര്യം അവർക്കായി വിട്ടിട്ടു ഞാൻ മി: വറുഗീസിനോടുകൂടി വീണ്ടും പാലിൽപള്ളിയുടെ സമീപത്തേക്കുതന്നെ പോകുന്നു.

## ൧൩.

"എവിടെ എങ്കിലും ഒരു പള്ളി വയ്ക്കുന്നതിനായി മുൻകാലത്തപേക്ഷകൊടുത്താൽ സവർണ്ണഹിന്ദുക്കളായ പേഷ്കാരന്മാർ ആവക അപേക്ഷകൾ കണ്ടില്ലെന്നു പറഞ്ഞു തള്ളുക പതിവായിരുന്നു. ചിലപ്പോൾ കണ്ടെന്നുവന്നാലും ഫലം തഥൈവയായിരിക്കും. അ

ഥവാ എന്തെങ്കിലും ഒരു ആനുകൂല്യം ചെയ്യാൻ പേഷ്ക്കാരന്മാർ മനസ്സു വച്ചാൽത്തന്നെയും അതവരുടെ ന്യായബോധത്തെക്കാളധികം ക്രിസ്ത്യാനികളുടെ പണമടിശ്ശീലയുടെ ശക്തി ഒന്നിനെമാത്രം പ്രകാശിപ്പിക്കുന്നതുമായിരിക്കും."

സവർണ്ണഹിന്ദുക്കളിലെ പേഷ്ക്കാരന്മാർ ഒരു പള്ളി വയ്ക്കുന്നതിനും അനുകൂലികളായിരുന്നില്ലെന്നു മേൽ വിവരിച്ച വാചകം കൊണ്ടു കാണുന്നു. ഈ രാജ്യത്തു് ഒട്ടധികം പള്ളികൾ ഇപ്പോൾ കാണുന്നുണ്ടു്. അവയിൽ പലതിനും സാമാന്യം പഴക്കവുമുണ്ടു്. ആ വക പള്ളികളെല്ലാം സവർണ്ണരല്ലാത്ത പേഷ്ക്കാരന്മാരുണ്ടായിരുന്ന കാലത്തു പണികഴിപ്പിച്ചതാണെന്നാണോ മി. വറുഗീസിന്റെ അഭിപ്രായം, അവർണ്ണനായ ഒന്നാമത്തെ പേഷ്ക്കാർ മി. മാത്തനാണെന്നാണു ഞാനറിഞ്ഞിരിക്കുന്നതു്. അദ്ദേഹം അനുവാദത്തിനായി ഭഗീരഥപ്രയത്നം ചെയ്ത പള്ളി ഒന്നേയുള്ളു എന്നും, അതു് പണിയിക്കാൻ പാടില്ലെന്നു് അനുവാദം സിദ്ധിച്ച ഹരിപ്പാട്ടുപള്ളി മാത്രമാണെന്നാണു് എന്റെ അറിവു്. അതുകൊണ്ടു സവർണ്ണർ മാത്രം പേഷ്ക്കാർമാർ ആയിരുന്ന കാലത്താണു് ഈ രാജ്യത്തു കാണുന്ന എല്ലാ പള്ളികളും കെട്ടാൻ അനുവാദം സിദ്ധിച്ചിട്ടുള്ളതെന്നും, അതിനു വിപരീതമായി വറുഗീസു പറയുന്നതു് അദ്ദേഹത്തിന്റെ നന്ദികേടിന്റെ കൂടുതൽകൊണ്ടു മാത്രമാണെന്നും ഞാൻ തെളിച്ചു പറയേണ്ട ആവശ്യമില്ല.

ഇക്കാണുന്ന പള്ളികളിൽ ആറേക്കു് ഒരുവിധം വല്ല സവർണ്ണ പേഷ്ക്കാരന്മാരും അനുവദിച്ചിട്ടുണ്ടെങ്കിൽതന്നെയും അതവരുടെ ന്യായബോധംകൊണ്ടല്ലെന്നും, കൈക്കൂലിയുടെ കൂടുതൽകൊണ്ടാണെന്നും തുറന്നു പറയുന്ന വറുഗീസിനോടു കാര്യം ചോദിക്കാനുള്ള ആവശ്യവും ബാദ്ധ്യതയും ഇന്നത്തെ ഗവമ്മെന്റിനാണു്. വറുഗീസ് എന്തുതന്നെ പറഞ്ഞാലും ഇന്നു കാണുന്ന സകല പള്ളികളും കെട്ടാൻ അനുവാദം കൊടുത്തതു് ഈ രാജ്യത്തെ സവർണ്ണഉദ്യോഗസ്ഥന്മാരാണു്. അതു തെളിയിക്കാൻ ചെമ്പുപട്ടയവും ശിലാരേഖയും ആവശ്യമില്ല. ഈ രാജ്യത്തെ സകല സവർണ്ണഉദ്യോഗസ്ഥന്മാരും കൈക്കൂലി വാങ്ങിയുംകൊണ്ടാണു ദേവാലയം പണിയാൻ അനുവാദം കൊടുത്തതു്. എന്നു പറഞ്ഞാൽ ഒരു ഗവമ്മെന്റിനു് അതിലധികം അവമാനം ഉണ്ടാകേണ്ടതില്ല. തീവണ്ടി മറിഞ്ഞു് അപകടം വന്ന സംഭവത്തെപ്പറ്റി, ഫാർവേഡ് പത്രത്തിൽ 'തീവണ്ടിക്കാർ ആളുകളെക്കൊന്നു' എന്നെഴുതിയതു് അസത്യവും അവമാനവും ആണെന്നുള്ള ന്യായത്തിൽ പാർലമെന്റിൽ ചോദ്യം ചോദിച്ചിരിക്കുന്നതായും, ഇൻഡ്യാഗവമ്മെന്റ് ഫാർവേഡ് പത്ര

തിന്റെ പേരിൽ കേസെടുക്കാൻ ഇടയുള്ളതായും അറിയുന്നു. ഒരു ഗവൺമെന്റിന്റെ മാനം എത്ര ശ്രദ്ധയോടുകൂടിയാണു സൂക്ഷിക്കേണ്ടതെന്ന് ഇതുകൊണ്ടു മനസ്സിലാക്കാൻ കഴിയുന്നതാണ്. തന്റെ രാജ്യത്തേയും പൂർവികന്മാരെയും പറ്റി അത്യധികം സ്നേഹബഹുമാനങ്ങളുള്ള സത്യസന്ധയായ മഹാറാണി റീജന്റു തിരുമനസ്സുകൊണ്ട്, അവിടത്തെ മുറനിയരായ മാതുലന്മാരെയും മാതാക്കളേയും, അവരുടെ വിശ്വാസപാത്രന്മാരും രാജ്യഭക്തന്മാരുമായ ഉദ്യോഗസ്ഥന്മാരെയും പറ്റി, ഏററവും അപമാനകരമായ കാര്യങ്ങളെ, ഉണ്ടാക്കിപ്പറയുന്ന വറുഗീസിനെ നല്ല പാഠം പഠിപ്പിക്കാൻ ഇന്നത്തെ ഗവൺമെന്റു തുനിയുന്നില്ലെങ്കിൽ; രാജ്യത്തിൽ സമാധാനം നിലനിറുത്താൻ പ്രയാസമാകുന്നു.

പേരൂർ ശങ്കുണ്ണിമേനോൻ ചാലിൽപള്ളിക്കാര്യത്തിൽ തികച്ചും വിരോധിയായിരുന്നു എന്നും, പല നായർപ്രമാണികളെക്കൊണ്ടു ശുപാർശ ചെയ്യിച്ചിട്ടും, വരാപ്പുഴ ബിഷപ്പിനെക്കൊണ്ടു പറയിച്ചിട്ടും പ്രയോജനമുണ്ടായില്ലെന്നും മി. വറുഗീസ് പറയുന്നു. "സാധുക്കൾ, ക്രിസ്ത്യാനികൾ എന്തുചെയ്യും" എന്നു വറുഗീസു വ്യസനിക്കയും ചെയ്യുന്നു.

ചേർത്തലക്കാരായ കത്തോലിക്ക ക്രിസ്ത്യാനികൾ ഒരു ദിവസം രാവിലെ നിരണത്തു പള്ളിയുടെ മേൽനട്ടിയായിരുന്ന മാത്യൂസ് അത്താനാസ്യോസിനെ കണ്ടു ചാലിൽപള്ളിക്കാര്യത്തെപ്പററിയുള്ള സങ്കടം ഏററവും മനോവേദനയോടുകൂടി ഉണർത്തിച്ചു. 'അതൊരു അസാദ്ധ്യമെന്ന സാധാരണ മട്ടിൽ പറഞ്ഞിട്ട് കുറെ ആലോചിച്ചു നോക്കാൻ തീർച്ചപ്പെടുത്തി.' "ശരി. നാം ശങ്കുണ്ണിമേനവനെ കാണാം. നിങ്ങളുടെ കാര്യങ്ങളെപ്പററി പറയുന്നതായിരിക്കും. പൊയ്ക്കൊള്ളണം." എന്നു പറഞ്ഞു് അവരെ അയച്ചിട്ട് "അഞ്ചാം ദിവസം ചൊവ്വാഴ്ച രാത്രി പത്തുമണിക്ക് സിംഹാസന വലിയ ബോട്ടിൽ മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ പരിവാരങ്ങളിൽ ചിലരോടൊരുമിച്ചു് ചേർത്തലയ്ക്കു പുറപ്പെട്ടു. ബോട്ടിലെ തുഴക്കാർ വച്ചതോടെ കല്പിച്ചു ചോദിച്ചു."—

"ബോട്ടു"

"സാമാനങ്ങൾ"

"കരിങ്കല്ലും കയറും"

"തുഴക്കാർ"

വ്യാഴാഴ്ച രാവിലെ എട്ടുമണിസമയം മെത്രാപ്പോലീത്തായുടെ പ്രധാന കാര്യസ്ഥൻ, മുത്തുക്കുട്ടപ്പനോടൊരുമിച്ചു് ശങ്കുണ്ണിമേനോ

ൻെറ ഗൃഹത്തിലെത്തി മെത്രാപ്പോലീത്താ അവർകളുടെ ബോട്ട്,
കടവിൽ അടുത്തിരിക്കുന്നെന്നും, തമ്മിൽ കണ്ട് ഏതോ ചില
രഹസ്യകാൎയ്യങ്ങളെസംബന്ധിച്ച് "സംഭാഷിച്ചാൽ" കൊള്ളാമെ
ന്നു തിരുമനസ്സുകൊണ്ട് ആഗ്രഹിക്കുന്നുവെന്നും അറിയിച്ചു,

മെത്രാപ്പോലീത്തന്മാർ, ഒഴിച്ചുകൂടാൻ പാടില്ലാത്ത ചില
വൈദികകൎമ്മങ്ങൾക്കായിട്ടല്ലാതെ ഗൃഹങ്ങളിൽ പോകാറു പതി
വില്ലെന്നു മി: മേനോന് അറിയാമായിരുന്നതുകൊണ്ട്, അദ്ദേഹം ഉട
നെ ബോട്ടുകടവിലേക്കു പുറപ്പെട്ടു എന്നും. കടവിലെത്തിയപ്പോൾ
മെത്രാപ്പോലീത്താ ഏറെക്കുറെ ഒരു അസുഖമട്ടിൽ സൂൎയ്യപടത്തുവട്ട
ചാരിയിരിക്കുന്നതായി കിളിവാതിലിലൂടെ കണ്ടു എന്നും, അക
ത്തേക്കു കടന്ന് മെത്രാപ്പോലീത്തായെ അഭിവാദനം ചെയ്തശേഷം,
കല്പനപ്രകാരം അവിടെ ഇരുന്നു എന്നും മി: വറുഗീസ് എഴുതിയി
രിക്കുന്ന ഭാഗം വായിക്കുമ്പോൾ, തിരുവിതാംകൂർ മഹാരാജാവി
ൻെറ എഴുന്നെള്ളത്തിൻെറ സ്ഥിതിഗതികളെല്ലാം നമ്മുടെ മന
സ്സിൽകൂടി പായുന്നു. പണ്ടത്തെ ഒരു ദിവാൻപേഷ്കാരുടെ പദ
വി, പറഞ്ഞുകേൾക്കുമ്പോൾ തന്നെ നാം പരിഭ്രമിച്ചുപോകും. അ
ത്രയും പ്രതാപമാണ് അന്നത്തെ ഉദ്യോഗസ്ഥന്മാൎക്ക്. മിക്കവാറും ദി
വാൻജിക്കു തുല്യമായ അധികാരമാണ് ദിവാൻപേഷ്കാരന്മാൎക്കുള്ളത്. നാ
ട്ടിലെ മഹാപ്രമാണികൾക്കുപോലും ഒരു പേഷ്കാരെ കാണാൻ സമയം
കിട്ടുന്നതു വളരെ അപൂൎവ്വമാണ്. അങ്ങനെയിരിക്കുമ്പോഴാണ്,
ഒരു നാട്ടുമെത്രാനെ കാണ്മാൻ ദിവാൻപേഷ്കാർ അങ്ങോട്ടു ചെല്ലു
ന്നതു! താൻ സ്വമനസ്സാലെ ചെല്ലുകയാണെങ്കിലും വേണ്ടില്ല,
കടവിൽ വന്നു കിടന്നുംകൊണ്ട് ആളയച്ചിട്ടു ചെല്ലുക ഒരു സ്ഥി
തിയിലും ഔന്നത്യത്തിലും ഇരിക്കുന്ന ഒരു സാധാരണൻപോലും
ചെയ്യാത്ത ഒരു കാൎയ്യമാണ്. ചേൎത്തല ഡിവിഷൻ ദിവാൻപേ
ഷ്കാർ ചെയ്യുന്നതു. പേഷ്കാരന്മാരിൽ തന്നെയും, കാൎയ്യവിചാരം
കൊണ്ടും. നീതിസാമൎത്ഥ്യംകൊണ്ടും, പ്രതാപശക്തികൊണ്ടും പേ
രെടുത്ത ശങ്കുണ്ണിമേനോൻ, മെത്രാനെ കാണ്മാൻ ബോട്ടുകടവിൽ
ചെല്ലുന്നതു. ഈ മെത്രാനെക്കാൾ അത്യുഗ്രപ്രതാപവാനായ ഒരു മെ
ത്രാൻസ്ഥാനിക്ക്' ഈ മെത്രാൻ തനിച്ചല്ല, അന്നുള്ള എല്ലാ മെത്രാ
ന്മാരും കൂടിയോ ശ്രമിച്ചാൽതന്നെയും, അതു സാദ്ധ്യമല്ലെന്ന് ശം
കുണ്ണിമേനോനെ കേട്ടറിഞ്ഞവൎക്കുപോലുമറിയാം. മെത്രാന്മാർ
വൈദികകൎമ്മത്തിനായിട്ടല്ലാതെ വീട്ടിൽ പോകയില്ലെന്നാണ് വറു
ഗീസ് പറയുന്നതു. മെത്രാൻ വീട്ടിൽചെന്നു നടത്തുന്ന വൈദി
കകൎമ്മം ക്രിസ്ത്യൻഭവനങ്ങളിൽ മാത്രമേ നടക്കുകയുള്ളു എന്നുള്ളതു
കൊണ്ട്, മി: ശങ്കുണ്ണിമേനോൻെറ വീട്ടിൽ ചെല്ലാൻ ഇടയില്ലെ

'ആലസ്യം' അന്വേഷിക്കയും ചെയ്യുമെന്ന് ഒരു പ്രാണിയും വിശ്വസിക്കയില്ല. ഒരു മെത്രാനെ മെത്രാനെന്നുവിളിക്കുന്നതും അദ്ദേഹത്തിനുവരുന്ന സുഖക്കേടിനെ 'ദീനമെന്നു പറയുന്നതും അല്ലാതെ ഒരു ഹിന്ദുവും ഇതുവരെ തയ്യാറായിട്ടില്ല. വാഗ്ഗീസ് ഇതുപോലെ ആവശ്യമെഴുതിയാലും നായർ അതിന് ഒരു കാലത്തും തയ്യാറാകയുമില്ല. മെത്രാന മാപ്പിളയുടെ 'മേലല്ലാതെ മറ്റുള്ളവരുടെ പേരിലും അധികാരമുണ്ടെന്നു വരുത്താനാണ് ഈ പണിയെല്ലാം കഴിക്കുന്നതു്. 'തിരുമനസ്സും' 'കല്പനയും' 'ആലസ്യവും' ഒക്കെ വെച്ചുതൊടുക്കുന്ന ഹിന്ദുവിന്റെ പിടലിക്കുന്നതിനു് ഉതകിക്കൊള്ളുന്നു. മെത്രാൻ എഴുന്നള്ളാതെ നടന്നുവരികയും, കല്പിക്കാതെ, പറകയും ആലസ്യപ്പെടാതെ ദീനം സ്വീകരിക്കയും ചെയ്യുന്നതാണു വാസ്തവത്തിൽ ഭംഗി. ഉള്ള 'തിരുമനസ്സും' 'എഴുന്നള്ളത്തും പോയിവരുന്ന ഇക്കാലത്തു് ഇല്ലാത്ത എഴുന്നള്ളത്തുണ്ടാക്കാൻ ശ്രമിക്കുന്നതു ഒരു തെറ്റാണ്.

"മെത്രാ—വിശേഷിച്ചൊന്നുമില്ല. കായലിന്റെ പടിഞ്ഞാറെക്കരെയാണു സമീപിച്ചതോടെ ഒരു വല്ലാത്ത ദുർഗ്ഗന്ധം സഹിക്കേണ്ടിവന്നതിനാൽ അല്പമായിട്ടൊരു തലവേദനയുണ്ടെന്നുമാത്രം. മേനാച്ചൻ രാപകലിതു സഹിച്ച് ഇവിടെ താമസിക്കുന്നതു് എങ്ങനെയാണെന്നു നാം അത്ഭുതപ്പെടുന്നു. (ഫ്രാങ്കിനോടായിട്ട്) ക്ഷണം ബോട്ടു കായലിലേക്കു നീക്കു. അല്പമെങ്കിലും ശുദ്ധവായു കിട്ടട്ടെ" പോപ്പുമാരെക്കൊണ്ടു മെത്രാനെ തിരുമനസ്സ് വിളിപ്പിച്ചതിനൊക്കാറം സമാധാനമാണ്. മെത്രാനെക്കൊണ്ടു പോപ്പുമാര 'മേനോനെന്ന്' വിളിപ്പിച്ചതു്. അങ്ങനെ വിളിച്ചിരുന്ന എങ്കിലു, ഫ്രാങ്കിനെക്കൊണ്ടു ബോട്ടുവലിപ്പിക്കുന്നതിനൊക്കാറം മുമ്പ്, ശങ്കുണ്ണിമേനോന്റെ ദൃഷ്ടമായ പ്രകാരമൊരു മെത്രാൻ ആശ്വസിച്ചിരിക്കയായിരുന്നു. തലയെഴുകിയാൽ നാറ്റമുണ്ടെന്നോ. തോണിയേറുന്ന മേഘമാണ് ശ്വാസകോശത്തെയോ മെത്രാൻ ശങ്കുണ്ണിമേനോനോടു ചോദിച്ചു മനസ്സിലാക്കുന്നതും, ഏറ്റവും ശുചിയോടുകൂടി ജീവിച്ച അദ്ദേഹത്തെയും അതിശയിക്കുന്ന ശുചി മെത്രാനുണ്ടെന്നു വരുത്തിവയ്ക്കുന്നതും സാമാന്യമല്ലാതിരിക്ക പറഞ്ഞതാണ്. മെത്രാൻ സംസാരിക്കുന്നതിനിടയിൽ തന്നെ ആഞ്ഞു വലിക്കാനായിട്ടും ആരംഭിക്കുന്നു. ബോട്ടു കിഴക്കോട്ട് നടുക്കായലിലെത്തി. മെത്രാന്റെ തലവേദനയെല്ലാം പോയി നിവർന്നിരുന്നു. ശങ്കുണ്ണിമേനോന്റെ മുഖത്തുനോക്കി "വാത്സല്യമുണ്ടരവാസം ചൊരിഞ്ഞുകൊണ്ട്" മെത്രാൻ ശാന്തസ്വരത്തിൽ പറഞ്ഞു

"നമുക്ക് ഏറ്റവും ഉപദ്രവകരമായിത്തീരാവുന്ന ഒരു സംഗ

ശോധിക്കുന്നു. കൊച്ചിയിൽവച്ചു കണ്ടതിനേക്കാൾ ഉഗ്രമായ കണ്ണാണു് ഇന്നു കാണുന്നതു്. അതിരുകവിഞ്ഞു മദ്യപാനംചെയ്യുന്ന ഒരുവന്റെ കണ്ണിനുള്ള ചുവപ്പും, ആർദ്രം ഉണ്ടാകാൻ പാടില്ലാത്ത ശുഷ്കമണിയും മിന്നൽപോലിളക്കം കൊണ്ടു ഭയാനകമാക്കുന്ന ആ മുഖമൊന്നു, മേടിപിടിപ്പിക്കാൻ തോന്നിരാമം പല വികാരങ്ങളുടെയും സങ്കേതമെന്നു വ്യക്തിക്കുന്നതും കൂടി ശരിവച്ചില്ലെങ്കിൽ, മഹാമേരുവിന്റെ കൊടുമുടികളിലേയ്ക്കോ, അറേബ്യൻകടലിന്റെ അടിത്തട്ടിലേയ്ക്കോ മി. വർഗീസ് എന്നെ കടത്തിക്കളയാൻ ന്യായമുണ്ട്. അങ്ങനെ ചെയ്താൽ എന്റെ മനോരാജ്യങ്ങളിൽ പലതും നടക്കാതെ വരുന്നതാണെന്നൊരു ദോഷവുമുണ്ട്. തുള്ളിവിറച്ചു താടിയോടും, തീ മിന്നുന്ന ദൃഷ്ടിയോടുംകൂടി മെത്രാപ്പോലീത്താ പ്രേക്ഷകരോടു പറഞ്ഞ വാക്കുകൾ കേട്ടിരിക്കാൻ ധൈര്യമുണ്ടെങ്കിൽ അവ ഉദ്ധരിപ്പിക്കാൻ ഞാൻ തയ്യാറാണ്.

"മെത്രാ—(ഉച്ചസ്വരത്തിൽ പറഞ്ഞു)—മിസ്റ്റർ ശങ്കുണ്ണി മേനോനേ നിങ്ങൾ അധികമൊന്നും നമ്മോടു പറവാൻ ശ്രമിക്കുന്നു. പാഷിൽ ചേരുന്നതിനായി അപേക്ഷ തന്നതുമുതലുള്ള സംഭവങ്ങളും നമുക്കറിവുള്ളതാണെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങൾ നേരും നീതിബോധവുമുള്ള ഒരു സർക്കാരുദ്യോഗസ്ഥനാണെന്നു നമുക്കുണ്ടായിരുന്ന ദൃഢവിശ്വാസത്തെ നിങ്ങളുടെ പ്രവൃത്തികൾ തന്നെ വല്ലാതെ ഇളക്കിമറിച്ചിരിക്കുന്നു. നിസ്സഹായന്മാരും സാധുക്കളുമായ ആ റോമൻകത്തോലിക്ക ക്രിസ്ത്യാനികൾക്കു നിങ്ങളിൽനിന്നു നീതിയും ന്യായവും ലഭിക്കുമോ എന്നു സംശയിക്കുന്നതായിട്ടു മാത്രമാണു നാം ഇങ്ങോട്ടേക്കു പുറപ്പെട്ടിട്ടുള്ളതു്. കരപ്പുറപ്പള്ളിയിൽ ഒരൊറ്റപ്പട്ടക്കാരനല്ലാതെ അവിടെ വഴക്കും കുഴക്കും ഉണ്ടാക്കാനാരുമൊന്നുമില്ലെന്നും, നിങ്ങളുടെ ന്യായബോധത്തിന്റെ അവികലത്വം നിങ്ങളെ മനസ്സിലാക്കുന്നതിനായിമാത്രം കേവലം അന്ധവിശ്വാസികളുടെ കൂട്ടിൽ നാം ഞങ്ങളൊന്നെന്നു പറക മാത്രമായിരുന്നു നാം നിങ്ങൾക്കിപ്പോൾ മനസ്സിലായല്ലോ.......... ആ പാവപ്പെട്ട റോമൻകത്തോലിക്കരുടെ കല്പ്പാടിൽ സ്വന്തം പണംകൊടുത്തു വാങ്ങിയ അവരുടെ അപേക്ഷ ഏതു ന്യായത്തിൽ അനുവദിച്ചതെന്നെഴുതി നമ്മുടെ കൈയിൽ തരുന്നതിനു നിങ്ങൾക്കു സന്നദ്ധതയുണ്ടോ? അതോ ഒരൊറ്റ ന്യായാധിപനോ ഒരു ജനസമൂഹത്തിന്റെ ന്യായമായ അവകാശത്തെ മൊത്തമായിട്ടു ചവുട്ടിക്കളയാൻ നിങ്ങൾ ഉദ്ദേശിക്കുന്നുവോ? ഇത്രയും മാത്രമേ നമുക്കിപ്പോൾ അറിയേണ്ടതായിട്ടുള്ളു. (ശങ്കുണ്ണിമേനോന്റെ മുഖത്തു് ഉറ്റുനോക്കിക്കൊണ്ടു തുടർന്നു പറഞ്ഞു)—"എന്തുതന്നെയായാ

ലും, തിരുവിതാംകൂർരാജ്യം കീഴ്മേൽമറിഞ്ഞാലും സാധുക്കളായ റോമൻ കത്തോലിക്കരുടെ കഷ്ടപ്പാടിന് ഒരു ശമനം വരുത്താതെ, വേമ്പനാട്ടുകായലിലെ ചെളിയിൽ പൂഴ്ന്നുകിടക്കുന്നതായ ഇതിലെ നങ്കൂരം ഈ ബോട്ടിലേക്കു തിരിച്ചുവലിക്കുമെന്നു ശ്രീ ശങ്കുണ്ണിമേനോൻ ലവലേശം വിചാരിച്ചുപോകേണ്ട."

മെത്രാപ്പോലീത്തായുടെ കാര്യസ്ഥൻ എഴുത്തുപെട്ടി തുറന്നു കടലാസ്സും എഴുത്തുസാമാനങ്ങളും എടുത്തുവച്ചിട്ട് ശങ്കുണ്ണിമേനവനോടായി ഇങ്ങനെ പറഞ്ഞു: —

"അവിടത്തെ കൈകൊണ്ട് അനുഗ്രഹിച്ചു രണ്ടക്ഷരം എഴുതുകമാത്രം ആ സാധുക്കളുടെ കഷ്ടപ്പാട് അവസാനിക്കാൻ."

"പേഷ്കാരുടെ ഇഷ്ടംപോലെ ചെയ്യട്ടെ. നാമെന്തിനു പറയുന്നു" എന്നു മെത്രാപ്പോലീത്താ മറുപടി പറഞ്ഞു.

ശങ്കുണ്ണിമേനോൻ ഒരക്ഷരം മറുപടി പറയാൻ ശേഷിയില്ലാതെ വിവിധങ്ങളായ ചിന്താതരംഗിണികളാൽ അടിച്ചുകേറുന്നതിൽ കീഴ്പ്പെട്ടിരുന്നു. അവയിൽ ചിലതിനെ നമ്മുടെ മെത്രാന്റെ ആത്മീയസന്തതി വിവരിച്ചിട്ടുണ്ട്. പാകെട്ടി ഒടിച്ചുപോകുന്ന വള്ളക്കാരെ വിളിക്കട്ടോ എന്നും, അതു ദീർഘതപമായെങ്കിലോ എന്നും, മെത്രാന്റെ ആത്മതേജപ്രകാരം ഒപ്പിട്ടുകൊടുക്കുന്നതു അപരാധമല്ലേ എന്നും, മെത്രാൻ അസാധാരണനായതുകൊണ്ടു വല്ല അറപ്രയോഗവും പ്രയോഗിച്ചെങ്കിലോ എന്നും മററും ഒത്തയിരുന്നപോലും ശങ്കുണ്ണിമേനോന്റെ വിവിധചിന്തകൾ. എന്തായാലും ഉടനെ കീഴ്പ്പെടുന്നതു ശരിയല്ലെന്നുവിചാരിച്ച് ധൈര്യം അവലംബിച്ചു ദൃഢസ്വരത്തിൽ ഇങ്ങനെ പറഞ്ഞു.

"പ്രഭോ, തിരുമനസ്സുകൊണ്ട് എന്നെ കണിയിൽ കുടുക്കി കാര്യം സാധിക്കാമെന്നു വിചാരിക്കയാണെങ്കിൽ ശരി, എന്നാൽ അങ്ങനെതന്നെയാകട്ടെ അവിടത്തെപ്പോലെതന്നെ ഞാനും മുലപ്പാലുകുടിച്ചു വളർന്ന ഒരുവനാണെന്നു തിരുമനസ്സിലേക്ക് ഓർമ്മയിരുന്നാൽ കൊള്ളാം."

മെത്രാന്റെ നീണ്ട പ്രസംഗത്തിനുശേഷം—"നിങ്ങൾ നീതിയെയും ധർമ്മത്തെയും ആദരിപ്പാൻ തയ്യാറുണ്ടോ" എന്നു ചോദിക്കുന്നു,

പേഷ്കാർ: —"ഇല്ലെങ്കിൽ"—(വല്ലാതെയൊന്നു പേടിച്ചുകൊണ്ടു പൗരുഷത്തോടുകൂടി തുടർന്നുപറഞ്ഞു) "നീതിയും ധർമ്മവും എന്തു

ണെന്ന് എനിക്കും കുറെ്റ അറിവുള്ളതാണ്. എന്നാൽ ഇപ്പോൾ പുതിയ നീതിയും പുതിയധർമ്മവുമൊക്കെ സർക്കാർജീവനക്കാരെ പഠിപ്പിക്കാൻ പുറപ്പെട്ടിരിക്കുന്നത് അവിടുന്നാണെന്ന തോന്നുന്നു. പക്ഷെ ഇതു വെമ്പനാട്ടുകായലിന്റെ ആഴംകൂടിയ സ്ഥലമാണെന്നുള്ളതു തിരുമനസ്സിലേക്കും ഓർമ്മയുണ്ടായിരിക്കുമല്ലൊ. നാല്പതിനായിരം."

"ശങ്കുണ്ണിമേനോൻ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പായി സിംഹതുല്യനായ മാർമാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകൾ വിരാളക്കൂറാവട്ടയിൽ നിന്നും ഝടുതി മുന്നോട്ടു വന്നു ഒരുകിടു കിടുങ്ങുമാറുള്ള ഗംഭീരസ്വരത്തിൽ ഗർജ്ജിച്ചു."

"ഇല്ലെങ്കിലെന്താ. ഛീ! എവിടെടാ കല്ലും കയറും. കൊണ്ടുവാ ഇവിടെ ബാറ്റു! പൊന്നുതമ്പുരാന്റെ ധർമ്മരാജ്യത്തു നീതിയും ന്യായവും നടത്താൻ മനസ്സില്ലാത്ത ജനോപദ്രവികളെ ഈ വെമ്പനാട്ടുകായലിന്റെ അടിത്തട്ടിൽതന്നെ കെട്ടിത്താഴ്ത്തണം. ഉം— ഇടു കയറു കഴുത്തിൽ."



വായനക്കാർ അസമാധാനംകൂടാതെ ശേഷവും കേൾക്കണം.

മെത്രാന്റെ "പട്ടാണിശിപായി ബോട്ടിന്റെ മദ്ധ്യഭാഗത്തു കിടന്നിരുന്ന ഒരു വലിയ കരിങ്കൽ പൊക്കിയെടുത്ത്, ശങ്കുണ്ണിമേനോന്റെ സമീപത്തായി ബോട്ടുപടിയിൽ ഇട്ടിട്ട് അതിൽ കെട്ടിയിരുന്നതായ കയറിന്റെ അഗ്രഭാഗം കൈയിലെടുത്തുംകൊണ്ടു തന്റെ സ്വാമിയുടെ മുഖത്തേക്കു നോക്കി."

മെത്രാ —"ഉം- ഇടുകയർ; ഇടാനല്ലെപറഞ്ഞതു കഴുത്തിൽ."

പട്ടാണി ശങ്കുണ്ണിമേനോന്റെ ശിരോദേശത്തേക്കു ചാടുവാൻ ഭാവിക്കവെ, ഹിന്തുസ്ഥാനിഭാഷ അറിഞ്ഞുകൂടാത്ത മേനോനെ പരിഭ്രമിപ്പിക്കാൻവേണ്ടി ഹിന്തുസ്ഥാനിയിൽ "നക്കൊ നക്കൊ അബ് നക്കൊ ഇന്നേക്ബസ്സ് ബസ്സ്" എന്നു പറഞ്ഞു. അതിന്റെ അർത്ഥം വർഗീസ പറഞ്ഞിരിക്കുന്നതു "വേണ്ട. വേണ്ട. ഇപ്പോൾ വേണ്ട. ഇത്രയ്ക്കുമതി. മതി." എന്നാണ്, എന്നിട്ടു മെത്രാൻ മലയാളത്തിൽ ഇങ്ങനെ പറഞ്ഞു:—"ഇടെടാ കഴുത്തിൽ കയർ." പിന്നെയും "നക്കൊ. നക്കൊ. അബ് നക്കൊ." "ഈ ജനോപദ്രവിയെ ഇനി വെച്ചേക്കാമെന്നോ," വീണ്ടും പല്ലവി "നക്കൊ. നക്കൊ." ഈ മലയാളഹിന്ദുസ്ഥാനി ചൊല്ലിയാട്ടത്തിനിടയിൽ—

"കയറിന്റെ അഗ്രഭാഗം ശങ്കുണ്ണിമേനോന്റെ ശിരസ്സിൽ വീ

ന്നു — വിനില്ലെന്നായപ്പോഴേക്കു പരിഭ്രാന്തചിത്തനായ മേനവൻ ഒരു മരണപ്പേടിയോടുകൂടി കൈകൾ ഉയൎത്തി ആ കയറിൻതുമ്പത്തു കടന്നുപിടിച്ചു, ഗോവണിക്കൂട്ടുകായലിന്റെ അടിത്തട്ടിൽനിന്നു സമീപത്തേക്കു പാഞ്ഞുവരുന്ന കാലൻപോത്തിന്റെ മുക്കറശബ്ദത്തെ തരംഗഗൎജ്ജനങ്ങളും അദ്ദേഹത്തിന്റെ ചെവിയിൽ പകൎന്നു താൻ പിടിച്ചിട്ടുള്ളതു കയറിൻതലയ്ക്കലല്ലെന്നും കാലന്റെ കട്ടമുടിയുറുവാലതാണെന്നും കാതരഹൃദയനായ അദ്ദേഹത്തിന്നു ക്ഷണത്തിൽ ബോധപ്പെട്ടു. വാലന്മാർ ഒന്നടങ്കം കിടുകിടവിറച്ചു. മുറുക്കാരപ്പൻ മന്ദഹാസംതൂകി. ഹേഷ്ക്കാർ ശങ്കുണ്ണിമേനോൻ പ്രാണഭീതിയോടുകൂടി നിലവിളിച്ചു.”

“ശങ്കുണ്ണി — തിരുമേനി, രണ്ടുതെറ്റ് തെളിച്ചുചെന്നിട്ട് ഒരു ശരിയുണ്ടാവില്ല; ഞാൻ അവിടുത്തെ ഹൃദയം അറിവാൻവേണ്ടി വെറുതെ പറഞ്ഞതു് അവിടുന്നു കാൎയ്യമായി വിശ്വസിച്ചുവല്ലൊ” കയറിൻ തുമ്പുപിടിച്ചുവാങ്ങുന്ന ഭൃത്യനോടു മെത്രാൻ.

“ഉം — നിൽക്കട്ടെ ബാപ്പു - മാറിനില്ലു. അദ്ദേഹത്തിനെ തൊട്ടുപോകരുതു്. എന്തോ അദ്ദേഹത്തിനു പറവാനുള്ളതു മുഴുവൻ പറയട്ടെ. കേൾക്കട്ടെ.

ശങ്കുണ്ണിമേനോൻ ശബ്ദിക്കാൻ ശക്തനല്ലാതെ നിന്നു. അദ്ദേഹത്തിന്റെ ഹൃദയം ഈശ്വരസ്മരണയാൽ പ്രബുദ്ധമാക്കിയതായി മുഖം വ്യക്തപ്പെടുത്തി. ചെയ്ത തെറ്റുകളെ എല്ലാം ഓൎത്തു. പശ്ചാത്താപംകൊണ്ടു പാപമെല്ലാം കഴുകിക്കളഞ്ഞു. ഒരു മന്ദഹാസത്തോടുകൂടി പറഞ്ഞു.

“ശങ്കുണ്ണി — കെട്ടിത്താഴ്ത്തപ്പെടുന്ന കാൎയ്യത്തിലൊന്നിലും എനിക്കു ഭയമില്ല. എന്തെന്നാൽ തിരുമനസ്സുകൊണ്ടു് ആവശ്യപ്പെടുന്ന കാൎയ്യം നീതിക്കും ധൎമ്മത്തിനും ചേൎന്നതൊന്നെന്നു് എനിക്കു ദൃഢവിശ്വാസമുള്ളതിനാൽ എനിക്കു മരണത്തെ ഭയപ്പെട്ടിട്ടു കാൎയ്യവുമില്ല. ഈശ്വരൻ എല്ലാവൎക്കും ഒന്നുതന്നെയാണെ”. ഇത്യാദികളുള്ള മെത്രാന്റെ ഉത്തരം “ശൌനകനെപ്പോലെ കൎമ്മജ്ഞാനവും യോഗ്യതയും തികഞ്ഞ ഉത്തമപുരുഷനിൽനിന്നു് —” എന്നും മറ്റും ആണു്.

“തിരുമനസ്സുകൊണ്ടു കല്പിക്കുന്ന വാചകത്തിൽ ഇപ്രകാരംതന്നെ ഞാനെഴുതി ഒപ്പിട്ടുതരാം” എന്നു ശങ്കുണ്ണിമേനോൻ പറയുമ്പോൾ “വേണ്ട. മി. മേനവൻതന്നെ കച്ചേരിയിൽ എത്തി സൗകൎയ്യംപോലെ ഉത്തരമെഴുതിക്കൊണ്ടാൽ മതി. നമുക്കു ശങ്കുണ്ണി

റോട്ടു വരുവാൻ വറുഗീസ് ഉപദേശിക്കും. 'ഛീ' പറയേണ്ടാ. അങ്ങനെ പറയാൻ തയ്യാറാണെന്നു പറഞ്ഞതായ് മതി. അപ്പോഴും ധൈര്യം അതിന്റെ ഫലം.

ശങ്കുണ്ണിമേനോന്റെ ശിരസ്സിലേക്കു കയറു 'ചാണ്ടി' എന്നു വറുഗീസ് എഴുതിയിരിക്കുന്നു. കയറു ചാണ്ടുവാനുള്ള ഒരു സാധനമാണെന്നു വറുഗീസിന്റെ 'പുണ്ണാക്കിട്ടില' കണ്ടപ്പോഴും പോലും മനസ്സിലായില്ല. അതു് ഇപ്പോഴാണറിയുക. പാദങ്ങളിലൊന്നല്ല ഒന്നിലും തന്നെ വകതിരിവില്ലാത്ത വറുഗീസിനു കയറും വള്ളിയും ഒക്കെ ചാണ്ടാൻ കഴിയും. ശങ്കുണ്ണിമേനോനെ കയറു ചാണ്ടിപ്പിടിക്കുന്നതിനേക്കാളും എളുപ്പം, വല 'എറിഞ്ഞു' പിടിക്കുന്നതാണെന്നും, തൻകലക്രമമെന്തെങ്കിലും 'മായത്തുകൊണ്ടു മെത്രാന് അല്ലു തെറ്റാതെ സാധിക്കാമായിരുന്നു എന്നും അദ്ദേഹം ഓർമ്മിക്കാതെയുള്ള ബുദ്ധിമോശമായിപ്പോയി. ഇംഗ്ലീഷ് സുറിയാനി മുതലായ വിവിധഭാഷകളിൽ പണ്ഡിതനായ മെത്രാനെപ്പോലെതന്നെ, നാനാഭാഷകളിലും പണ്ഡിതനാണു വറുഗീസും എന്ന് ഹിന്ദുസ്ഥാനിപ്രയോഗംകൊണ്ടു നമ്മെ ഗ്രഹിപ്പിക്കാൻ ശ്രമിക്കുന്നു. കഴുത്തിൽ കയറിടണമെന്നു മലയാളത്തിലും, ഇടരുതെന്ന് ഹിന്ദുസ്ഥാനിയിലും മാറിമാറിപ്പറയുന്ന മെത്രാന്റെ വാക്കുകേട്ടു പോലൂകാർ കാലന്റെ പോത്തിനേയും കയറിനേയും സങ്കല്പിച്ചു ഭയന്നെങ്കിലും, പിശാചിനെ കാണാതെതന്നെ മരിക്കാൻ തയ്യാറായതു ഭാഗ്യമാണ്. പോലൂകാർ മെത്രാന്റെ വിശദപ്രഭാഷണത്തിൽ മനംമറിഞ്ഞു് ഒരു ക്രിസ്തുമതവിശ്വാസിയായി എന്നു വറുഗീസ് സന്ദർഭവശാൽ വരുത്തീട്ടുണ്ട്. മാനസാന്തരം അടുത്തു. ചെയ്ത പാപങ്ങളെല്ലാം ഓർമ്മിച്ചു. പശ്ചാത്താപം പ്രായശ്ചിത്തമായിത്തീർന്നു. മുഖം തെളിഞ്ഞു. വേണ്ടുന്നതെല്ലാം ചെയ്തിട്ടില്ലെന്നും, 'ശേഷുവേ, വിളിച്ചിട്ടില്ലെന്നും' അല്ലാതെ ബാക്കിയെല്ലാം ശരിയായി. അതിന്റെശേഷമേ ശങ്കുണ്ണിമേനോൻ നിലവിളിച്ചിട്ടുള്ളു. നിലവിളിയും എറുമ്പറച്ചിലും കാലുപിടിക്കലും എല്ലാം സുബ്രഹ്മണിയുടെ പിതുരാർജ്ജിതമാണ്. വറുഗീസ് വിചാരിച്ചിട്ടും ശങ്കുണ്ണിമേനോനെ ഒരു നായരുടെ നിലയിൽ നിലവിളിപ്പിക്കാൻ കഴിഞ്ഞില്ലെന്നോരാശ്വാസമുണ്ട്. മെത്രാന് ഇങ്ങനെ പിണങ്ങാനും ഒരു പ്രയാസമില്ല. കഴുത്തിൽ കയറുകെട്ടി താഴ്ത്തിക്കൊല്ലാൻ തുടങ്ങിയ മെത്രാൻ ശങ്കുണ്ണിമേനോനെ ആത്മസ്നേഹിതനായി കരുതി സ്തുതിക്കുന്നതു കാണുമ്പോൾ മനുഷ്യത്വമുള്ളവർ ലജ്ജിതരാകാതിരിക്കയില്ല. മെത്രാനങ്ങനെയായാലെങ്കിലും, തന്റെ മാനത്തെയും ജീവനെയും പണയത്തിലാക്കാൻ ശ്രമിച്ച മെത്രാനോടു ശങ്കുണ്ണിമേനോൻ എങ്ങിനെയാണോ ഇത്രയോളം

ഇത്രയധികം ഇഷ്ടനായിത്തീർന്നതു്. മുൻപരിചിതനല്ലാത്തതിനാലും വളരെ ഉയർന്നിട്ടില്ലാത്ത സാക്ഷാൽ നസ്രാണിയായ വറുഗീസിനു് മനോവികാരങ്ങളേയോ, യുക്തായുക്തങ്ങളേയോ, മനുഷ്യസ്വഭാവത്തെയോ പററി വിവരമില്ലാതെ പോയതിൽ അതിശയിക്കാനില്ല. ശങ്കുണ്ണിമേനോൻ ഉല്ലാസനായി മെത്രാപ്പോലീത്തായെ ഒരു ചക്കരക്ക ക്ഷണിക്കപോലും ചെയ്യുന്നു. കരസ്ഥിറാനോ ഭയന്നാണോ എന്തോ മെത്രാൻ ക്ഷണനം സ്വീകരിക്കാതെ തണ്ണീർമുക്കത്തിനു പോകയാണു ചെയ്യുന്നതു്. ഉത്തരവു ചോദിക്കലക്കാർക്കു കൊടുക്കാൻ വേണ്ടി കരസ്ഥിറങ്ങുമ്പോഴും അപകടം പററാതിരിക്കാൻവേണ്ടിയാണു് ശങ്കുണ്ണിമേനോനെ വസ്തുത്തുക്കൊണ്ടുപൊന്നിരിക്കയെന്നതാം സ്പഷ്ടമാകുന്നു. ധീരാത്മാവായ മെത്രാന്റെ ധീരതയ്ക്കു് ഇതിലധികം ലക്ഷ്യം ആവശ്യമില്ലല്ലോ. മെത്രാൻ കല്പിച്ചുകെട്ടിത്തടസ്സമാക്കാൻ ശ്രമിച്ചതിലുള്ള സങ്കടത്തെക്കാറും ഇരവിപ്പം ദിവാൻജിയോ റസിഡണ്ടോ അറിഞ്ഞു തന്റെ ഉദ്യോഗത്തിനു വല്ല അപകടവും പററുമോ എന്നുള്ള ഭയമായിരുന്നു, പോത്തുകാർക്കുണ്ടായിരുന്നതുപോലെ. ഉദ്യോഗം കിട്ടാതെ ആർത്തിയോടുകൂടി നടക്കുന്ന ഒരു സമുദായത്തിൽപെട്ടവർക്കല്ലാതെ, ഉദ്യോഗവുമായി ജന്മജന്മാന്തരമേ ഇടപെഴകീട്ടുള്ളവർക്കുണ്ടാകുന്ന ഒരു മനഃസ്ഥിതിയല്ല അതെന്നു വറുഗീസിനു മനസ്സിലാകാൻ അനാദി നൂററാണ്ടുകളും വേണം. പണത്തിനും കാര്യലാഭത്തിനും വേണ്ടി മാനത്തെയും മര്യാദയേയും പണയം വയ്ക്കുന്ന ജാതിധർമ്മം നായർക്കിതുവരെ ഉണ്ടായിട്ടില്ലെന്നു കേരളത്തിലെ നായർസമുദായചരിത്രം പഠിച്ചിട്ടുള്ളവർക്കറിവുള്ള കാര്യമാണു്. അങ്ങിനെയുള്ള സമുദായത്തിൽ അക്കാലത്തു് ജീവിച്ചിരുന്ന പ്രമാണികളിൽ ഒരുവനായ ശങ്കുണ്ണിമേനോനാണു് ദിവാൻജിയേയും റസിഡണ്ടിനേയും തന്റെ ഉദ്യോഗത്തിനുവേണ്ടി ഭയപ്പെടുന്നതു്. തന്റെ മേൽ അവർക്കുള്ള അധികാരം എത്രമാത്രമുണ്ടെന്നു വറുഗീസിനറിഞ്ഞുകൂടെന്നല്ലാതെ ശങ്കുണ്ണിമേനോനു് അറിയാൻപാടില്ലായ്കയില്ലല്ലോ. ശങ്കുണ്ണിമേനോനു ശമ്പളക്കൂടുതൽ കൊടുപ്പിക്കാമെന്നു വാഗ്ദാനം ചെയ്യുന്ന മെത്രാനെ ഭോഷാഗ്രഗണ്യനെന്നു കരുതി വായനക്കാർ ദയാപൂർവ്വം വിട്ടയയ്ക്കണം. റസിഡണ്ടിന്റെയും വസ്തുവകകളും പിടിച്ചുപറിച്ചിട്ടു് അതിനു വല്ല കേസ്സുമുണ്ടായാൽ ജയിക്കാൻ വേണ്ടി പെരുന്നാൾ കഴിക്കുന്ന കൂട്ടത്തിൽ തന്നെ, ശങ്കുണ്ണിമേനോനേയും കരുതിയായിരിക്കാം, മെത്രാപ്പോലീത്തയാകുന്ന [illegible]നിൽനിന്നും രക്ഷപ്പെട്ടതുകൊണ്ടുള്ള സന്തോഷസൂചകമായി പേഷ്കാരെക്കൊണ്ടു വൈക്കത്തു കളഭവും വിളക്കും കഴിപ്പിക്കുന്നതു്. പരമഭക്തനായ ശങ്കുണ്ണിമേനോൻ, വൈക്കത്തു ദേവാലയം പൊളിച്ചു പണിയിച്ചു് ഇന്നു കാണുന്ന മട്ടിലാക്കിത്തീർത്തതും, അതിനു് ഇന്നുള്ള പ്രാ

മാന്യമെല്ലാം ഉണ്ടാക്കിവച്ചിട്ടുള്ളതു ഏതാണ്ടെപ്പോലുള്ള കപടഭക്തി കൊണ്ടല്ലെന്നു് ഈ രാജ്യവാസികൾക്കറിയാം. ആ കള്ളത്തരം വിളക്കം വറുഗീസ് ഏറ്റെടുത്തുകൊണ്ടു വന്നതു ശങ്കുണ്ണിമേനോനെ അധിക്ഷേപിക്കാൻ മാത്രമല്ല ഹിന്ദുക്കളെ മുഴുവനും അവമാനിക്കാനാണു്. ക്രിസ്തുമതത്തിലേയും പള്ളിയിലേയും അന്ധതകളും അനാചാരങ്ങളും ഈയുള്ളവൻ അറിഞ്ഞുകൂടെന്നാണോ വറുഗീസ് വിചാരിക്കുന്നതു്? വറുഗീസിന്റെ മാതിരി കള്ളക്കഥ എഴുതാതെ ഉള്ളതു തന്നെ എഴുതിയാൽ പല ഗ്രന്ഥങ്ങൾക്ക് വകയുണ്ടു്. അങ്ങിനെ ചെയ്യാനുള്ള ശേഷിയില്ലാഞ്ഞിട്ടല്ല മനുഷ്യമര്യാദ അറിയാവുന്നതു കൊണ്ടു മാത്രമാണു്. നന്മകളെ നോക്കിക്കാണാനല്ലാതെ തിന്മകളെക്കണ്ടു പകർത്താൻ പാടില്ലെന്നുള്ള ആര്യധർമ്മബോധം കൊണ്ടാണെന്നു്, അനാര്യനായ വറുഗീസിനെ അദ്ദേഹത്തിന്റെ സ്നേഹിതന്മാരിൽ ആരെങ്കിലും പറഞ്ഞു മനസ്സിലാക്കിയാൽ വേണ്ടില്ല.

ശങ്കുണ്ണിമേനോൻ ആരാണെന്നു വറുഗീസിനെ ഒന്നു മനസ്സിലാക്കേണ്ടതാവശ്യമാണു്. തിരുവിതാംകൂർ ഹൈക്കോടതിയിലെ സുപ്രസിദ്ധ ജഡ്ജിമാരിൽ ഒരാളായിരുന്ന കെ. പി. ശങ്കരമേനോൻ അവർകളെ കേട്ടിട്ടുണ്ടോ? ന്യായം നടത്തലിൽ തിരുവിതാംകൂർഗവർമ്മെണ്ടിനെപ്പോലും വകവയ്ക്കാതെ സത്യസന്ധതയോടും ധർമ്മബോധത്തോടും കൂടി തന്റെ ഉദ്യോഗകൃത്യങ്ങളെ കൃത്യമാകുംവണ്ണം നടത്തി യശസ്വിയായിത്തീർന്ന ആ മഹാനുഭാവനെപ്പറ്റി ചിത്രമെഴുതിന വല്ല അറിവുമുണ്ടോ? ഇല്ലെങ്കിൽ, ക്രിസ്തുചരിത്രസമ്പാദകനായ വറുഗീസിനെ ഞാൻ പരിചയപ്പെടുത്താം. വറുഗീസിന്റെ സമുദായത്തിൽപെട്ട ഒരു മജിസ്ട്രേട്ടിനെ, അദ്ദേഹം ചെയ്ത അഴിമതിക്കായി ഏതാനും കൊല്ലത്തെ കഠിനതടവും പിഴയും വിധിച്ച ജഡ്ജിയാണു് അദ്ദേഹം. തിരുവിതാംകൂറിൽ അതിനുമുമ്പുണ്ടായിട്ടില്ലാത്ത കൃത്യമാണതു്. ഒരു മജിസ്ട്രേട്ടിനെ ശിക്ഷിച്ചു ജയിലിലയയ്ക്കാൻ തക്ക തന്റേടം അതിനുമുമ്പു് ഒരു നാട്ടുകാരനിൽ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ സഹോദരൻ പേരെടുത്ത ചരിത്രകാരനായ കെ. പി. പത്മനാഭമേനോനെ അറിഞ്ഞില്ലെങ്കിലും, അദ്ദേഹത്തിന്റെ ചരിത്രഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടെന്നു വറുഗീസ് ഭാവിച്ചിട്ടുണ്ടു്. ആ രണ്ടു മഹാന്മാരുടേയും അച്ഛനാണു ശങ്കുണ്ണിമേനോൻ ദിവാൻപേഷ്കാർ. അച്ഛന്റെ ബുദ്ധിസാമർത്ഥ്യത്തിന്റേയോ പാണ്ഡിത്യത്തിന്റേയോ, ശേഷിയുടേയോ, തന്റേടത്തിന്റേയോ നൂറിലൊരംശം മക്കൾക്ക് സിദ്ധിച്ചിട്ടില്ലെന്നു് ആ അച്ഛനേയും മക്കളേയും നല്ലപോലെ അറിയുന്ന മാന്യന്മാരിൽ നിന്നും അറിയാനിടയായിട്ടുണ്ടു്. ശങ്കരമേനോനെ ഒരു ന്യായാ

ടിയായിട്ടുണ്ട്. അവർ വിചാരിച്ചാൽ സാധിക്കാത്ത കാൎയ്യം അവരുടെ സമുദായത്തിന്റെ പെണ്ണുങ്ങളാണെന്നാണവർ വച്ചിരിക്കുന്നതു്. അവൎക്ക് അന്നുള്ള മെത്രാന്മാർ യൂറോപ്യന്മാരുമാണ്. അവർ ശ്രമിച്ചാൽ സാധിക്കാത്ത കാൎയ്യം അന്നും ഇന്നും നമ്മുടെ രാജ്യത്തു ചുരുക്കമാകുന്നു. അങ്ങനെയുള്ള ഒരു യൂറോപ്യൻ മെത്രാൻ ശ്രമിച്ചിട്ടു സാധിക്കാത്ത കാൎയ്യം സാധിപ്പിച്ചുകൊടുക്കാനാണ് അത്താനാസ്യോസിന്റെ അടുക്കൽ പോകുന്നതു്. അങ്ങനെ പോയിട്ടുന്നറിങ്ങോട്ടു തന്നെ ആകാൎയ്യം പറഞ്ഞു മുടക്കു കല്പിക്കാൻ മാത്രം യാഥാസ്ഥിതികന്മാരായ മെത്രാനും കത്തനാരുമുള്ള ഒരു സമുദായത്തിൽ. കല്യാണപ്പുടവകൊടുക്കുന്ന പതിവായിട്ടുള്ള കൂട്ടർ. ചോരതലനിന്നും പരിചയമില്ലാത്ത, നിരന്തരത്തിൽ സങ്കടം ബോധിപ്പിച്ചു എന്നു പറഞ്ഞാൽ വിശ്വസിക്കാനും മാത്രം മനോരമപത്രാധിപർക്ക് വിവരമില്ലെന്നു വിചാരിക്കാൻ സാദ്ധ്യമല്ല. ശങ്കുണ്ണിമേനോനെയോ, രാജാകേശവദാസനെയോ, മററു നായർപ്രമാണിയേയോ ചതി എന്നു പറഞ്ഞാലും ചോദിക്കാൻ ആരുമില്ലാത്ത ഒന്നും അസംഘടിതസമുദായമാണു നായർ സമുദായക്കാരുടെ വിശ്വാസംകൊണ്ടു മാത്രം മനോരമ, ഇതുവരെ വ്യാപരിക്കാതിരുന്നതാണ്. ജനദ്രോഹം ചെയ്തതു നിമിത്തം മന്ത്രിമാരെ ചെവിയറുത്തു ജയിലിൽ പാൎപ്പിക്കയും മുക്കാലിയിൽകെട്ടി അടിക്കയും ചെയ്തതു ചരിത്രപ്രസിദ്ധമായ കാൎയ്യമാണല്ലോ. അതിൽ കവിഞ്ഞു, രാജ്യഭരണകാൎയ്യവുമായി യാതൊരു സംബന്ധവുമില്ലാത്ത മന്ത്രിമാരെ, രാജ്യദ്രോഹിയായ അവതാരപുരുഷനാകിത്തീൎത്തു പ്രസിദ്ധീകരിച്ച മനോരമാപത്രികളിൽത്തന്നെയാണ്, രാജ്യത്തിനുവേണ്ടി മരിച്ച രാജാകേശവദാസനെ കൈക്കൂലിക്കാരനെന്നും, രാജ്യത്തിനുവേണ്ടി ജീവിച്ച ശങ്കുണ്ണിമേനോന്റെ കഴുത്തിൽ കല്ലുകെട്ടിത്താഴ്ത്താൻ തക്ക അക്രമി എന്നും, പ്രസിദ്ധീകരിച്ചതെന്ന് ഓൎമ്മിക്കുമ്പോഴും, സമുദായമൈത്രിയിൽ എത്ര അധികം ആകാംക്ഷയുണ്ടെങ്കിലും, അതിനെ ജയിച്ചു അസഹനീയമായ അസൂയവും, തീക്ഷ്ണമായ പ്രതികാരേച്ഛയും, തിരതള്ളലിൽ കവിഞ്ഞ ശക്തിയോടുകൂടി എന്റെ ഉള്ളിൽ തള്ളിക്കയറുന്നതിൽ അതിശയിക്കാനില്ലല്ലോ. ഈ രാജ്യത്തെ നാല്പതുലക്ഷം ജനങ്ങളിൽ ഒരു വമ്പിച്ച വിഭാഗത്തിന് - എന്നെക്കാളധികം വ്യസനവും ക്ഷോഭവും ഉണ്ടായിട്ടുണ്ടെന്നു മനോരമ ധരിക്കേണ്ടതാണ്. അവർ യോഗം കൂടുകയും നിശ്ചയം പാസ്സാക്കയും ചെയ്യാത്തതുകൊണ്ടു അവരിൽ ചൈതന്യശക്തി കുറവാണെന്നോ, പ്രക്ഷോഭണത്തിന്റെ പരിചയമില്ലെന്നോ തെററിദ്ധരിക്കരുതു്. ഈ രാജ്യവാസികളോടും വിശേഷിച്ചു നായന്മാരോടും വൎഗ്ഗീസും മനോരമയും ചെയ്ത ഈ അപരാധത്തിനു പരസ്യമായി മാപ്പു ചോദിക്കാ

ഹിന്ദുക്കളെയും വിശേഷിച്ചു നായർസമുദായത്തെയും അധിക്ഷേപിക്കാൻ പുറപ്പെട്ടിട്ടുള്ള നിങ്ങളെ നിങ്ങളുടെ തിരുമനസ്സിലേക്കായും നസ്രാണികൾക്കില്ലാത്ത ഗുണവും പദവിയും ഉണ്ടെന്നു സ്ഥാപിക്കാൻ ശ്രമിക്കുന്നതുകൊണ്ടും, നിങ്ങളുടെ ആദർശത്തിനൊപ്പിച്ചു മഹാപുരുഷന്മാരെ സൃഷ്ടിക്കുന്നതുകൊണ്ടും എനിക്കു വിരോധമില്ല. നിങ്ങളുടെ ആഗ്രഹം അതല്ല. ഹിന്ദുമതത്തെയും, ഹിന്ദുക്കളുടെ ആചാരത്തെയും ദുഷിക്കണമെന്നും, കേരളത്തിന് ഇന്നു കാണുന്ന സകലമഹിമകളെയും ഉണ്ടാക്കിയ ഹിന്ദുപ്രമാണികളെ കുറ്റക്കാരാക്കി പുറത്തുതള്ളണമെന്നും ആണെന്നു ഞാൻ നിരൂപണംചെയ്തു ഈ 'അന്താനാസ്യോസ്' കൊണ്ടുതന്നെ സ്പഷ്ടമായിക്കഴിഞ്ഞു. ഇനി എന്റെ മുമ്പാകെയിരിക്കുന്ന 'തള്ളിയമാതൃതാരകന്റെ തങ്കക്കൊലുസാം' 'നെല്ലിമൂട്ടിലെ നമ്മുടെ അമ്മച്ചിയും' 'വലിയമ്മാർ ദീവന്യാസേനയും' തണ്ടനല്ലൂർ നമ്പൂതിരിപ്പാടും' കൂടി ഒരു നിരൂപണവിഷയമാക്കിയാൽ നിങ്ങളും ഇതിലും കുപ്രസിദ്ധനായിത്തീരും. അതിനാവശ്യമുണ്ടെന്നുവരുന്നപക്ഷം അതപ്പോഴായിക്കൊള്ളാമെന്നുവിചാരിച്ചു നീക്കിവെച്ചിരിക്കയാണ്. കൊച്ചിരാജ്യത്തെ മഹാരാജാവിനെയും രാജകുടുംബത്തെയും, അവിടുള്ള ഉദ്യോഗസ്ഥസമൂഹത്തെയും മുഴുവനും അവമാനിച്ചും, തിരുവിതാംകൂറിൽ കടന്ന്, രാജരാജവർമ്മൻ, ശങ്കുണ്ണിമേനോൻ മുതലായ മഹാന്മാരിൽ ദോഷാരോപണം ചെയ്തും കേരളകാളിദാസനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ തലക്കുമീതെ ശിവശ്രീ ഡ്കത്തനാർക്ക് സ്ഥാനം നൽകിയും, നമ്പൂതിരിമാരെ പുറംപൊളിച്ചും, പട്ടരെ അടിച്ചു കുറ്റത്തിൽ കൂട്ടിയും, ഈഴവനും പുലയനും മാത്രമല്ല, നായർക്കും തീണ്ടലുണ്ടാക്കിയും കേരളത്തിൽ ഒരു പുതിയ നസ്രാണിലോകം സൃഷ്ടിച്ചു നസ്രാണിസമുദായത്തിനു ഔദാര്യപൂർവ്വം ദാനം ചെയ്ത നിങ്ങളുടെ ഒട്ടധികം പ്രതിമകൾ ഉണ്ടാക്കി എല്ലാ നാൽക്കവലകളിലും സ്ഥാപിക്കാത്തതു നിങ്ങളുടെ സമുദായത്തിന്റെ കൃതഘ്നതകൊണ്ടുമാത്രമാണെന്നുവിചാരിച്ച് നിങ്ങൾ സമാധാനപ്പെടുന്നവരായിരിക്കണം. എത്രതന്നെ കാലത്തോളമെങ്കിലും അവരതു ചെയ്യുമെങ്കിൽ, നിങ്ങളുടെ മുഖം ഇരുട്ടിലും കാണാൻവേണ്ടി തലയിൽ പന്തംകെട്ടിക്കത്തിക്കാം, പാഷാണജാലംകൊണ്ടു നിത്യം അർച്ചനചെയ്യാം, ആ വിധത്തിൽ നിങ്ങളോടുള്ള ബന്ധം പ്രകാശിപ്പിക്കാനും ഇതരസമുദായക്കാർ തയ്യാറാകാതിരിക്കയില്ല. അങ്ങനെ ചെയ്തു പ്രാപ്തിക്കു കിട്ടാവുന്ന പ്രശംസവാങ്ങി തൃപ്തിപ്പെടാനുള്ള നിങ്ങൾ, അതിനു തയ്യാറാകാതെ വീണ്ടും മൂരിക്കുട്ടനെപ്പോലെ ചീറിപ്പായാനാണു ഭാവമെങ്കിൽ, നിങ്ങളെ നിലയ്ക്കു നിർത്താനുള്ള ഒരു ഔഷധം കൈവശമില്ലായ്കയില്ലെന്ന് ഓർമ്മിപ്പിച്ചുകൊള്ളുന്നു.

എന്റെ ലേഖനത്തിനുള്ള എതിർലേഖനം ൧൦൦ വശമുള്ള ഒരു പുസ്തകത്തിൽ അച്ചടിക്കാനും അതിനാവശ്യമുള്ള ശിലാരേഖകളും സർട്ടിഫിക്കേറ്റുകളും ശേഖരിക്കാനും നിങ്ങൾ തയ്യാറായിരിക്കുന്നതായി കഴിഞ്ഞ ഒരു ലക്കം മനോരമയിൽ കണ്ടു. ചില സമുദായസ്നേഹികളുടെ പ്രേരണപ്രകാരമാണ് നിങ്ങൾ ഈ ഉത്തരമായ ജോലിയിൽ ഏർപ്പെടാൻ പോകുന്നതെന്നും മനസ്സിലായി. ക്രിസ്ത്യൻസമുദായത്തിന്റെ ആദികാലത്തെക്കൂടി ഒരു റിക്കാർട്ടായിരിക്കത്തക്കവണ്ണം മാത്രമല്ല, എക്കാലത്തേക്കും ഒരമൂല്യസമ്പത്തായിരിക്കത്തക്കവണ്ണം കൂടിയാണ് അതു തയ്യാറാക്കുന്നതെന്നും പരസ്യപ്പെടുത്തിയതുകൊണ്ട്, ക്രിസ്ത്യൻസമുദായം സന്തോഷിക്കുന്നതിലധികം ഹിന്ദുസമുദായം സന്തോഷിക്കുന്നുണ്ട്. മറുപടി എഴുതിത്തീരുമ്പോൾ പുസ്തകത്തിനുവരുന്ന വലിപ്പം വന്നുകൊള്ളട്ടെ എന്ന വയ്ക്കാതെ, ൧൦൦ വശം മുൻകൂട്ടി നിശ്ചയിച്ച് അതു നിറച്ച മറുപടിയെഴുതാൻ തീരുമാനിച്ചു. നിങ്ങളുടെ പുസ്തകത്തിന്റെ ഫലനം കാലേക്കൂട്ടിക്കാണാവുന്നതാണ്. അറിവുള്ള ആളുകൾ ധാരാളം വർദ്ധിച്ചു വരുന്ന ക്രിസ്ത്യൻസമുദായത്തിൽനിന്നും ഈ പുസ്തകവിക്രയംകൊണ്ടു പണം സമ്പാദിക്കാമെന്നു നിങ്ങൾ ആശിക്കുന്നുണ്ടെങ്കിൽ, അത്തബദ്ധമാണെന്നു അധികം താമസിയാതെ നിങ്ങൾക്കു മനസ്സിലാകും. നിങ്ങളുടെ ൧൦൦ വശമുള്ള ഗ്രന്ഥത്തിൽ കാര്യസാരം എത്ര മാത്രം കാണുമെന്ന് ഇതുവരെ കരുതിക്കൂട്ടി എഴുതിയ ലേഖനങ്ങളും തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. പദങ്ങളുടെ അർത്ഥമറിഞ്ഞു, അവസരോചിതം പ്രയോഗിക്കുന്ന ഒരു ഗ്രന്ഥകാരനു ൧൦ വശംകൊണ്ടു സാധിക്കാവുന്ന കാര്യം, നിങ്ങളുടെ വളച്ചുകെട്ടിപ്രയോഗത്തിനു ൧൦൦ വശം വേണ്ടിവരുമെന്നു മുൻകൂട്ടി നിശ്ചയിച്ചതു്, നിങ്ങളെ നിങ്ങൾക്കറിയാവുന്നതുകൊണ്ടുതന്നെയായിരിക്കണം. മി: വറുഗീസിനു പണംകൊടുത്തു സഹായിക്കാൻ ആഗ്രഹിക്കുന്ന സമുദായസ്നേഹികൾ, ചിതുമെഴുതിന്റെ ഗ്രന്ഥപരികരം മുട്ടത്തുട്ടുതന്നെ ങ്ങളിൽ ചിലരുടെ ഗ്രന്ഥവരികളും ക്രിസ്ത്യൻ സമുദായത്തിന്റെ എന്നെന്നേക്കുമായുള്ള അമൂല്യസമ്പത്തായി കാണുമെന്നോർമ്മിക്കേണ്ടതാണ്. അതു കാണുമ്പോൾ നിങ്ങളാരും പരിഭവിക്കരുതു്. അത്താനാസ്യോസിന്റെ പഞ്ചകല്യാണിയുടെ അടുത്തുതന്നെ എന്റെ ഈ പഞ്ചകല്യാണിയും ഗ്രന്ഥരൂപത്തിൽ ഇരിക്കുന്നതു താമസിയാതെ കാണാൻ കഴിയും. ഇതിനു ൧൦൦ വശമില്ലെങ്കിലും വറുഗീസിന്റെ സമുദായത്തിൽ എന്നെന്നും ഒരു സ്ഥാനമുണ്ടായിരിക്കുമെന്നാണെന്റെ വിശ്വാസം. മി. വറുഗീസിന്റെ ഗർഭത്തിൽ ഇരിക്കുന്ന ൧൦൦ വശമുള്ള അടുത്ത പഞ്ചകല്യാണിയെ അദ്ദേഹത്തിനു പ്രസവിക്കാൻ കഴിയുമെങ്കിൽ അവരും അന്നു പൂർണ്ണമനസ്സാ സഹായം

യ ഒരു ഘോരരാക്ഷസിയായിട്ടായിരിക്കും പൂജകന്മാർ വരുന്നതെന്നു വറുഗീസിന്റെ തിരപ്പുറപ്പാടുകൊണ്ട് ഊഹിക്കാൻ കഴിയുന്നുണ്ട്. അവളെ നിമിഷനേരംകൊണ്ടു നശിപ്പിക്കാൻ ശേഷിയുള്ള സംഘശക്തിയും, മനോഹാരിതയുംകൊണ്ടു തിളങ്ങുന്ന, ഉന്നതഗ്രന്ഥരൂപത്തിലുള്ള ക്രിസ്ത്യാനിമാരെ ജനിപ്പിക്കാൻതക്കവണ്ണം സംസ്കരണം സിദ്ധിച്ച അനവധി ശക്തികൾ ഉന്നമുള്ള സമുദായമാണ് ഹിന്ദുസമുദായം എന്നുകൂടി ഓർമ്മിച്ചുകൊള്ളേണ്ടതാകുന്നു. മലയാളഭാഷയുടെ ഗ്രന്ഥദാരിദ്ര്യം കുറയ്ക്കാൻ ശ്രമിക്കുന്ന മി. വറുഗീസിനെ ഞാൻ അഭിനന്ദിക്കുന്നേയുള്ളൂ.

നിങ്ങളും അതുമിതും എഴുതി പുസ്തകത്തിന് വണ്ണംകൂട്ടുന്നതിനിടയ്ക്ക് താഴെക്കാണുന്ന കാര്യങ്ങൾക്കുള്ള ശരിയായ സമാധാനവും തെളിവുംകൂടി അതിൽ ഉൾപ്പെടുത്താൻ ശ്രമിക്കണമെന്നപേക്ഷയുണ്ട്.

൧. മലങ്കരമെത്രാപ്പോലീത്താമാർ കൊച്ചിരാജ്യത്തിൽ നാട്ടുവാഴായ്മ ആചരിക്കേണ്ടെ.

൨. മാത്യൂസ് അത്തനാസ്യോസ് തൃപ്പൂണിത്തുറവഴിയിൽ വെച്ച് അവിടത്തെ ഇളയരാജാവിനു വഴികൊടുക്കാതിരുന്നു, അദ്ദേഹത്തിന്റെ സേവുകക്കാരെ ഉപദ്രവിച്ചു. അദ്ദേഹം ഗത്യന്തരമില്ലായ്കയാൽ മടങ്ങിപ്പോയി.

൩. മെത്രാന്റെ ആജ്ഞപ്രകാരം ഭൃത്യൻ പോലീസ്നായ്ക്കനെ ഹിംസിച്ചു.

൪. പോലീസുകമിഷണർ മാങ്കായിപ്പണിക്കർ, ദിവാൻജിയുടെ വാറണ്ടിൻപ്രകാരം മെത്രാനെ കണ്ടിട്ടും പിടിക്കാതിരുന്നു.

൫. റസിഡണ്ടിന്റെ ബംഗ്ലാവിൽവെച്ചുള്ള കൂടിക്കാഴ്ച.

൬. കൊച്ചീമഹാരാജാവിന്റെ ക്ഷിപ്രപ്രകമ്പനം, നാഡിതളർച്ചി മുതലായവ.

൭ റസിഡണ്ടിന്റെയും ഗവർണ്ണരുടെയും ഉത്തരവുകൾ.

൮. ദിവാൻജിയുടെ കേസുവിസ്താരവും തീർപ്പും.

൯. നമ്പൂതിരിമാരുടെ പുറത്തെ ജാതി.

൱൦. മഹാരാജാവു്, യുവരാജാവു് ദിവാൻ മുതലായവരും മെത്രാന്മാരുമായുള്ള സമ്പർക്കം.

൱൧. പഞ്ചകല്യാണിയെ യുവരാജാവിന്റെ സമ്മാനിച്ചതു്.

൱൨. രാജാകേശവദാസന്റെ കയ്ക്കൂലി. ചമ്പക്കുളം പള്ളിക്കേസ്സിന്റെ മുമ്പും പിമ്പുമുള്ള ചില ഉദാഹരണങ്ങൾ.

൱൩. ദിവാൻപേഷ്കാർ ശങ്കുണ്ണിമേനോൻ മെത്രാപ്പൊലീത്തായെ കാണാൻ ചെന്നതു്, അവർ തമ്മിലുള്ള സംഭാഷണങ്ങൾ, കായലിൽ കെട്ടിത്താഴ്ത്താൻ തുടങ്ങിയതു്. പള്ളി വയ്ക്കാൻ സ്ഥലം വഴിച്ചുകൊടുത്ത ഉത്തരവു്. ആ ഉത്തരവിന്റെ കായലിൽ വച്ചു നമ്പർ ഇട്ടതും മുദ്രകുത്തിയതുമായ വിധം.

൱൪. നായരെ നസ്രാണികളുടെ തീണ്ടൽ; എന്നാരംഭിച്ചു; എന്നവരെ ഉണ്ടായിരുന്നു; ഇപ്പോഴും തീണ്ടലുണ്ടോ; ഇല്ലെങ്കിൽ പോകാനുള്ള കാരണം. നസ്രാണികളെ തീണ്ടൽ പാടുണ്ടോ.

൱൫. നസ്രാണി സമുദായത്തിലെ സേനാനായകന്മാരിൽ ചിലരുടെ പേരുകൾ. പട്ടാളത്തിലും ഭരണസമിതിയിലും ഇപ്പോൾ ഒറ്റ നസ്രാണിയും ഇല്ലാതാകാൻ കാരണം. എന്നു മുതൽ ഇല്ലാതായി.

൱൬. മെത്രാന്മാർ തിരുവിതാംകൂർ കൊച്ചി മഹാരാജാക്കന്മാരെ അനുഗ്രഹിക്കുന്ന നടപ്പു്.

൱൭. ചെങ്ങന്നൂരെ പന്തിരുകുളത്തിൽ പോറ്റിമാരാരെ പ്പോലെ നടത്തുന്ന ഉത്സവഘോഷങ്ങൾ.

൱൮. ആചാര്യന്മാർ, അദ്ധ്യക്ഷന്മാർ, പട്ടക്കാരൻ തുടങ്ങിയ പദപ്രയോഗങ്ങളുടെ സാധുത്വം വിവരിക്കുന്ന ഗ്രന്ഥം.

ഇവയെല്ലാം സി. എം. എസ്സിലും പള്ളിയിലും നിന്നു മാത്രമുള്ള രേഖകൾകൊണ്ടു് മറുപടി പറയേണ്ടതു്. അക്കൂട്ടത്തിൽ വിശ്വസിക്കത്തക്ക ചില രേഖകളും കൂടി ഉണ്ടായിരിക്കണം. രേഖകളെല്ലാം തർജ്ജമ ചെയ്യാതെ അതേ രീതിയിൽ പകർത്തുകതന്നെ വേണം. അങ്ങനെ ശരിയായി ബോദ്ധ്യപ്പെടുത്തുന്നപക്ഷം, ഹിന്ദുക്കൾക്ക് ഈ രാജ്യത്തുള്ള സ്ഥാനവും പദവിയും, ക്രിസ്ത്യാനിയുടെ അന്നത്തെ നിലയും കാണിക്കത്തക്ക എല്ലാ തെളിവുകളോടുംകൂടി ഒരു പുതിയ പുസ്തകം ഞാനോ മറ്റാരെങ്കിലുമോ പ്രസിദ്ധപ്പെടുത്തുന്ന

തായിരിക്കും. ഒരു പുസ്തകവും വായിച്ച് തട്ടിക്കഴിക്കേണ്ടതു് കഴിച്ചു
കഴിയുമ്പോൾ, പിന്നെ ശേഷിക്കുന്നതു ഹിന്ദു ഹിന്ദുവും ക്രിസ്ത്യൻ
ക്രിസ്ത്യാനമാണെന്നും, ഈ രാജ്യം ആദികാലംമുതൽ ഇന്നുവരെ ഹി
ന്ദുക്കൾക്കു സർവപ്രാമാണ്യമുള്ള ഒന്നാണെന്നും ആയിരിക്കും.

മി. വറുഗീസിന്റെ ഇപ്പോഴത്തെ ചരിത്രാഖ്യായികകൊണ്ടു്
സാധിച്ചിട്ടുള്ള കാര്യം വളരെ കുറച്ചുമാത്രമേയുള്ളു എന്നു നസ്രാണി
കൾ ആരും തെറ്റിദ്ധരിക്കരുതു്. ക്രിസ്ത്യൻസമുദായത്തിലെ ഒരു
വിഭാഗമായ പുത്തൻകൂറുകാരുടെ അദ്ധ്യക്ഷനേതാവായ മാർമാ
ത്യൂസ് അത്താനാസ്യോസിനെക്കൊണ്ടു് ആ സമുദായത്തിലെ
വൈദികന്മാർക്ക് ആകമാനവും സമുദായാംഗങ്ങൾക്കു മുക്കാലെന്നാ
ലും തീർത്താൽ തീരാത്ത അവമാനം എന്നെന്നേക്കുമായി സം
ഭവിച്ചുകഴിഞ്ഞിട്ടുണ്ടു്. കായംകുളം കൊച്ചുണ്ണി വഞ്ചിത്രക്കോരി,
മുതലായി, അടിപിടിയും അക്രമവും കൂട്ടായ്മകവർച്ചയും നടത്തുന്ന
തസ്കരപ്രമാണികളുടെ കാലത്തു ജീവിച്ചിരുന്ന മാത്യൂസ്, മെത്രാ
ന്റെ ഉടുപ്പിനകത്തു കടന്നിരുന്നുകൊണ്ടു് അവരെക്കാൾ അക്രമ
ങ്ങളാണു പ്രവർത്തിച്ചിട്ടുള്ളതെന്നു വറുഗീസു സാധിച്ചിരിക്കുന്നു. കാ
യം കൊച്ചുണ്ണി സാധുക്കളെ ഉപദ്രവിച്ചതായി കേട്ടിട്ടില്ല. മെ
ത്രാപ്പോലീത്തായ്ക്കു അങ്ങനെയൊരു ആളും മേന്മയില്ലെന്നൊരു വ്യ
ത്യാസമുണ്ടു്. കൊച്ചുണ്ണി കായംകുളംകായലിൽവച്ചു വഴിപോക്ക
ർക്കു് എതിരിട്ടു പിടിച്ചുപറിക്കാറവാം മെത്രാപ്പോലീത്താ വേമ്പ
നാട്ടുകായലിൽവച്ചു് ഡിസ്ട്രിക്ട് മജിസ്ട്രേട്ടിനെത്തന്നെ ഭയപ്പെടു
ത്തി അപഹരണം നടത്തുന്നു. കൊച്ചുണ്ണിയുടെ വിഹാരരംഗം കാ
യംകുളം കായലും സമീപപ്രദേശങ്ങളുമാണെങ്കിൽ മെത്രാപ്പോലീ
ത്തായുടെ രംഗം വേമ്പനാട്ടുകായലും സമീപപ്രദേശങ്ങളുമാണു്.
കായംകുളംകായലിലെപ്പോലെ വേമ്പനാട്ടുകായലിൽ കള്ളത്തട്ടുകൾ
ചാക്ക മാത്യൂസ് അത്താനാസ്യോസിന്റെ നാമധേയത്തെ ശോ
ഭനീകരിക്കാത്തതു്, ക്രിസ്ത്യൻ സമുദായത്തോടു് അന്നത്തെ ഹി
ന്ദുഗവൺമെന്റുചെയ്ത പക്ഷപാതജന്യമായ ഒരു മഹാപരാധമെന്നു
ന്നു് വറുഗീസ് എഴുതാതിരുന്നതു് അദ്ദേഹത്തിന്റെ രാജഭക്തിയു
ള്ളതുകൊണ്ടുള്ള ദാക്ഷിണ്യംമാത്രമാണെന്നു വായനക്കാർ മനസ്സി
ലാക്കാതിരിക്കയില്ല. അതിക്രമങ്ങൾക്കും കൂട്ടായ്മകവർച്ചയ്ക്കും
കൊച്ചുണ്ണിയെക്കാൾ വ്യാപ്തിയും പരിഷ്കാരവുംകൂട്ടമെന്നൊരു മെ
ച്ചം മെത്രാനുണ്ടു്. അദ്ദേഹത്തിന്റെ അമീനാമാർ, മത്തുക്കുറുപ്പ
ൻ, ബാപ്പു മുതലായ കൂട്ടുകാർ കൊച്ചുണ്ണിയുടെ കൂട്ടുകാരെക്കാൾ യാ
തൊരുപ്രകാരേണയും കൂടുതൽ യോഗ്യതയുള്ളവരല്ലെന്നു സ്പഷ്ടമായി
ട്ടുണ്ടു്. ഇങ്ങനെ നാനാപ്രകാരത്തിലും ഒരു കവർച്ചപ്രമാണിയാ

യി ഒരു മെത്രാനെ ആക്കിത്തീർത്തതു്, വറുഗീസു ക്രിസ്ത്യൻസമുദായത്തോടു ചെയ്ത ഒരു മഹാപരാധമല്ലെങ്കിൽ പിന്നെ എന്താണു്? അങ്ങനെ ഒരു മെത്രാൻ ചെയ്തിട്ടില്ലെന്നും ചെയ്വാൻ ഇടയില്ലെന്നും സ്ഥാപിക്കാൻ ശ്രമിക്കയാണു ഞാൻ ചെയ്തിട്ടുള്ളതു്. സമുദായത്തിനും മതത്തിനും ദ്രോഹം ചെയ്തിട്ടുള്ള വറുഗീസു സ്വജാതിക്കാരനായതുകൊണ്ടു നസ്രാണികളുടെ ബന്ധുവും, ആ ദ്രോഹത്തെ ചൂണ്ടിക്കാണിച്ച ഞാൻ വിജാതീയനായതുകൊണ്ടു ശത്രുവും ആണെന്നു വിചാരിക്കുന്ന ക്രിസ്ത്യൻപക്ഷപാതികളുണ്ടെങ്കിൽ അവരോടു എനിക്കു പരിഭവമില്ല. മാർമാത്യൂസ് അത്താനാസ്യോസിനെപ്പോലെയുള്ള മെത്രാൻ ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്ന അത്തരക്കാർ പരിശുദ്ധനായ യേശുക്രിസ്തുവിന്റെ മതം വിശ്വസിക്കുന്നവരല്ലെന്നും വെറും ക്രിസ്ത്യൻവേഷക്കാർ മാത്രമാണെന്നും അവർ എന്തു വിചാരിച്ചാലും എനിക്കു വിരോധമില്ലെന്നും തുറന്നുപറഞ്ഞേക്കാം. മഹാത്യാഗിയും ശ്രേഷ്ഠസന്യാസിയും ആയിരുന്ന ശ്രീരാമകൃഷ്ണപരമഹംസരെ ഒരു മഹാകള്ളനാക്കാൻ ശ്രമിക്കുന്ന ഒരു ഹിന്ദു ഉണ്ടായാൽ അയാളെയും ഞാൻ വെറുതെ വിട്ടയയ്ക്കയില്ലെന്നു ഇപ്പോൾ പറയാം. പഞ്ചസാരപ്പായസത്തെ വർണ്ണിച്ചു കിരിയാത്തുകഷായമാക്കുന്ന ബുദ്ധിശൂന്യൻ ഏതു സമുദായത്തിലുണ്ടായാലും അവൻ ബഹിഷ്കൃതനാണെന്നാണു് എന്റെ അഭിപ്രായം. ഓരോ സ്ഥാനത്തിന്നു് ഓരോ നില ജനസമുദായത്തിലുണ്ടായിട്ടുണ്ടു് അതിനെ മാററിമറിക്കുന്നവർ ഭ്രാന്തന്മാരാണെന്നു ലോകം കരുതും. അതിൽ കവിഞ്ഞൊരു പ്രയോജനവും അതുകൊണ്ടുണ്ടാകയില്ലതാനും. നസ്രാണിസമുദായത്തിൽ പൗരുഷവും പരാക്രമവും ഉള്ളവർ ഉണ്ടാകയില്ലെന്നുള്ള കുറവു പരിഹരിക്കാനാണു സാധുവായ വറുഗീസു നമ്മുടെ മെത്രാനെ പിടികൂടിയതും പഞ്ചകല്യാണിയുടെ സഹചരനാക്കിയതും എന്നു കാണാൻ കഴിയുന്നുണ്ടു്. അറിഞ്ഞോ അറിയാതെയോ ഈ കഥമൂലം വറുഗീസു് ഹിന്ദുക്കളോടു ചെയ്തതിലധികം ദ്രോഹം ക്രിസ്ത്യാനികളോടു ചെയ്തിട്ടുണ്ടെന്നു ആ സമുദായത്തിലെ ബുദ്ധിയുള്ളവർ മനസ്സിലാക്കാതിരിക്കയില്ല. അതിനെ വീണ്ടും ഉറപ്പിക്കുന്നതിനാണു് വറുഗീസു ധനസഹായം അപേക്ഷിച്ചിരിക്കുന്നതു്. അതു് ആ സമുദായത്തിന്റെ യുക്തംപോലെ നടത്തിക്കൊള്ളട്ടെ.

മി. വറുഗീസിനോടു് അവസാനമായി ഞാൻ ഒന്നു പറയുന്നു. ഇനി നിങ്ങൾ ഹിന്ദുക്കളേയോ, വിശേഷിച്ചു നായർസമുദായത്തിലെ മാന്യന്മാരെയോ സംബന്ധിച്ചു പ്രയോഗിക്കുന്ന ഓരോ വാക്കും സൂക്ഷിച്ചു പ്രയോഗിച്ചുകൊള്ളണം. കഥകൾ സൃഷ്ടിക്കുന്നതു കരുതലോടുകൂടി വേണം! ആ സംബന്ധങ്ങൾ ഇനിയും എഴുതി

ഞങ്ങളുടെ സമുദായത്തിനും നിഷ്കളങ്കയശസ്വികളായ ഞങ്ങളുടെ പൂർവികന്മാർക്കും അവമാനാവഹമായതാൽ ശ്രമിച്ചാൽ അതിനുള്ള മറുപടി എഴുതുന്നതു ഞാനായിരിക്കയില്ല. എന്നെക്കാൾ കൈക്കുയുക്കുള്ള എത്രയോ പണ്ഡിതന്മാരായ യുവാക്കന്മാരുള്ള ഒരു സമുദായമാണു ഹിന്ദുസമുദായമെന്നു ഓർമ്മിച്ചുകൊണ്ടു പേന എടുത്തുകൊള്ളണം. അവരെത്തൊടാതെ നിങ്ങൾ എന്തു വേണമെങ്കിലും എഴുതിക്കൊള്ളുക. ഞങ്ങളാരും മുമ്പോട്ടു വരികയില്ല. അതിനപ്പുറം നിങ്ങൾ പ്രവേശിച്ചാൽ.....അതു സുഖപ്രദമായിരിക്കയില്ല. ഇത്രമാത്രമെ തൽക്കാലം പറയുന്നുള്ളു:

നായർസമുദായത്തെ മുഴുവനും ഒന്നാകെ ദുഷിച്ചു പറഞ്ഞ വറുഗീസിനോടുത്തരം പറയുന്ന കൂട്ടത്തിൽ ക്രിസ്ത്യൻസമുദായത്തെയും ഒന്നായി ഉന്നിപ്പറഞ്ഞിട്ടുണ്ടെന്നു ഞാനോർമ്മിക്കുന്നു. അതിന്റെ സാരം ആ രൂപത്തിലായെങ്കിലേ ശരിയാകയുള്ളു എന്നുള്ളതുകൊണ്ടു മാത്രമാണ് അങ്ങിനെ പറഞ്ഞതെന്നുള്ള സത്യം നിരപരാധികളും യോഗ്യന്മാരുമായ എന്റെ ക്രിസ്ത്യൻസഹോദരന്മാർ ധരിക്കുമെന്നും എതുരൂപത്തിലെങ്കിലും അവർക്ക് മൊത്തത്തിൽ അസുഖം ഉണ്ടായിട്ടുണ്ടെങ്കിൽ അവർ അതിനെ ക്ഷമിക്കുമെന്നും, മേലാൽ ഈ വിധമുള്ള ലേഖനങ്ങൾക്ക് ഇടയാകാതിരിക്കാൻ മി. വറുഗീസിനെ ഗുണദോഷിക്കുമെന്നും വിശ്വസിക്കുന്നു.

സമാപ്തം.

